# പതിനൊന്നാംപീയൂസ്
# മാർപ്പാപ്പാ.

ഗ്രന്ഥകർത്താ

വിദ്വാൻ, ഏ. ഡി. ഹരിശർമ്മാ,

എം. ആർ. ഏ. എസ്. F.R.O.G

1112.

വില 1 ക. 8 ണ.

# വിഷയാനുക്രമണിക.



## പ്രഥമഖണ്ഡം.



## ദ്വിതീയഖണ്ഡം.

## തൃതീയഖണ്ഡം.



## ചതുത്ഥഖണ്ഡം.





# അവതാരിക.

വിശ്വവന്ദ്യനായ പതിനൊന്നാം പീയൂസ് മാർപ്പാപ്പാ തിരുമനസ്സിലെ ഒരു ജീവചരിത്രം മലയാളഭാഷയിൽ ആവിർഭവിച്ചു കാണ്മാനിടയായതു കൈരളിയുടെ ഒരു മഹാഭാഗ്യമായിട്ടാണു ഞാൻ കരുതുന്നതു്. ഇന്നു ജീവിച്ചിരിപ്പുള്ള മഹാന്മാരിൽ മഹാനായ ഈ മാർപ്പാപ്പായുടെ ചരിത്രം ഏതു ഭാഷയ്ക്കും ഒരക്ഷയ സമ്പത്തായിരിക്കും. പീയൂസ് പതിനൊന്നാമന്റെ പവിത്രചരിതം ഇതിനകം പല ഭാഷകളിലും പ്രകാശിതമായിക്കഴിഞ്ഞിട്ടുണ്ടു്. നമ്മുടെ മാതൃഭാഷയ്ക്കു് ആ ഭാഗ്യം ഇപ്പോഴെങ്കിലും കൈവന്നതിൽ ഞാൻ അത്യന്തം സന്തോഷിക്കുന്നു. ഭാഷാസാഹിത്യരംഗത്തിൽ പേരെടുത്ത പരിണതമതിയായ ഒരു ഹൈന്ദവപണ്ഡിതന്റെ പേനയിൽനിന്നുതന്നെ ഈ പുസ്തകം പുറപ്പെട്ടതു്, മലയാളികൾക്കു പൊതുവിൽ സന്തോഷാവഹമായിരിക്കുമെന്നും ഞാൻ വിശ്വസിക്കുന്നു.

കഥാനായകനായ ഈ വന്ദ്യപുരുഷന്റെ അനുഗ്രഹാതിരേകം നേരിട്ടു് അനുഭവിക്കാനിടയായ ഒരു കേരളീയനാണല്ലോ ഞാനെന്നു കരുതിയാവണം, ഇങ്ങനെയൊരു അവതാരികമൂലം എന്റെ പേരുകൂടി ഈ

ഗ്രന്ഥത്തോടു ഘടിപ്പിക്കുവാൻ മി: ഹരിശർമ്മാ തീച്ച്യാക്കിയതു്. പതിനൊന്നാം പീയൂസ് മാർപ്പാപ്പാ തിരുമനസ്സുകൊണ്ടു സ്വന്തം തൃക്കരങ്ങളാൽത്തന്നെ എൻെറ പട്ടാഭിഷേകകർമ്മം നിർവ്വഹിച്ചതിൽ കാണിച്ചിരിക്കുന്ന കാരുണ്യം എൻെറ നിത്യകൃതജ്ഞതയെ അർഹിക്കുന്ന ഒരു വിഷയമാണു്. ക്രിസ്തുനാഥൻെറ പ്രതിനിധിയായ ആ മഹാത്മാവു് ഈ എളിയദാസനിൽ ഉള്ളഴിഞ്ഞു ചൊരിഞ്ഞിട്ടുള്ള അനുഗ്രഹങ്ങളേയും, അവിടത്തെ പാവനസന്നിധിയിൽ ഞാൻ ചെലവഴിച്ചിട്ടുള്ള സമസ്തനിമിഷങ്ങളേയും ഭക്തിപാരവശ്യത്തോടും രോമഹർഷണത്തോടുംകൂടി മാത്രമെ എനിക്കു് ഇന്നും എന്നും അനുസ്മരിക്കുവാൻ സാധിക്കുകയുള്ളു.

എന്നാൽ ആ കാരുണ്യമൂർത്തി എന്നോടു കാണിച്ചിട്ടുള്ള സ്നേഹാദരങ്ങൾക്കു ഞാനല്ലാ വാസ്തവത്തിൽ അവകാശിയെന്നുള്ള വസ്തുത ഈ അവസരത്തിൽ പ്രമാണസഹിതം വ്യക്തമാക്കുന്നതിനു ഞാൻ ആഗ്രഹിക്കുന്നു. "ഇന്ത്യാരാജ്യനിവാസികളോടു് നമുക്കുള്ള വാത്സല്യാതിരേകത്തിൻെറ പ്രത്യക്ഷവും അഭിനവവുമായ ഒരു ലക്ഷ്യത്തെ പ്രകാശിപ്പിക്കുവാൻ ആഗ്രഹിച്ചുകൊണ്ടു്, നാം നിങ്ങളെ നമ്മുടെ സ്വന്തകരങ്ങളാൽത്തന്നെ അഭിഷേകം ചെയ്യുന്നതിനു നിശ്ചയിച്ചിരിക്കുന്നു" എന്നാണു പതിനൊന്നാം പീയൂസ് മാർപ്പാപ്പാ തിരുമനസ്സുകൊണ്ടു് 1932–നവംബർ 29–ാംനു- എനിക്കു സദയം കല്പിച്ചയച്ച ലിഖിതത്തിൽ അരുളി

ച്ചെയ്തിരുന്നത്. എന്റെ സ്വന്തമെന്നു ചിലർ കൊണ്ടാടാറുള്ള അവകാശം എന്റേതല്ലാ; കേരളീയരുംപ്പെടേയുള്ള സമസ്തഭാരതീയർക്കുമായി നമ്മുടെ കഥാനായകൻ നല്കിയിട്ടുള്ള പൊതുവായ ഒരു അവകാശമാണതെന്ന്, മേലുദ്ധരിച്ച ആധാരവാചകം തെളിയിക്കുന്നുണ്ടല്ലോ. എനിക്ക് ഇക്കാര്യത്തിൽ, കൂടിയ പക്ഷം, ഒരവകാശമേയുള്ളു; അതു് നമ്മുടെ കഥാപുരുഷന് ഭാരതത്തോടും ഈ കേരളത്തോടുമുള്ള പൈതൃകമായ വാത്സല്യാദരങ്ങളുടെ ഒരു എളിയ സാക്ഷിയെന്നനിലയിൽ എന്നെ നിയമിച്ചുവിടുവാൻ അവിടുത്തേയ്ക്കു തിരുവുള്ളമുണ്ടായി എന്നതുമാത്രമാകുന്നു.

ഈ സാക്ഷ്യം എന്റെ വിനീതമായ സമസ്തശക്തിയോടുംകൂടി ഞാൻ ഏററുപറയാറുണ്ട്. ജാതിഭേദമോ, വർണ്ണഭേദമോ, രാജ്യഭേദമോ ഒന്നും നോക്കാതെ സമസ്തമനുഷ്യരുടേയും ക്ഷേമസമാധാനങ്ങളെ നിഷ്കാമമായി അഭിലഷിക്കുന്ന ഒരു ലോകൈകകരുണകാംക്ഷിയെ—സമസ്തലോകത്തിനും സ്വീകാര്യമാംവണ്ണം ധർമ്മശാസനം നല്കുന്ന ഒരു ലോകമഹാനായകനെ—മാനവവംശത്തെ മുഴുവനും വിനയപൂർവ്വം ശുശ്രൂഷിക്കുകയും പൈതൃകമായി സമാശ്ലേഷിക്കുകയും ചെയ്യുന്ന വേലയിൽ മാത്രം മുഴുകിക്കഴിയുന്ന ഒരു ത്യാഗിവര്യനെ—ലോകൈകപിതാവായ ഒരു മഹാത്മാവിനെ—കണ്ടെത്തണമെങ്കിൽ, ദൈവസ്ഥാപിതമായ പരിശുദ്ധ സിംഹാസനത്തിൽ സന്നിധിചെയ്യുന്ന പത്

നൊന്നാം പീയൂസ് മാർപ്പാപ്പായെ സന്ദർശിക്കണമെന്ന ഞാൻ പറയും. ലോകപര്യടനം ചെയ്തിട്ടുള്ള സകല സഹൃദയരോടും നിങ്ങൾ ചോദിക്കുക, ഇന്ന ലോകത്തിൽ ജീവിച്ചിരിപ്പുള്ള മഹാന്മാരിൽ മഹാൻ ആരാണെന്ന്. പീയൂസ് പതിനൊന്നാമനെ ചൂണ്ടിക്കാണിച്ചുകൊണ്ടായിരിക്കും ആ സഹൃദയർ ഏകകണ്ഠമായി മറുപടി പറയുക.

ഇങ്ങനെയുള്ള ഒരു മഹാപുരുഷന്റെ ജീവചരിത്രമാണ് വിദ്വാൻ ഏ. ഡി. ഹരിശർമ്മ അവർകൾ കൈരളിക്കു സംഭാവനചെയ്തിരിക്കുന്നത്. ഈ ഗ്രന്ഥകർത്താവിനു കേരളീയരായ ഇന്നത്തെ എഴുത്തുകാരുടെ ഇടയിലുള്ള സ്ഥാനം പ്രസിദ്ധമാകുന്നു. ഇതരവിഷയങ്ങളെ കൈപ്പെരുമാററം ചെയ്യാൻ അദ്ദേഹത്തിനുള്ള സാമർത്ഥ്യവും പാണ്ഡിത്യവും സുവിദിതമാണെങ്കിലും, ക്രൈസ്തവവിഷയങ്ങളോട് അദ്ദേഹത്തിന് ഇത്രമാത്രം ഗാഢപരിചയമുണ്ടെന്ന്, വാസ്തവം പറഞ്ഞാൽ, ഞാൻ അറിഞ്ഞിരുന്നില്ല. ഗ്രന്ഥകാരന്റെ പേര് അറിയിക്കാതെയാണ് ഈ പുസ്തകം എന്റെ കൈയിൽ ഏല്പിച്ചിരുന്നതെങ്കിൽ, ഇതു സാമാന്യം നല്ലൊരു ക്രൈസ്തവപണ്ഡിതൻ എഴുതിയ ഗ്രന്ഥമാണെന്നു ഞാൻ തെററിദ്ധരിക്കുമായിരുന്നു. മി: ശർമ്മാ ഈ പുസ്തകംകൊണ്ട് കൈരളിക്കു ചെയ്തിരിക്കുന്ന വിലയേറിയ സേവനത്തെ, ക്രിസ്ത്യാനികൾ വിശേഷിച്ചും, പ്രോത്സാഹിപ്പിക്കണമെന്ന് അവരെ ഉദ്

ബോധിപ്പിക്കേണ്ടതു് എന്റെ ഒരു ധർമ്മമായി ഞാൻ കരുതുന്നു. ഗ്രന്ഥകാരന്റെ സദ്ഉദ്യമത്തെ ഞാൻ സർവ്വാത്മനാ അഭിനന്ദിക്കുകയും, ഈ ഉൽകൃഷ്ടഗ്രന്ഥത്തിന് അതർഹിക്കുന്ന പ്രചുരമായ പ്രചാരം ആശംസിക്കുകയും ചെയ്യുന്നു. കഥാനായകനായ പതിനൊന്നാം പീയൂസ് മാർപ്പാപ്പാ തിരുമനസ്സുകൊണ്ടു്, അവിടുത്തെപ്പറ്റി ഇതുവരെ എഴുതപ്പെട്ടിട്ടുള്ള ചരിത്രഗ്രന്ഥങ്ങളിലെല്ലാം ഉപര്യുപരി വിജയശ്രീയിഷ്ഠങ്ങളായ അനേകമനേകം പുതിയ അദ്ധ്യായങ്ങൾ അനുബന്ധിക്കപ്പെടുവാനിടവരുമാറു്, നീണാൾ വിരാജിക്കട്ടെ എന്നുള്ള പ്രാർത്ഥനയോടുകൂടി, ഞാൻ പ്രകൃതപുസ്തകത്തെ പൊതുജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

വരാപ്പുഴ അതിമെത്രാസന മന്ദിരം—എറണാകുളം.
2—12—1936.

ജോസഫ് അട്ടിപ്പേറ്റി
വരാപ്പുഴ മെത്രാപ്പോലീത്താ



# അഭിനന്ദനം.

കത്തോലിക്കാസഭയുടെ പരമാദ്ധ്യക്ഷനായി, സൎവ്വലോകവന്ദ്യനായി, വാണരുളുന്ന നമ്മുടെ പരിശുദ്ധ പിതാവു 11–ാം പീയൂസ്മാൎപ്പാപ്പായുടെ ഒരു ലഘുജീവചരിത്രംപോലും സമ്പത്തായി ലഭിക്കുന്നതിനു കൈരളിക്ക് ഇതേവരെ ഭാഗധേയമുണ്ടായില്ല. ഈ ന്യൂനത ഇപ്പോഴെങ്കിലും പരിഹരിക്കപ്പെട്ടു കാണുന്നതിൽ ആൎക്കാണു സന്തോഷമുണ്ടാകാത്തതു് ? എന്നാൽ ആ ഉദ്യമനത്തിനു സന്നദ്ധനായതു സാഹിത്യരംഗം വഴിഞ്ഞൊഴുകുന്ന ഗ്രന്ഥനിൎമ്മാണത്തിൽ തഴക്കവും പഴക്കവും വന്നിട്ടുള്ള വിദ്വാൻ ഏ. ഡി. ഹരിശൎമ്മ എം. ആർ. ഏ. എസ്. ആണെന്നറിയുമ്പോഠം സന്തോഷം ശതഗുണീഭവിക്കയും ചെയ്യുന്നു. അതിവന്ദ്യനായ എറണാകുളം മെത്രാപ്പോലീത്താച്ചൻ തിരുമനസ്സിലെ മെത്രാൻപട്ടാഭിഷേകരജതജൂബിലിസ്മാരകമായി സമൎപ്പിക്കപ്പെട്ടതിനാൽ ഗ്രന്ഥത്തിന്റെ വൈശിഷ്ട്യത്തിനു മാററു കൂടിയിട്ടുമുണ്ടു്. മി: ശൎമ്മായുടെ ഉദ്യമത്തെ ഞാൻ ഹൃദയപൂൎവ്വം അഭിനന്ദിക്കയും, ഗ്രന്ഥത്തിനു ജാതിമതഭേദമെന്യേ ധാരാളംപ്രചാരമുണ്ടായിക്കാണാൻ ആഗ്രഹിക്കയുംചെയ്യുന്നു.

എറണാകുളം,
അതിമെത്രാസനാരമന
4—11—'36.

മോൺ: ജോർജ്ജ് വല്യാറമ്പത്ത്
വികാരിജനറാൾ.

# ആമുഖോപന്യാസങ്ങൾ.

## I

ഗ്രന്ഥത്തിലെ കഥാനായകനേയും ഗ്രന്ഥകൎത്താവിനേയും വായനക്കാൎക്ക പരിചയപ്പെടുത്തി ഗ്രന്ഥത്തെ അവരുടെ സ്വീകരണത്തിനായി സമൎപ്പിക്കുകയാണു മുഖവുരകൊണ്ടു സാധിക്കേണ്ടതെങ്കിൽ ഈ ഗ്രന്ഥത്തിന് ഒരു മുഖവുര ആവശ്യമില്ലതന്നെ. കാരണം, ഇതിലെ കഥാനായകൻ 'ഇന്നു ജീവിച്ചിരിക്കുന്ന മഹാപുരുഷന്മാരിൽ അഗ്രഗണ്യനെന്നു സുസമ്മതനായ പീയൂസ് പതിനൊന്നാമൻ' ആകുന്നു; ഇതിന്റെ കൎത്താവു ഭാഷാസാഹിത്യമണ്ഡലത്തിൽ പേരും പെരുമയും സിദ്ധിച്ചുകഴിഞ്ഞിട്ടുള്ള വിദ്വാൻ ഏ. ഡി. ഹരിശൎമ്മ, എം. ആർ. ഏ. എസ്. അവൎകളുമാണ്. എന്നാൽ ഈ രണ്ടുസംഗതികൾതന്നെയാകുന്നു ഗ്രന്ഥത്തിനു മുഖവുര എഴുതാൻ എന്നെ പ്രേരിപ്പിച്ചിട്ടുള്ളതു്. മാൎപ്പാപ്പാ "ഈ ഭൂമിയിൽ ദൈവത്തിന്റെ വൈസ്രോയി" ആയിരിക്കുന്നതുകൊണ്ടു്, ദൈവത്തിന്റെ തൃക്കരങ്ങളിൽനിന്നു തിരുസഭവഴിയായി എന്റെ ആത്മാവിലേയ്ക്കു പ്രവഹിച്ചുകൊണ്ടിരിക്കുന്ന പ്രസാദവരങ്ങളുടെ താക്കോൽ വഹിക്കുന്നതു പതിനൊന്നാം പീയൂസാണെന്നു് എനിക്കു ദൃഢവിശ്വാസമുണ്ടു്. ആ തിരുമേനിയുടെ ഒരു ജീവചരിത്രം ഈ ഗ്രന്ഥംമുഖേന കേരളീയൎക്കുപ്രദാനംചെയ്യുന്ന വിദ്വാൻ ഹരിശൎമ്മ ഭാഷാ

സാഹിത്യവിഷയത്തിൽ എനിക്ക് ഏതാണ്ടൊരു ഗുരുനാഥനെപ്പോലെ വേണ്ട സഹായസഹകരണങ്ങൾ നല്കിവരുന്നുണ്ട്. തന്മൂലം ഈ ഗ്രന്ഥത്തിന് ഒരു മുഖവുര എഴുതുകയും അങ്ങനെ എൻെറ വിനീതനാമം അതിനോടു ഘടിപ്പിക്കുകയും ചെയ്യുന്നത് എനിക്ക് ഒരു ബഹുമതിയായി ഞാൻ കരുതുന്നു.

പീയൂസ് പതിനൊന്നാമൻെറ ഒരു 'ലഘുജീവചരിത്ര'മെന്ന് ഈ ഗ്രന്ഥത്തെപ്പററി അതിൽതന്നെ പറഞ്ഞുകാണുന്നതു വളരെ ശരിയാണ്. അത്യന്തമായ പ്രാധാന്യത്തെ അർഹിക്കുന്നതും ഇഹപരങ്ങളെ സംബന്ധിക്കുന്നതുമായ അസംഖ്യം മഹാസംഭവങ്ങളാൽ നിബിഡീകൃതമായ ഒരു ജീവചരിത്രത്തെ പൂർണ്ണമായി എഴുതി ഫലിപ്പിക്കുന്നതിന് അനേകം വാല്യങ്ങൾ തന്നെ വേണ്ടിവരുമല്ലോ. ബനിഡിക്ററ വില്യംസൺ എന്ന ദേഹം 1931- ൽ രചിച്ച The Story of Pope Pius XI എന്ന കൃതിയുടെ ഒരു സ്വതന്ത്ര പരിഭാഷയാണ് ഈ ഗ്രന്ഥത്തിലെ പ്രധാനഭാഗം. എന്നാൽ മൂലകൃതിയിൽ ഇല്ലാത്തതായ പല സംഭവങ്ങളും നിവൃത്തിയുള്ളിടത്തോളം സന്ദർഭങ്ങളോടു യോജിപ്പിച്ച്, ഗ്രന്ഥകാരൻ ഇതിൽ വിശേഷാൽ കൂട്ടിച്ചേർത്തിട്ടുമുണ്ട്. "ഈ ഗ്രന്ഥം പരിശുദ്ധപിതാവിൻെറ സമ്പൂർണ്ണമായ ഒരു ജീവചരിത്രമാണെന്ന് ഞാൻ അഭിമാനിക്കുന്നില്ല. ഒരു മഹാപാപ്പായുടെ ജീവിതത്തേയും പ്രവൃത്തികളേയുംകുറിച്ച് ഏതാണ്ടൊരു ജ്ഞാനം പ്രദാനം ചെയ്യുന്ന പൊതുജനരഞ്ജകമായ

ഒരു സാമാന്യവിവരണം മാത്രമാണിതു്" എന്ന മൂലഗ്രന്ഥകാരൻെറ വാക്യങ്ങൾതന്നെയായിരിക്കും ഈ ഗ്രന്ഥകാരനും പറയാനുള്ളതെന്നു ഞാൻ വിചാരിക്കുന്നു.

"ക്രിസ്തുവിൻെറ പ്രതിനിധി"യായ പീയൂസ് പതിനൊന്നാമൻെറ ജീവചരിത്രം അക്രൈസ്തവനായ മി: ശർമ്മ എഴുതി പ്രസിദ്ധം ചെയ്യുന്നതിൽ അത്ഭുതപ്പെടുന്നവരുണ്ടായേക്കാം. എന്നാൽ അങ്ങനെ ഒരു അത്ഭുതത്തിനു വഴിയില്ലെന്നാണു് എനിക്കു തോന്നുന്നതു്. എന്തെന്നാൽ, അജയ്യമായ വ്യക്തിവിലാസത്തോടുകൂടിയ പീയൂസ് പതിനൊന്നാമൻ കത്തോലിക്കരുടേയോ, അക്രൈസ്തവരുടേയോ മാത്രമല്ല, കത്തോലിക്കേതരക്കാരുടെ പോലും ഭക്തിബഹുമാനങ്ങൾക്കു പാത്രീഭവിച്ചു കഴിഞ്ഞിട്ടുള്ള ഒരു മഹാത്മാവാകുന്നു. ആദിമശതകങ്ങളിലെ ക്രൈസ്തവമഹാപണ്ഡിതന്മാരിൽ ഒരാളായ തെർത്തുല്യൻ "പ്രകൃത്യാ ക്രിസ്തീയചൈതന്യമുള്ളതു്" (Anima Naturaliter Christiana) എന്നു മനുഷ്യാത്മാവിനെക്കുറിച്ചു് ഒരു വിശേഷണം പറയുകയുണ്ടായിട്ടുണ്ടു്. മി: ഹരിശർമ്മ ഒരു അക്രൈസ്തവനാണെങ്കിലും, തെർത്തുല്യൻ സൂചിപ്പിക്കുന്ന ക്രിസ്തീയചൈതന്യമുള്ള ഒരു മനുഷ്യാത്മാവാണെന്നാണു് അദ്ദേഹവുമായി പരിചയപ്പെട്ടതുമുതൽ എനിക്കു തോന്നിയിട്ടുള്ളതു്. എൻെറ ഈ പ്രസ്താവം അദ്ദേഹം അപമതിയായി കരുതുകയില്ലെന്നു ഞാൻ വിചാരിക്കുന്നു. അതെങ്ങനെയായാലും, ആ ക്രിസ്തീയചൈതന്യം ഈ ഗ്രന്ഥത്തിൽ ആപാദ

ചൂഡം പ്രകാശിച്ചുകാണുന്നുണ്ട് എന്നുള്ളതു പ്രത്യേകം പ്രസ്താവയോഗ്യമാണ്.

മി: ശർമ്മ ജീവചരിത്രമെഴുതി പ്രസിദ്ധംചെയ്യുന്നതു് ഇതു് ആദ്യമായിട്ടല്ല. രണ്ടു സാഹിത്യനായകന്മാർ, പന്തളത്തു കേരളവർമ്മതമ്പുരാൻ, ഒട്ടവിൽ കുഞ്ഞുകൃഷ്ണമേനോൻ, ഭാരതീയകുസുമങ്ങൾ, ഈശ്വരചന്ദ്രവിദ്യാസാഗരൻ എന്നിങ്ങനെ അദ്ദേഹം കൈരളിക്കു പ്രദാനംചെയ്തിട്ടുള്ള ജീവചരിത്രഗ്രന്ഥങ്ങൾ മലയാളസാഹിത്യത്തിൽ സ്ഥിരപ്രതിഷ്ഠിതങ്ങളായി കഴിഞ്ഞിട്ടുണ്ട്. അതിനാൽ ഈ ഗ്രന്ഥരചനയിൽ അദ്ദേഹത്തിൻെറ തൂലിക ഒരിക്കലും അപഥസഞ്ചാരം ചെയ്തിട്ടില്ല. ചെറുകുന്നുകളെ ലക്ഷ്യമാക്കി വിഹരിച്ചിരുന്ന തൂലിക ഇപ്പോൾ "പർവ്വതാരോഹക"നെ ലാക്കാക്കി ഉയരത്തിൽ ചലിച്ചുവെന്നേയുള്ളു.

ഈ ഗ്രന്ഥം എന്നെ വായിച്ചുകേൾപ്പിച്ച ഒരു ബാലൻ—തന്നത്താൻ വായിക്കാൻ ശരീരസ്ഥിതി അനുവദിക്കാത്ത ഒരു ഘട്ടത്തിലാണ് ഇതെൻെറ കൈവശം കിട്ടിയതു്—പറഞ്ഞതിങ്ങനെയാണ്:—"ഇതിലെ ആദ്യവാചകം വായിച്ചു 'മാപ്പ്ാപ്പാ ആരു്?' എന്നു ചോദിക്കുന്നിടത്തെത്തിയാൽപിന്നെ, മുഴുവൻ വായിക്കാതെ പുസ്തകം താഴെ വെയ്ക്കാൻ തോന്നുകയില്ല. 'പോളണ്ടിൻെറ ഉദ്ധാരണം' എന്ന അദ്ധ്യായം പ്രത്യേകിച്ചും രസകരമായിരിക്കുന്നു." പക്ഷപാതരഹിതമായ ബാലമനസ്സിൽനിന്നു സ്വയം നിർഗ്ഗമിച്ച ഈ അഭിപ്രായം ഗ്രന്ഥത്തിൻെറ വൈശിഷ്ട്യത്തെ ഉച്ചൈ

സ്തരാം വിളിച്ചു പറയുന്നു. കേരളീയക്രിസ്തീയ സാഹിത്യത്തിന് ഈ ഗ്രന്ഥം ഒരു വലിയ നേട്ടമാണെന്നുള്ളതിനു യാതൊരു സംശയവുമില്ല. പീയൂസ് പതിനൊന്നാമന്റെ തൃപ്പാദങ്ങളെ വികാരതരളിതമായ ഹൃദയത്തോടുകൂടി ആത്മനാ നിത്യം ചുംബനംചെയ്തുകൊണ്ടിരിക്കുന്ന ഒരു വിനീതകത്തോലിക്കാവൈദിക വ്യക്തിയുടെ നിലയിൽ, ആ തിരുമേനിയുടെ ഒരു ലഘുജീവചരിത്രംകൊണ്ടു കൈരളിയുടെ കണ്ഠത്തിൽ ഹാരമണിയിച്ച ഹരിശർമ്മ അവർകളോട്, ഞാൻ അതീവ കൃതജ്ഞനായിരിക്കുന്നു. കത്തോലിക്കരായ എന്റെ സഹോദരങ്ങൾ ഏറെക്കുറെ ഇതേ വികാരത്താൽ പ്രേരിതരായി ഈ ഗ്രന്ഥത്തിനു സ്വാഗതമരുളുമെന്നു ഞാൻ വിശ്വസിക്കുകയും ചെയ്യുന്നു.

എറണാകുളം
21—11—'36. } ഫാദർ ജേക്കബ് നടുവത്തുശ്ശേരി.

## II

പതിനൊന്നാം പീയൂസ് മാർപ്പാപ്പാ തിരുമനസ്സുകൊണ്ട്, ലോകത്തിൽ ആകെയുള്ള ജനങ്ങളിൽ അഞ്ചിലൊന്നിന്റെ പ്രധാനാചാര്യൻ ആണെന്നു മാത്രമല്ല, സത്യവും ധർമ്മവും നീതിയും സർവത്ര വിജയിക്കുന്നതിനായി നിഷ്കാമകർമ്മം ചെയ്യുന്ന ഒരു മഹാശക്തിയുംകൂടിയാണ്. അശക്തന്മാരെ അപായപ്പെടുത്തുന്ന

തിന്നും അക്രമികളെ അഭിനന്ദിക്കുന്നതിന്നും ലോകശക്തികൾ മുതിന്നിരിക്കുന്ന ഇക്കാലത്ത്— നാട്ടിലെ ചട്ടമ്പിമാരും മുട്ടാളന്മാരും നാട്ടധികാരികളായി പൊങ്ങിവരുന്ന ഇക്കാലത്ത്— അധൎമ്മശക്തികളുടെ അഹങ്കാരത്തിൽനിന്നു ലോകരെ രക്ഷിക്കുന്നതിന്നായി മാർപ്പാപ്പാ അക്ഷീണപരിശ്രമം ചെയ്തുകൊണ്ടിരിക്കുന്നു. അബിസീനിയൻയുദ്ധം ഉണ്ടാകാതിരിപ്പാനും, ഉണ്ടായിക്കഴിഞ്ഞശേഷം അതു യൂറോപ്പിലേയ്ക്കു പടൎന്നു പിടിക്കാതിരിക്കാനും മാർപ്പാപ്പാ ചെയ്ത ശ്രമങ്ങൾ പരക്കെ അറിയപ്പെട്ടിട്ടില്ല. ഇപ്പോഴത്തെ ദാരുണമായ സാമ്പത്തികനിലയേപ്പററിയും അദ്ദേഹം ഗാഢമായി ചിന്തിക്കയും തച്ഛമനത്തിനായി ചില മാൎഗ്ഗങ്ങൾ നിർദ്ദേശിക്കയും ചെയ്തിട്ടുണ്ട്. ലോകത്തിൽ ദാരിദ്ര്യവും അരിഷ്ടതയും വൎദ്ധിക്കുന്നതു്, വിഭവങ്ങളുടെ കുറവുകൊണ്ടല്ല, പിന്നെയോ, അവയെ വിതരണം ചെയ്യുന്നതിലുള്ള വൈകല്യംകൊണ്ടാണെന്നു് അദ്ദേഹം തന്റെ ചാക്രികലേഖനങ്ങളിൽ സമൎത്ഥിച്ചിരിക്കുന്നു. ലോകത്തിൽ സമാധാനവും ശ്രേയസ്സും ഉണ്ടാകണമെങ്കിൽ രാജ്യങ്ങളുടെ അനിയന്ത്രിതമായ ദ്രവ്യാഗ്രഹവും മുതലാളന്മാരുടെ അന്യായമായ പെരുമാററവും ദൂരീകരിക്കേണ്ടതാണെന്നു് അഭിപ്രായപ്പെട്ടിട്ടുള്ള ഈ മഹാതാപസൻ അതിധീരൻ തന്നെ

സന്ന്യാസഃ കൎമ്മയോഗശ്ച നിഃശ്രേയസകരാവുഭൌ
തയോസ്തു കൎമ്മസന്ന്യാസാൽ കൎമ്മയോഗോ വിശിഷ്യതേ.
(ഭഗവൽഗീത 5,൨.).

എന്നാൽ ഈ മാർപ്പാപ്പായുടെ നിലയും രീതിയും സാധാരണലോകത്തിലെ പ്രതാപവാന്മാരുടേതിൽ നിന്ന് എത്രയോ ഭിന്നം! രാജാക്കന്മാരും നിർദ്ധനന്മാരും പണ്ഡിതന്മാരും പാമരന്മാരും അദ്ദേഹത്തെ സന്ദർശിക്കുന്നു; എവരേയും അദ്ദേഹം സ്നേഹത്തോടും ആദരവോടുംകൂടി സ്വീകരിച്ചു സംതൃപ്തരാക്കി പറഞ്ഞയയ്ക്കുകയും ചെയ്യുന്നു. ഇതെഴുതുന്ന ഞാനും 1935-ൽ ഈ പരമസാത്വികന്റെ വിലയേറിയ അരമണിക്കൂർ സമയം അപഹരിക്കയുണ്ടായി. പൈതൃകമായ സ്നേഹത്തോടും വിനയമസൃണമായ രീതിയിലും അദ്ദേഹം എന്നെ സ്വീകരിച്ചു. പ്രശാന്തമായ ആ മുറിയിൽ, ഗ്രന്ഥങ്ങൾ വിതറിയ ഒരു മേശയോടടുത്ത്, അനാഡംബരരീതിയിൽ വസ്ത്രധാരണം ചെയ്തു ധ്യാനനിലയിൽ ഇരിക്കുന്ന ഒരു വൈദികനെയാണു ഞാൻ കണ്ടത്. അഗാധമായ ചിന്തയും കരുണയും ക്ഷമയും സഹനശക്തിയും മുഖത്തു സ്ഫുരിച്ചിരുന്നു. വയസ്സു എൺപതോടടുത്തെങ്കിലും പ്രായം അത്രയ്ക്കു തോന്നിക്കയില്ല. ഗ്രന്ഥങ്ങളെപ്പററിയും ലോകഗതിയേപ്പററിയും പലതും സംസാരിച്ചതുകൂടാതെ, ഇൻഡ്യയിലെ സാധുജനങ്ങളുടെ ഭൗതികനില നന്നാക്കുന്നതിനുള്ള മാർഗ്ഗങ്ങളേപ്പററി സോത്സാഹം അന്വേഷിക്കയും ചെയ്തു. കേരളത്തിലെ ജനങ്ങളുടെ ശ്രേയസ്സും കേരളത്തിലെ രണ്ടു മഹാരാജാക്കന്മാരുടേയും മേന്മയും അദ്ദേഹത്തിന്റെ പ്രത്യേകശ്രദ്ധയ്ക്കു വിഷയീഭവിച്ചിട്ടുള്ളതായി എനിക്കുതോന്നി. ലോകമൊട്ടുക്കുമുള്ള ധാർമ്മികബുദ്ധികൾ ഇദ്ദേഹത്തെ

പ്പകൃഷ്ണനതിൽ അത്ഭുതമില്ലെന്ന് അവിടെ വെച്ച് എനിക്ക് അനുഭവപ്പെട്ടു. സാക്ഷാൽ ലോകാചാര്യനായ ഈ മഹാൻ നീണാൾ വിജയിപ്പൂതാക!

ഈ മാർപ്പാപ്പായുടെ ഒരു ജീവചരിത്രം മലയാളഭാഷയിൽ അവശ്യം വേണ്ടതുതന്നെ. വിദ്വാൻ ഹരിശർമ്മാവ് ഈ കൃത്യം എത്രയും സ്തുത്യർഹമാംവണ്ണം നിർവ്വഹിച്ചിരിക്കുന്നു. വിഷയത്തിൻെറ പ്രാധാന്യംകൊണ്ടുമാത്രമല്ല, പ്രതിപാദനരീതിയുടെ സൗകമാര്യംകൊണ്ടും ഈ ഗ്രന്ഥം അതിവിശിഷ്ടതരമായിത്തീർന്നിട്ടുണ്ട്. ഇതു കേരളത്തിലെ ഉത്തമങ്ങളായ ജീവചരിത്രകൃതികളിൽ ഒന്നായിത്തീരുമെന്നുള്ളതിനും എനിക്കു സംശയമില്ല. കേരളീയരേവരും ഈ ഗ്രന്ഥം വായിക്കണമെന്നും ഗ്രന്ഥകാരനെ അഭിനന്ദിക്കണമെന്നുമുള്ള അഭ്യർത്ഥനയോടുകൂടി ഈ ആമുഖത്തെ ഇവിടെ സസമാപിപ്പിച്ചുകൊള്ളുന്നു.

മദ്രാസ്,
23—11—'36.

ഡാക്ടർ പി. ജെ. തോമസ്.

## III

സാഹിത്യത്തിൻെറ നിർവ്വചനത്തിൽ എത്രതന്നെ അഭിപ്രായവ്യത്യാസമുണ്ടായിരുന്നാലും, കാവ്യത്തിൻെറ ഉൽകൃഷ്ടത, അതിലെ നായകനേയും പ്രതിപാദനരീതിയേയുമാണു് ആശ്രയിച്ചിരിക്കുന്നതെന്നുള്ളതു് നിരാക്ഷേപമായ ഒരു പരമാർത്ഥമാണു്. ലോ

കത്തിൻെറ ആദരവിനും അനശ്വരമായ യശസ്സിനും പാത്രങ്ങളായിത്തീർന്നിട്ടുള്ള ഉൽകൃഷ്ടഗ്രന്ഥങ്ങൾ ഇതിന് ഉത്തമദൃഷ്ടാന്തങ്ങളാകുന്നു. ഇലിയഡ്, ഒഡീസി, രാമായണം, ഭാരതം മുതലായ പ്രാചീനകാവ്യങ്ങളുടെ മാത്രമല്ല, അധുനാതനങ്ങളായ പ്രസിദ്ധസാഹിത്യഗ്രന്ഥങ്ങളുടെ പോലും സാർവ്വത്രികപ്രസിദ്ധിക്കു പ്രധാനകാരണം അവയിലെ നായകന്മാരത്രെ. സാഹിത്യത്തിൻെറ വിവിധവശങ്ങളെ കൂലംകഷമായി പരിശോധിച്ച് നിരൂപണം ചെയ്തിട്ടുള്ള പ്രാചീനഭാരതീയാചാര്യന്മാർ, മഹാകാവ്യങ്ങളിലെ നായകന്മാരെപ്പററി,

ധർമ്മം സത്യം ബലം നീതി ശൗര്യമോജസ്സു ശാന്തിയും
സൗന്ദര്യം സർവ്വവന്ദ്യത്വം വിദ്വത്വം ദൈവഭക്തിയും
കലാകൗശലവും പ്രൗഢിസാമർത്ഥ്യം ലോകരഞ്ജനം
ഇത്യാദി നായകന്മാർക്കു വേണ്ടിക്കേണ്ടും ഗുണൗഘമാം

എന്നാണ് അഭിപ്രായപ്പെട്ടിട്ടുള്ളത്. ഇത്തരം ഗുണൗഘങ്ങളോടുകൂടിയ ഒരു നായകനെ കേന്ദ്രീകരിച്ചു കാവ്യനിർമ്മാണം ചെയ്യുന്നതുമൂലം കവിക്കു യശസ്സും ഗ്രന്ഥത്തിനു ശാശ്വതപ്രതിഷ്ഠയും, അനുവാചകർക്ക് അമൂല്യനിധിയും കൈവരുന്നു. നായകനെപ്പററിയുള്ള ഈ ചർച്ചയെ ആധാരമാക്കി നോക്കുമ്പോൾ, വിദ്വാൻ ഏ. ഡി. ഹരിശർമ്മ, എം. ആർ. ഏ. എസ്സ്. അവർകളുടെ 'പതിനൊന്നാം പീയൂസ് മാർപ്പാപ്പാ' യ്ക്കു മലയാളസാഹിത്യത്തിൽ അദ്വിതീയമായ ഒരു സ്ഥാനത്തിന് അവകാശമുണ്ടെന്നു കാണാം.

ഈ ഗ്രന്ഥത്തിലെ നായകൻ ആരാണു്?—ഈ നൂററാണ്ടിലെ മഹാപുരുഷന്മാരിൽ അഗ്രഗണ്യൻ; സർവ്വശക്തനായ ദൈവത്തിൽ നിർഭയവിശ്വാസമുറപ്പിച്ചുകൊണ്ടു്, സാമാന്യജനങ്ങൾക്ക ദുഷ്കരമായ ദിനചര്യ അനുഷ്ഠിച്ചു്, നീതിക്കുവേണ്ടി ജീവിക്കുന്ന ഒരാദർശപുരുഷൻ; വിദ്യാപാരംഗതനായ ഒരു സാഹിത്യകാരൻ; ആധുനികലോകത്തിലെ ആന്ധ്യത്തെ അടിച്ചോടിക്കുന്നതിനു് അത്യുത്സുകനായ ഒരു അധ്യാപകവര്യൻ; ലോകഗുരുവിൻെറ ആജ്ഞാകരനായി സകലലോകത്തിനും സുവിശേഷം പ്രസംഗിപ്പാൻ സർവ്വസംഗപരിത്യാഗികളും സേവനനിരതരുമായ മിഷ്യനറിമാരെ അയച്ചുകൊണ്ടിരിക്കുന്ന പ്രേഷകശ്രേഷ്ഠൻ; ലോകമഹാശക്തികളുടെ അമിതമായ ദ്രവ്യാഗ്രഹത്തേയും സമരേച്ഛയേയും സകലശക്തികളോടുംകൂടി എതിർക്കുന്ന ഒരു സമാധാനദൂതൻ; ഈ ശാസ്ത്രയുഗത്തിലെ പ്രഖ്യാതരായ ശാസ്ത്രകാരന്മാരുടേയും ശാസ്ത്രീയകണ്ടുപിടിത്തങ്ങളുടേയും ഒരു അക്ഷീണസുഹൃത്തു്; ലോകത്തിലെ അഞ്ചിലൊരുഭാഗം ജനങ്ങളുടെ അനിഷേധ്യനായ നേതാവു്, ആധ്യാത്മികഗുരു; ധർമ്മം, സത്യം, നീതി, ഇവയ്ക്കുവേണ്ടി ജീവിതം ബലികഴിച്ചിരിക്കുന്ന ഒരു മഹാത്യാഗി; ഗ്രന്ഥകാരൻെറ ഭാഷയിൽ "മാർപ്പാപ്പാമാരിൽതന്നെ ഒമ്പതാം പീയൂസിൻെറ മതതീക്ഷ്ണതയും, പതിമൂന്നാം ലെയോവിൻെറ നൈയായികജ്ഞാനവും, പത്താം പീയൂസിൻെറ സമാധാനതൽപരതയും, പതിനഞ്ചാം ബനദിക്തോസിൻെറ രാജ്യതന്ത്ര

ജ്ഞതയും ഏകകാലത്തിൽ സമ്മേളിച്ചിരിക്കുന്ന" അതുല്യനായ ഒരു മഹാപുരുഷൻ; ചുരുക്കത്തിൽ ഒരു മാതൃകാനായകനുണ്ടായിരിക്കേണമെന്നു പ്രാചീനാചാര്യന്മാർ നിർദ്ദേശിച്ചിട്ടുള്ള സകലസൽഗുണങ്ങളുമുള്ള ഒരു മഹാനാണ് ഈ ഗ്രന്ഥത്തിലെ നായകൻ.

ഈ ഗ്രന്ഥത്തിലെ പ്രതിപാദനരീതിയേക്കുറിച്ച്—മലയാളസാഹിത്യനഭോമണ്ഡലത്തിലെ ഒരു ഉജ്വലജ്യോതിസ്സായ സാഹിത്യകലാനിധി ഏ. ഡി. ഹരിശർമ്മ അവർകളുടെ ഭാഷാരീതിയെക്കുറിച്ച്—ഞാനൊന്നും പറയേണ്ടതായിട്ടില്ല. "ഗുണാലങ്കാരരീതിരസോപേതമായ സാധുശബ്ദാർത്ഥസന്ദർഭമെ"ന്നോ, "രമണീയാർത്ഥപ്രതിപാദകമായ ശബ്ദങ്ങളെ"ന്നോ, "വികാരോത്തേജകമായ ഭാഷയിൽ സൗന്ദര്യത്തോടും സ്ഫുടതയോടുംകൂടി മനുഷ്യമാനസത്തെ പ്രകാശിപ്പിക്കുന്നതെ"ന്നോ, കാവ്യത്തിന് ഏതു നിർവ്വചനം സ്വീകരിച്ചാലും "പതിനൊന്നാം പീയൂസ് മാർപ്പാപ്പാ"യ്ക്കു കാവ്യലോകത്തിൽ അദ്വിതീയമായ ഒരു സ്ഥാനം സഹൃദയന്മാർ നല്കുമെന്നുള്ളതിനു തർക്കമില്ല. സരസലളിതമോ പ്രൗഢഗംഭീരമോ ആയ ഏതു രീതിയിലും, ഗുരുലഘുത്വമനുസരിച്ചു വിഷയങ്ങളെ പ്രതിപാദിക്കാൻ മി: ശർമ്മയ്ക്കുള്ള അന്യാദൃശമായ പാടവം ഈ ഗ്രന്ഥത്തിൽ സ്ഫടികസ്ഫുടം പ്രകടിതമായിട്ടുണ്ട്. പന്തളത്തു തമ്പുരാൻ, ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ, രണ്ടു സാഹിത്യനായകന്മാർ മുതലായ പ്രസിദ്ധ ജീവചരിത്രഗ്രന്ഥങ്ങളെഴുതി അസൂയാവഹ

മായ പ്രാവീണ്യം സമാജ്ജിച്ചിട്ടുള്ള മി: ശമ്മയുടെ തൂലികയ്ക്കുമാത്രമേ ഇത്ര സവ്വാദരണീയമായ ഒരു കൃതിയുടെ കത്തൃത്വം വഹിക്കുവാൻ സാധിക്കൂ എന്നാണു് ഇതു വായിച്ചപ്പോൾ എനിക്കു തോന്നിയതു്.

മൻപൊരിക്കൽ ബനഡിക്ററു് വില്യംസൻെറ ഗ്രന്ഥം വായിക്കുന്നതിനു് എനിക്കു ഭാഗ്യമുണ്ടായി. ഈ "പതിനൊന്നാം പീയൂസി"ന്റെ ഒരു ഭാഗം അതിൻെറ സ്വതന്ത്രവിവത്തനമാണല്ലൊ. എന്നാൽ വില്യംസൻെറ ഗ്രന്ഥത്തെ അപേക്ഷിച്ചു് ഈ കൃതിക്കുള്ള ഒരു മെച്ചം അദ്ധ്യായങ്ങളുടെ ക്രമീകരണമാണെന്നു് എനിക്കു തോന്നുന്നു. കേവലം ആണ്ടു മാസം തീയതി കുറിച്ചു് ആ ക്രമമനുസരിച്ചു ചരിത്രമെഴുതുന്ന രീതി മി: ശമ്മ സ്വീകരിക്കാത്തതുതന്നെ വളരെ പ്രശംസാഹ്മായിരിക്കുന്നു. മഹാഭൂരിപക്ഷവും കത്തോലിക്കേതരരായ ഈ കേരളക്കരയിൽ, "പതിനൊന്നാം പീയൂസ് മാർപ്പാപ്പാ" എന്നു കേൾക്കുമ്പോൾ അവരുടെ മനസ്സിൽ ആദ്യമുദിക്കുന്ന പ്രശ്നം 'മാർപ്പാപ്പാ ആരു്?' എന്നുള്ളതാണു്. ഈ പ്രശ്നത്തിൻെറ ഉത്തരം ആദ്യത്തെ മൂന്നദ്ധ്യായങ്ങളിൽ സവിസ്തരം പ്രതിപാദിച്ചിരിക്കുന്നതു്, ഈ ജീവചരിത്രഗ്രന്ഥത്തിനു യഥാത്ഥമായ ഒരു "പശ്ചാത്തലം" (Background) ആയിട്ടുണ്ടു്. മാർപ്പാപ്പാ ആരെന്നു മനസ്സിലായി കഴിയുമ്പോൾ, അത്യുൽകൃഷ്ടമായ ആ സ്ഥാനത്തെ അലങ്കരിക്കുന്ന ഈ മഹാപുരുഷൻ ആരാണെന്നു് അനുവാചകൻെറ ഉള്ളിലുദിക്കുന്ന ചോദ്യ

ത്തിന സമാധാനമാണ രണ്ടാം ഖണ്ഡം. പ്രക്ഷുബ്ധിതമായിരിക്കുന്ന ആധുനികകാലത്തിൽ വിശുദ്ധ പത്രോസിൻെറ സിംഹാസനത്തെ വിജയശ്രീലാളിതമായരീതിയിൽ അലങ്കരിക്കുന്നതിന് അച്ചില്ലി റാത്തിയെ പ്രാപ്തനാക്കുന്നതു്, ആ സ്ഥാനാലംകൃതനാകുന്നതുവരെ അദ്ദേഹത്തിന സിദ്ധിച്ച പരിശീലനമാണെന്ന് അനുസ്മരിക്കുമ്പോൾ, മാർപ്പാപ്പായായി തെരഞ്ഞെടുക്കപ്പെടുന്നതുവരെയുള്ള ജീവിതകഥയ്ക്കു "പരിശീലനം" എന്ന നാമകരണം ചെയ്തിരിക്കുന്നതും അന്വത്ഥമാണു്. ഒന്നും രണ്ടും ഖണ്ഡങ്ങളെ ശ്രദ്ധാപൂർവ്വം പാരായണംചെയ്യുന്നവൎക്ക്, പതിനൊന്നാം പീയൂസിൻെറ ഭരണകാലത്തെ പ്രധാനസംഭവങ്ങൾ എന്തെല്ലാമെന്ന് അറിയുന്നതിന ജിജ്ഞാസയുണ്ടാകുന്നു. ലോകചരിത്രത്തിൽ സുവൎണ്ണലിപികളിൽ ശാശ്വതമായി രേഖപ്പെടുത്തിക്കഴിഞ്ഞിട്ടുള്ള ചില സംഭവങ്ങളെ ഗ്രന്ഥകാരൻ വിവരിക്കുന്നതു് ഈ ജിജ്ഞാസാപൂൎത്തിക്ക പ്രയോജകീഭവിക്കുന്നുണ്ടു്. ലിസ്യുവിലെ കൊച്ചു ത്രേസ്യായുടെ നാമകരണം, ലാറററാൻ ഉടമ്പടി, ജൂബിലി പ്രഖ്യാപനം, മദ്ധ്യകരായ രാജ്യങ്ങളോടുള്ള പെരുമാററം ഇവയിലെല്ലാം പതിനൊന്നാം പീയൂസ് ഒരു പരമാധികാരിയുടെ നിലയിൽ പെരുമാറുന്നു; ലോകത്തിൻെറ ഇഷ്ടാനിഷ്ടങ്ങളെ പരിഗണിക്കാതെ അവസാനവിധി ഉച്ചരിക്കുന്നു. ഈ നിലയിൽ തൃതീയഖണ്ഡത്തിന നല്കപ്പെട്ടിരിക്കുന്ന "പരമാധികാര"മെന്ന സംജ്ഞ എത്രയും ഉചിതമായിരിക്കുന്നു. പതി

നൊന്നാം പീയൂസിൻെറ മഹത്വം എന്തിൽ അടങ്ങിയിരിക്കുന്നു എന്ന പ്രശ്നത്തിൻെറ സമാധാനമാണു ചതുൎത്ഥഖണ്ഡം. അധ്യാപകൻ, സമാധാനദൂതൻ മുതലായ നിലകളിൽ നിന്നുകൊണ്ടു നിൎഭയവിശ്വാസത്തോടെ അദ്ദേഹം ചെയ്യുന്ന പ്രഖ്യാപനങ്ങളനുസ്മരിച്ചാൽ ആ ഖണ്ഡത്തിനു നല്കിയിരിക്കുന്ന 'നിൎഭയവിശ്വാസ'മെന്ന നാമവും അൎത്ഥവത്തുതന്നെ.

ലോകത്തിൻെറ അമൂല്യസമ്പത്തുകളായിരുന്ന അനവധി പുണ്യശ്ലോകരുടെ വിമലരക്തത്താൽ വിശുദ്ധീകൃതമായിട്ടുള്ള ആ 'നിത്യനഗര'ത്തിലേയ്ക്കു സമാകൎഷിച്ചു്, ഓരോ സംഭവങ്ങളും സംഗതികളും ഗ്രന്ഥകാരൻ ചൂണ്ടിക്കാണിച്ചുതരുന്ന ഒരനുഭവമാണു് ഈ ഗ്രന്ഥം വായിക്കുമ്പോൾ അനുവാചകനുണ്ടാകുന്നതു്. പ്രേക്ഷകരെ അപഹൃതചിത്തവൃത്തികളാക്കത്തക്ക അനന്യസാധാരണമായ വ്യക്തിവിലാസമാണു പതിനൊന്നാം പീയൂസിനുള്ളതെന്നു് ആ തിരുമേനിയെ സന്ദൎശിച്ചിട്ടുള്ളവർ പറഞ്ഞുകേട്ടിട്ടുണ്ടു്. മനോജ്ഞമായ ആ വ്യക്തിവിലാസം—ആകൎഷകമായ ആ മൃദുമന്ദസ്മിതം—ഈ ഗ്രന്ഥത്തിൻെറ ഓരോ വശങ്ങളിലും നിഴലിക്കുന്നതായി തോന്നുന്നു. ഇത്ര വിജയീഭൂതമായ ഈ കാവ്യത്തിൻെറ പ്രണേതൃത്വത്തിൽ ഞാൻ ഹരിശൎമ്മ അവർകളെ ഹാൎദ്ദമായി അഭിനന്ദിക്കുന്നു. അദ്ദേഹത്തിൻെറ ഈ സദ്വ്യവസായത്തിനു് അതൎഹിക്കുന്ന പ്രോത്സാഹനം അനായാസേന സംസിദ്ധമാകട്ടെ എന്നു്, ഞാൻ സൎവ്വാത്മനാ ആശംസിക്കുകയുംചെയ്യുന്നു.

കത്തോലിക്കരെ സംബന്ധിച്ച് ഒരു വാക്കു പ്രത്യേകം പറയുന്നതായാൽ, ഈ ഗ്രന്ഥം അവരുടെ സ്വീകരണത്തെ ദേധാ അർഹിക്കുന്നുണ്ടെന്നുള്ളതു നിസ്തർക്കമത്രെ. വിഷയത്തിലും ഭാഷയിലും ഉത്തമങ്ങളായ ഗ്രന്ഥങ്ങൾ വായിക്കേണമെന്നുള്ളവർക്ക് ഇതിനോളം ഉചിതമായ ഒരുപഹാരം അന്യത്ര സിദ്ധിക്കുമെന്നു തോന്നുന്നില്ല. എന്തുകൊണ്ടെന്നാൽ കേരളകത്തോലിക്കർ തങ്ങളുടെ പരമാദ്ധ്യക്ഷനായും ഭക്തിബഹുമാനപാത്രമായും കരുതി സർവ്വദാ വണങ്ങിപ്പോരുന്ന ആ ലോകൈകവന്ദ്യന്റെ ചരിത്രമാണ് ഇതിലെ പ്രതിപാദ്യവിഷയം; അതോ, സാഹിത്യത്തിൽ സുപ്രതിഷ്ഠ ലഭിച്ചിട്ടുള്ള ഒരു തൂലികയിൽനിന്നു നിർഗ്ഗമിച്ചിട്ടുള്ളതുമാണ്. ഈ സംഗതി മനസ്സിലാക്കി, പാവനമായ ഈ ചരിത്രഗ്രന്ഥം പാരായണവിഷയമാക്കണമെന്നും, തന്മൂലം ആ മഹാപുരുഷനെപ്പററിയുള്ള ജ്ഞാനത്തിലും ഭാഷാവിഷയകമായ വൈശദ്യത്തിലും പുരോഗമനം ചെയ്യുണമെന്നും അഭ്യർത്ഥിക്കമാത്രമേ ഞാൻ ചെയ്യേണ്ടതുള്ളു. കൈരളിക്കുസംസിദ്ധമായിരിക്കുന്ന ഈ നവ്യകൃതിതല്ലജം കത്തോലിക്കരും കത്തോലിക്കേതരരുമായ സഹൃദയലോകത്തിന്റെ ഒന്നുപോലെയുള്ള സ്വീകരണത്തിനു സവിശേഷം പാത്രീഭവിക്കുമാറാകട്ടെ !

സെൻറ് തെരീസാസ്
കോളേജ്, എറണാകുളം,
1—12—1936.

എലിസബത്ത് ഉളുപ്പ്,
വെള്ളായിപ്പറമ്പിൽ.

# IV

നായകൻെറ മാഹാത്മ്യം, ഭാഷയുടെ മാധുര്യം, പ്രതിപാദനരീതിയുടെ സൗകുമാര്യം, ഇവയിൽ ഏതു കൊണ്ടു നോക്കിയാലും ഒരു ഒന്നാന്തരം ഗദ്യകാവ്യമെന്നു പറയാവുന്ന ഈ വിശിഷ്ടകൃതിക്ക് എന്നും എവിടെയും ഹർഷപൂർവമായ സ്വാഗതം സിദ്ധിക്കാതിരിക്കയില്ല. ഭുവനൈകവന്ദ്യനായ ഒരു മഹാത്മാവിൻെറ ജീവചരിത്രമാണു് ഇതിലെ ഉള്ളടക്കം; ജീവചരിത്രരചനയിൽ ധാരാളം പരിചയമുള്ള ഒരു പണ്ഡിതനാണു ഗ്രന്ഥകർത്താവു്. പതിനൊന്നാം പീയൂസ് മാർപ്പാപ്പാ തിരുമനസ്സിലെ ഈ ജീവചരിത്രനിർമ്മാണം കൊണ്ടു്, എൻെറ മാന്യസുഹൃത്തായ വിദ്വാൻ ഏ. ഡി. ഹരിശർമ്മ അവർകൾ കൈരളിക്കു പൊതുവേയും ക്രൈസ്തവസമുദായത്തിനു പ്രത്യേകിച്ചും മഹത്തരമായ ഒരു സേവനമാണു ചെയ്തിരിക്കുന്നതു്. ഈ ജഗൽഗുരുവിൻെറ പവിത്രമായ ജീവചരിത്രരചനയ്ക്കൊരുങ്ങിയ മി: ശർമ്മയുടെ തൂലിക നിശ്ചയമായിട്ടും അനുഗൃഹീതം തന്നെ.

പതിനൊന്നാം പീയൂസ് മാർപ്പാപ്പാ തിരുമനസ്സിലെ ഗംഭീരങ്ങളായ തിരുവെഴുത്തുകളേയും അതിപ്രൗഢങ്ങളായ മററു ചില പ്രഖ്യാപനങ്ങളേയും മലയാളഭാഷയിൽ യഥാവൽ വ്യാഖ്യാനം പ്രകാശിപ്പിക്കുന്നതിനും, ലോകോപകാരാർത്ഥം അവിടുന്നു നിർവഹിക്കുന്ന നിര

വധി സൽപ്രസ്ഥാനങ്ങളെ ആകമാത്ര പഠിക്കുന്നതി നും വ്രതമെടുത്തിരിക്കുന്ന എനിക്ക്, ആ തിരുമേനിയു ടെ ഇത്ര ഉൽകൃഷ്ടമായ ഒരു ജീവചരിത്രഗ്രന്ഥം മല യാളഭാഷയിൽ വായിക്കുവാൻ സാധിച്ചതിലുണ്ടായ ആനന്ദാനുഭൂതി അവൎണ്ണനീയമെന്നേ പറയാനുള്ളു. ഭാഷാസാഹിത്യമണ്ഡലത്തിൽ പേരെടുത്തിട്ടുള്ള ഒരു പണ്ഡിതശ്രേഷ്ഠൻെറ തൂലികയിൽനിന്നു പുറപ്പെടുന്ന ഈ ഗ്രന്ഥത്തിനു കേരളത്തിലൊട്ടാകെ വലിയ പ്രചാ രവും സാഹിത്യക്ഷേത്രത്തിൽ സ്ഥിരപ്രതിഷ്ഠയും ലഭി ക്കുമെന്ന് എനിക്കു ദൃഢവിശ്വാസമുണ്ട്.

എന്നാൽ ഈ പുസ്തകത്തെ ക്രിസ്ത്യാനികൾ വി ശേഷിച്ചും സ്വാഗതം ചെയ്യണമെന്നു പറയുവാൻവേ ണ്ടി മാത്രമാണു ഞാൻ ഇതെഴുതുന്നത്. ക്രിസ്തീയ സാഹിത്യത്തിൽ സ്വതേ താൽപര്യമുള്ളവരും, അ തിൽ കൈത്തെററുകൂടാതെ കൈവെയ്ക്കുവാൻ കെല്പു ള്ളവരുമായ ഹൈന്ദവപണ്ഡിതന്മാരെ ക്രിസ്ത്യാനികൾ പ്രത്യേകം പ്രോത്സാഹിപ്പിക്കേണ്ടതാണ്. ക്രൈസ്ത വസഭാസമ്രാട്ടായ പതിനൊന്നാം പീയൂസ് മാർപ്പാപ്പാ തിരുമനസ്സിലെ ഈ ജീവചരിത്രഗ്രന്ഥത്തിനു സകല ക്രിസ്തീയകുടുംബങ്ങളിലും സൈ്വരമായ സ്വാഗതം ലഭിക്കട്ടെ എന്നാണ് എൻെറ ഹൃദയപൂൎവ്വമായ ആശംസ. മി: ശൎമ്മയുടെ ഈ സദുദ്യമത്തെ സൎവ്വാ ത്മനാ അഭിനന്ദിച്ചുകൊള്ളുന്നു.

സത്യനാദം
3—12—1936 } കെ. എ. പോൾ.

# പ്രസ്താവന.

കേരളീയസാഹിത്യകാരന്മാരിൽ ചിലരുടെ ജീവചരിത്രങ്ങൾ എഴുതിക്കഴിഞ്ഞപ്പോൾ കേരളത്തിനു പുറമേയുള്ള മഹാന്മാരേപ്പററിയും എന്തെങ്കിലും എഴുതിയാൽ കൊള്ളാമെന്നുള്ള ഒരു മോഹം എന്നിലങ്കുരിച്ചു. അതിൻെറ ഫലമായി 'ഈശ്വരചന്ദ്രവിദ്യാസാഗര'നും 'ഭാരതീയകുസുമങ്ങ'ളും പുറത്തുവന്നു. ദേശകാലങ്ങളോ ജാതിമതാദികളോ മഹത്വത്തിൻെറ നിയാമകങ്ങളല്ലല്ലോ. ഭാരതീയനല്ലാത്ത ഏതെങ്കിലും ഒരു മഹാനെപ്പററി എഴുതാനുള്ള മോഹമാണു പിന്നീട് എന്നിലുദിച്ചത്. ലോകം അമിതമായ ദുരാഗ്രഹത്തിലും അദൃഷ്ടപൂർവ്വമായ കലഹാസക്തിയിലും മുഴുകിയിരിക്കുന്ന ഈക്കാലത്ത് ലോകസമാധാനത്തിനും ജനക്ഷേമത്തിനുംവേണ്ടി നിരന്തരയത്നം ചെയ്തുകൊണ്ടിരിക്കുന്ന മഹാപുരുഷന്മാരിൽ ഒരാളായ പതിനൊന്നാം പീയൂസിൻെറ വ്യക്തിവിലാസം എന്നെ അത്യധികം ആകർഷിച്ചതിനാൽ അദ്ദേഹത്തിൻെറ ജീവചരിത്രം എഴുതുന്നത് ഉചിതമായിരിക്കുമെന്ന് എനിക്കു തോന്നി. ലോകത്തിൽ ആകെയുള്ള ജനസംഖ്യയിൽ അഞ്ചിലൊന്നോളംവരുന്ന ഒരു മഹാജനവിഭാഗത്തിൻെറ ആത്മീയഗുരുവെന്നുള്ള പെരുമ മാത്രമല്ല ഞാൻ അദ്ദേഹത്തിൽ കണ്ടത്. ലോകസമാധാനത്തിനും സത്യപരിപാലനത്തിനുമായി അക്ഷീണപരിശ്രമം ചെയ്യുന്ന ഒരു ലോകാനുഗ്രഹകാംക്ഷിയുടെനിലയിലും അദ്ദേഹം ഇന്നുജീവിച്ചിരിക്കുന്ന മഹാപുരുഷന്മാരിൽ അഗ്രഗണ്യനത്രെ.

ലൌകികമായ ഭരണാധികാരംകൊണ്ടു നോക്കിയാലും അദ്ദേഹം അത്യുന്നതമായ ഒരു സ്ഥാനത്തെയാണ് അർഹി

ക്കനാണ്. ഒരു ചതുരശ്രമൈൽപോലും വിസ്താരമില്ലാത്ത ഒരു ചെറിയനഗരത്തിന്റെ ഭരണാധികാരി എന്നുള്ളനില അത്രമാത്രം ഉൽകൃഷ്ടമായ ഒന്നാണോ എന്നു ചിലർ സംശയിച്ചേക്കാം. ഭരിക്കപ്പെടുന്ന രാജ്യത്തിന്റെ വിസ്തൃതിയിലല്ല, ഭരണകർത്താവിനുള്ള അധികാരത്തിലാണു നിലയും വിലയും സ്ഥിതിചെയ്യുന്നത്. 'ആദിത്യനസ്തമിക്കാത്ത' ബ്രിട്ടീഷ് സാമ്രാജ്യമുൾപ്പെടെ ള്ള നാല്പതോളംരാജ്യങ്ങൾ "ഒരു ചെറിയ നഗരം" മാത്രമായ വത്തിക്കാനിലേക്കു തങ്ങളുടെ പ്രതിനിധികളെ അയയ്ക്കുകയും, അവിടെനിന്നു പ്രതിനിധികളെ സ്വീകരിക്കുകയും ചെയ്യുന്നുണ്ടെന്നുള്ള പരമാർത്ഥം ആലോചിച്ചാൽ മാത്രമേ, മാർപ്പാപ്പാ തിരുമനസ്സിലെ രാജസ്ഥാനം എത്രമാത്രം ഗൗരവമുള്ളതാണെന്നു മനസ്സിലാക്കാൻ സാധിക്കുകയുള്ളൂ. വിസ്തൃതികൊണ്ടു വലിയവയാണെന്നു വെച്ചിട്ടുള്ള ചില രാജ്യങ്ങളിൽപോലും ഇത്രയധികം ഇതരരാജ്യപ്രതിനിധികൾ കാണുമോ എന്നുള്ള കാര്യം സന്ദേഹമാണ്. സമരാസക്തി, തൊഴിലാളിപ്രശ്നം, സിനിമാ, വിദ്യാഭ്യാസം മുതലായവയെ സംബന്ധിച്ച് ആ മഹാൻ പുറപ്പെടുവിച്ചിട്ടുള്ള തിരുവെഴുത്തുകൾ അദ്ദേഹത്തിന്റെ ലോകാനുഗ്രഹകാംക്ഷയെ ഉച്ചൈസ്തരാം ഉൽഘോഷിക്കുന്നവയാകുന്നു. പേരു കേൾക്കുന്ന മാത്രയിൽ ക്രിസ്തുമതാദ്ധ്യക്ഷനെന്നുള്ള കാര്യം മാത്രമോർത്തു നെററി ചുളിക്കാതെ പുസ്തകം ശ്രദ്ധിച്ചു വായിക്കുന്നപക്ഷം, നിർമ്മത്സരന്മാരായ എല്ലാത്തരം വായനക്കാരും ഇക്കാര്യത്തിൽ എന്നോടു യോജിക്കുമെന്നാണ് എന്റെ വിശ്വാസം.

ഈ പുസ്തകം എഴുതുന്നതിൽ എനിക്കു പ്രധാനമായ അവലംബമായിരുന്നത് Rev: Benedict Williamson എന്ന വൈദികന്റെ The Story of Pope Puis XI

എന്ന ആംഗലഭാഷാകൃതിയാകുന്നു. എന്നാൽ ഈ ഗ്രന്ഥത്തിൽ പകുതിയിലധികംഭാഗവും ആ മൂലകൃതിയിലില്ലാത്തതും പുറമെനിന്നു സമ്പാദിച്ച അറിവുകളെ അടിസ്ഥാനപ്പെടുത്തി സ്വതന്ത്രമായി എഴുതിച്ചേർത്തിട്ടുള്ളതുമാണ്. ഇംഗ്ലീഷ് ഗ്രന്ഥത്തിൽനിന്നു സ്വീകരിച്ചിട്ടുള്ള ഭാഗംതന്നെ സ്വതന്ത്രതർജ്ജമ എന്നുള്ള നിലയിലാണ് അംഗീകരിച്ചിട്ടുള്ളത്. അക്രൈസ്തവർക്ക് അപരിചിതങ്ങളായിരിക്കാനിടയുള്ള ചില സാങ്കേതികപദങ്ങളുടെ അർത്ഥം ഒടുവിൽ ഒരു അനുബന്ധമായി ചേർത്തിട്ടുള്ളതു സാധാരണവായനക്കാർക്കു സഹായകമായിത്തീരുമെന്നു വിശ്വസിക്കുന്നു.

ഈ പുസ്തകത്തിന്റെ ആവിർഭാവത്തെപ്പറ്റി എനിക്ക് ഇത്രമാത്രമേ പറയാനുള്ളു. എന്റെ ആത്മമിത്രമായ ശ്രീമാൻ എം. ഒ. ജോസഫ്, നെടുംകുന്നം; എന്റെ പ്രിയസഹോദരനായ ശ്രീമാൻ എ. ഡി. നാരായണശർമ്മ എന്നിവർ ഈ ഗ്രന്ഥരചനയിൽ എനിക്കു ചെയ്തുതന്നിട്ടുള്ള സഹായം കുറച്ചൊന്നുമല്ല. ഞാൻ അവരോട് അത്യന്തം കടപ്പെട്ടിരിക്കുന്നു.

ഗുരുതരങ്ങളായ അനവധി കൃത്യാന്തരങ്ങളാലും, വിശേഷിച്ച്, താൽക്കാലികമായ ദേഹാസ്വാസ്ഥ്യത്താലും അസ്വതന്ത്രനായിരുന്നിട്ടും, "മാർപ്പാപ്പാ തിരുമനസ്സിലെ ജീവചരിത്ര"മെന്നു കേട്ട മാത്രയിൽ എന്റെ അപേക്ഷയെ സസന്തോഷം സ്വീകരിച്ച് അനർഘമായ ഒരവതാരിക എഴുതി ഈ കൃതിയെ സകരുണം അനുഗ്രഹിച്ച വരാപ്പുഴ മെത്രാപ്പോലീത്താ ഡോക്ടർ ജോസഫ് അട്ടിപ്പേറ്റി തിരുമേനി, ആ കൃത്യംകൊണ്ട് എന്നെ ഒരു അക്രീതദാസനാക്കിത്തീർക്കുകയാണു ചെയ്തിട്ടുള്ളത്. അദ്ദേഹത്തോട് എനിക്കുള്ള കടപ്പാട് വെറും കൃതജ്ഞതാപ്രകടനം കൊണ്ടുമാത്രം തീരു

ന്നതല്ല. ഈ കൃതി സമൎപ്പിക്കാൻ സദയം അനുമതി നൽകിയ എറണാകുളം മെത്രാപ്പോലീത്താ തിരുമേനിയുടെ നേരെ എനിക്കുള്ള കടപ്പാടും നിസ്സീമമാകുന്നു.

ഈ പുസ്തകത്തിന്് യഥാക്രമം അഭിനന്ദനവും ആമുഖോപന്യാസങ്ങളും എഴുതി എന്നെ കൃതാൎത്ഥനാക്കിത്തീൎത്ത എറണാകുളം വികാരി ജനറാൾ വന്ദ്യ ദിവ്യശ്രീ മോൺ: ജോർജ് വല്യാറമ്പത്തു്, സത്യദീപം പത്രാധിപർ വന്ദ്യ ദിവ്യശ്രീ മോൺ: ജേക്കബ് നടുവത്തുശ്ശേരി, മദ്രാസ് സൎവ്വകലാശാലാ പ്രൊഫസർ ഡോക്ടർ പി. ജെ. തോമസ്, എം. എ. ബി. ലിററ്. പിഎച്ച്. ഡി., എറണാകുളം സെൻറ് തെരീസാസ് കോളേജ് മലയാളം ലക്ചറർ ശ്രീമതി എലിസബത്തു് ഉരുപ്പ്, ബി. എ., സത്യനാദം പത്രാധിപർ ശ്രീമാൻ കെ. എ. പോൾ എന്നിവരോടും, പുസ്തകത്തിൻെറ കൈയെഴുത്തുപ്രതി സദയം പരിശോധിച്ചുതന്നു സഹായിച്ച റവ: ഫാദർ ജോർജ്ജ ചോലങ്കരി അവർകളോടും ഞാൻ അത്യന്തം കൃതജ്ഞനായിരിക്കുന്നു.

ഈ പുസ്തകത്തെ സംബന്ധിച്ച് ഇനിയും പല പരിഷ്കാരങ്ങളും വരുത്താനുണ്ടെന്ന് എനിക്കു നല്ലപോലെ അറിയാം. പല ഖരായാപാടങ്ങളും കൂട്ടതലായി ചേൎക്കേണ്ടതുണ്ടു്; ചേൎത്തവയിൽതന്നെ ചിലതു പരിഷ്കരിക്കേണ്ടതായിട്ടുമുണ്ടു്. പുസ്തകം പെട്ടെന്നു പ്രസിദ്ധീകരിക്കേണ്ടതായി വന്നതുകൊണ്ടു് അതൊന്നും എൻെറ ആഗ്രഹംപോലെ നന്നാക്കാൻ സാധിച്ചിട്ടില്ല. ഒരു രണ്ടാം പതിപ്പ് ആവശ്യപ്പെടുന്ന പക്ഷം, അപ്പോൾ ഈവക കുറവുകളൊക്കെ പരിഹരിക്കാമെന്നു സമാധാനിക്കാനേ ഇപ്പോൾ നിവൃത്തിയുള്ളു.

എറണാകുളം,
20—4—1112. } ഗ്രന്ഥകൎത്താ.



എറണാകുളം മെത്രാപ്പോലീത്താ
നി. വ. ദിവ്യശ്രീ
കണ്ടത്തിൽ മാർ ആഗസ്തീനോസ് ഡി. ഡി.
(മലയാള സുറിയാനി ഹയറാക്കിയുടെ മേലദ്ധ്യക്ഷൻ.)

# സമപ്പ്ണം.

എറണാകുളം മെത്രാപ്പോലീത്താ

നി: വ: ദിവ്യ ശ്രീ

**കണ്ടത്തിൽ മാർ ആഗസ്തിനോസ്**

"തിരുസിംഹാസനസഹായി"

തിരുമനസ്സിലെയ്ക്കു്

മെത്രാൻപട്ടാഭിഷേകരജതജൂബിലിസ്മാരകമായി

ഈ കൃതി

സാനുവാദം സാദരം

സമപ്പിച്ചുകൊള്ളുന്നു.

ഗ്രന്ഥകത്താ.

I

## മാർപ്പാപ്പാ ആരു് ?

ദൈവാരാധനയ്ക്കായി മനുഷ്യഹസ്തങ്ങൾ നിർമ്മിച്ചിട്ടുള്ള ദേവാലയങ്ങളിൽ അതിമഹനീയവും മഹത്തുമായ വിശുദ്ധ പത്രോസിന്റെ ബസ്ലീക്കായുടെ അങ്കണത്തിൽ, വിശ്വവിഖ്യാതനായ മൈക്കൾ ആഞ്ചെലോയുടെ കരകൗശലഫലമായ ആ വലിയ താഴികക്കുടത്തിന്റെ സാന്ദ്രച്ഛായയിൽ, സംഖ്യാതീതമായി സമ്മേളിച്ചിരിക്കുന്ന മഹാജനസമൂഹത്തിന്റെ മദ്ധ്യത്തിൽക്കൂടി ദേവാലയത്തിലേയ്ക്കു മന്ദഗമനം ചെയ്യുന്ന മാർപ്പാപ്പായെ മനോദൃഷ്ടികൊണ്ടു് ഒന്നു വീക്ഷിക്കുക. അനന്യസാധാരണവും അസുലഭവുമായ ആ അനുഭവം മനസ്സിൽനിന്നു് എളുപ്പം മാഞ്ഞുപോകുന്നതല്ല; എത്ര പ്രാവശ്യം വർണ്ണിച്ചുപറഞ്ഞുകഴിഞ്ഞാലും അതിന്റെ നവീനത്വം നശിച്ചുപോകുന്നതുമല്ല.

ലോകത്തിലെ ഏതു രാജാധിരാജൻ നടത്തുന്ന ഒരു ഘോഷയാത്രയും ഇതിനോടു തുലനം ചെയ്യപ്പെടാവുന്നതായിട്ടില്ല. അത്യാകർഷകവും അഭൗമവുമായ എന്തോ ഒരു അദൃശ്യശക്തി അതിൽ അന്തർഭവിച്ചിട്ടുണ്ടെന്നുള്ളതു നിർവ്വിവാദമാണു്. അതിമഹത്തായ

ആ ദേവാലയത്തിന്റെ അന്തർഭാഗത്തേയ്ക്കു മന്ദംമന്ദം നടന്നുപോരുന്ന ഉദാരഗംഭീരവും ശ്വേതാംബരധാരിയുമായ ആ രൂപം സൂക്ഷിച്ചുനോക്കുക. ശിരസ്സിൽ അസാധാരണമായ മുമ്മുടി ചൂടിയിരിക്കുന്നു; മുന്നോട്ടു നടന്നു പൊയ്ക്കൊണ്ടിരിക്കെത്തന്നെ, ഇരുവശങ്ങളിൽ തിങ്ങിത്തിങ്ങിനില്ക്കുന്ന ജനതതിയെ സ്മേരമുഖനായി ആശീർവ്വദിച്ചുകൊണ്ടിരിക്കുന്നു; രാജോചിതങ്ങളായ ആലവട്ടം, കുട മുതലായ ചിഹ്നങ്ങൾ ധരിച്ചുകൊണ്ടു പരിജനങ്ങൾ അദ്ദേഹത്തെ അനുഗമിക്കുന്നു; അതാ, കാഹളധ്വനി മുഴങ്ങുന്നു: മാർപ്പാപ്പാ ഭദ്രാസനദേവാലയത്തിന്റെ ഉള്ളിൽ പ്രവേശിച്ചുകഴിഞ്ഞു.

ദേവാലയത്തിൽ തിങ്ങിക്കൂടിനില്ക്കുന്ന ആബാലവൃദ്ധം ജനങ്ങളിൽനിന്നു ഹർഷാരവം പൊങ്ങുന്നു; അവരുടെ ജയജയഘോഷം, ശ്ലക്ഷ്ണശിലാനിർമ്മിതമായ ആ വെൺഭിത്തികളിൽ പ്രതിധ്വനിച്ച്, സാന്ദ്രശീതളമായ അന്തരീക്ഷത്തിൽ ലയിച്ചുപോകുന്നു. മാർപ്പാപ്പായുടെ പിന്നിലായി ഔദ്യോഗികവസ്ത്രാലംകൃതരായി നടക്കുന്നതു കർദ്ദിനാളന്മാരും മെത്രാന്മാരും മററു വൈദികമേലദ്ധ്യക്ഷന്മാരുമാകുന്നു. തങ്ങളുടെ ആത്മീയപിതാവ് അടുത്തുവരുന്തോറും ജനങ്ങളുടെ ഹർഷപ്രകടനം വർദ്ധിച്ചുവരുന്നു. അവിടെ എല്ലാ രാജ്യങ്ങളിൽനിന്നും ജനങ്ങൾ വന്നുകൂടിയിട്ടുണ്ട്. പലതരത്തിലുള്ള മനഃസ്ഥിതിയുള്ളവരും അക്കൂട്ടത്തിൽ ഉൾപ്പെടുന്നു: മൃദുലമനസ്കരും കഠിനചിത്തരും, പണ്ഡി

തന്മാരും പാമരന്മാരും. ഈ എല്ലാ തരക്കാരും മാർപ്പാപ്പാ അടുത്തുവരുമ്പോൾ ഭക്തിവിവശരായി നമ്രശിരസ്കരായിത്തീരുന്നു; ശക്തന്മാരെന്നഭിമാനിക്കുന്നവർപോലും ആനന്ദാശ്രു പൊഴിക്കുന്നു. എന്താണിതിന്റെ കാരണം? എന്തുകൊണ്ടാണ് അവരെല്ലാവരും ഒരുപോലെ വികാരതരളന്മാരായിത്തീരുന്നത്?

അതു മറ്റൊന്നുമല്ല. ക്രിസ്തുവിന്റെ പ്രതിനിധി അതിലെ കടന്നുപോകുന്നുവെന്നുള്ളതാണ് ഈ അസാധാരണതയ്ക്കു കാരണം. ഈ മംഗളാശംസകളും സന്തോഷപ്രകടനങ്ങളുമെല്ലാം ആ മനുഷ്യവ്യക്തിയെ ഉദ്ദേശിച്ചല്ല; പിന്നെയോ, അദ്ദേഹം ആരെ പ്രതിനിധീകരിക്കുന്നുവോ, ആ ലോകനാഥനെ ഉദ്ദേശിച്ചാകുന്നു. അതേ, മാർപ്പാപ്പായുടെ സ്ഥാനം വഹിക്കുന്ന വ്യക്തിയേയോ അദ്ദേഹത്തിന്റെ പിന്നിൽ നടക്കുന്ന വിശ്വവിഖ്യാതന്മാരും പണ്ഡിതാഗ്രേസരന്മാരുമായ കർദ്ദിനാളന്മാരേയോ ഉദ്ദേശിച്ചല്ല, ഇക്കണ്ട ഹർഷാരവങ്ങളും ആനന്ദപ്രകടനങ്ങളുമെല്ലാം. ലോകരക്ഷകനായ യേശുക്രിസ്തുവിന്റെ പ്രതിനിധി എന്ന നിലയിലാണു ജനങ്ങൾ മാർപ്പാപ്പായെ വീക്ഷിക്കുന്നതും ബഹുമാനിക്കുന്നതും. ആ ഘോഷയാത്രയിൽ പങ്കുകൊള്ളുന്ന മററു വ്യക്തികൾ എത്രമാത്രം വിദ്വാന്മാരും വിശ്വവിഖ്യാതന്മാരുമായിരുന്നാലും, അവരെല്ലാം, പ്രേക്ഷകന്മാരുടെ ദൃഷ്ടിയിൽ വെറും സാധാരണക്കാരായിത്തീരുന്നു. അതേ, വിജയശ്രീലാളിതനായ ക്രിസ്തു ജറ

സ്വലേംതെരുവീഥിയിൽക്കൂടി ഓശാനപാടുന്ന ഒരു ജന സമൂഹത്താൽ പരിസേവിതനായി യാത്രചെയ്തപ്പോൾ അപ്പോസ്തോലന്മാർ എത്രമാത്രം അപ്രശംസിതരും സാധാരണക്കാരുമായി കടന്നുപോയോ, അതുപോലെ, മാർപ്പാപ്പായുടെ സാന്നിദ്ധ്യത്തിൽ മററുമഹാന്മാരെല്ലാം തീരെ സാധാരണക്കാരായി കടന്നുപോകേണ്ടിവരുന്നു.

ഇതിന്റെയെല്ലാം നിദാനമെന്തായിരിക്കാം? രണ്ടായിരം കൊല്ലങ്ങൾക്കുമുൻപു്, വിദൂരസ്ഥമായ പലസ്തീനാദേശത്തു് അവതീർണ്ണനായ ദൈവപുത്രൻ വിശുദ്ധ പത്രോസിനോടു് അരുളിച്ചെയ്ത ഒരു വാക്കാണു് ഇതിനു കാരണം. ദൈവത്തിന്റെ വാഗ്ദാനം അലംഘ്യമായ വിധത്തിൽ നിർവ്വഹിക്കപ്പെടാതിരിക്കയില്ലല്ലോ. വിശുദ്ധ പത്രോസു്, ഗലീലായിലെ ദരിദ്രനായ ഒരു മീൻപിടുത്തക്കാരനായിരുന്നു. സാമ്പത്തികമായ അഭിവൃദ്ധിയോ, ലൗകികമായ പ്രതാപങ്ങളോ ഒന്നും അദ്ദേഹത്തിനുണ്ടായിരുന്നില്ല. എങ്കിലും, ദൈവപുത്രൻ തന്റെ സഭയുടെ നാഥനായി തിരഞ്ഞെടുത്തതു് അദ്ദേഹത്തെയായിരുന്നു. ഈ അധികാരദാനം ചെയ്യപ്പെട്ടതു്, ലോകാവസാനംവരെ നിലനില്ക്കത്തക്ക വിധത്തിലും, ലോകത്തെ മുഴുവൻ ബാധിക്കത്തക്ക നിലയിലുമായിരുന്നുതാനും.

ഒരുദിവസം തന്റെ ശിഷ്യന്മാരോടുകൂടി സഞ്ചരിച്ചുകൊണ്ടിരിക്കുമ്പോൾ, യേശു അവരുടെ നേരെ തിരിഞ്ഞുകൊണ്ടു ചോദിച്ചു:—"മനുഷ്യപുത്രൻ ആരാ

ണെന്നാണ് ആളുകൾ പറയുന്നതു്?" അതിനു ശിഷ്യന്മാർ, "ചിലർ സ്നാപകയോഹന്നാൻ എന്നും, ചിലർ ഏലിയാസ് എന്നും, വേറെ ചിലർ ജറേമിയാസ് അല്ലെങ്കിൽ പ്രവാചകന്മാരിൽ ഒരാൾ എന്നുംപറയുന്നു" എന്നു മറുപടി നല്കി. "എന്നാൽ ഞാൻ ആരാണെന്നാണു നിങ്ങളുടെ അഭിപ്രായം?" എന്നു ക്രിസ്തു വീണ്ടും ചോദിച്ചു. ഇതിന് അത്യന്തം ആത്മവിശ്വാസത്തോടുകൂടി മറുപടി നല്കിയതു ശിമയോനായിരുന്നു. "അങ്ങു സജീവനായ ദൈവത്തിന്റെ നന്ദനനായ ക്രിസ്തുവാകുന്നു." ക്രിസ്തു ഉടനെ ശിമയോന്റെ നേരെതിരിഞ്ഞു ഇങ്ങനെ അരുളിച്ചെയ്തു:—

"യോനായുടെ പുത്രനായ ശിമയോനേ! നീ ഭാഗ്യവാനാകുന്നു. എന്തുകൊണ്ടെന്നാൽ ജഡവും രക്തവുമല്ല, സ്വർഗ്ഗസ്ഥനായ എന്റെ പിതാവാകുന്നു ഇതു നിനക്കു വെളിപ്പെടുത്തിത്തന്നിരിക്കുന്നതു്. ഞാനും നിന്നോടു പറയുന്നു: നീ പത്രോസ് (പാറ) ആകുന്നു; ഈ പാറമേൽ ഞാൻ എന്റെ പള്ളിയെ പണിയും; നരകവാതിലുകൾ അതിനെതിരായി പ്രബലപ്പെടുകയില്ല; സ്വർഗ്ഗരാജ്യത്തിന്റെ താക്കോലുകൾ നിനക്കു ഞാൻ നല്കും; നീ ഭൂമിയിൽ കെട്ടുന്നതെല്ലാം സ്വർഗ്ഗത്തിലും കെട്ടപ്പെട്ടിരിക്കും; നീ ഭൂമിയിൽ അഴിക്കുന്നതെല്ലാം സ്വർഗ്ഗത്തിലും അഴിക്കപ്പെട്ടിരിക്കും".

(വി: മത്തായി XVI. 13-19.)

ക്രിസ്തു പത്രോസിനോടു കല്പിച്ചരുളിയ ഈ വാ

ക്കുകം സെൻറ് പീറ്ററെഴ്സ് ബസ്സിക്കായുടെ ഭിത്തിയുടെ മുകളിലായി ജാജ്വല്യമാനങ്ങളായ ലിപികളിൽ ഉല്ലേഖനം ചെയ്തിരിക്കുന്നതു നിങ്ങൾക്കു കാണാവുന്നതാണ്. നാം ഇക്കണ്ട കാഴ്ചകളുടെയെല്ലാം നിദാനവും ആ വചനങ്ങൾ തന്നെയാകുന്നു.

എന്നാൽ ഒരാൾ ഇങ്ങനെ സംശയിച്ചേയ്ക്കാം: "ഗലീലായിലെ വിനീതനായ ദാശൻെറ ലാഘജീവിതത്തോടുപമിക്കുമ്പോൾ, അദ്ദേഹത്തിൻെറ പിൻഗാമി ഈ മനോഹരമായ ദേവാലയത്തിൽ സ്വീകരിക്കപ്പെട്ടതു് എത്രയോ ഉന്നതമായ ആഘോഷങ്ങളോടും മഹത്വത്തോടുംകൂടിയായിരിക്കുന്നു. പരസ്പരവിരുദ്ധങ്ങളായ രണ്ടുസംഗതികളെ എങ്ങനെയാണ് ഏകീകരിക്കുക?" സകലതും ദൈവശക്തിയാൽ നിയന്ത്രിക്കപ്പെടുന്നു. യോനായുടെ പുത്രനായ ശിമയോനെ തൻെറ ഒന്നാമത്തെ പ്രതിനിധിയായി തിരഞ്ഞെടുക്കുവാൻ തിരുവുള്ളമുണ്ടായ ദൈവംതന്നെയാണ്, പത്രോസിൻെറ പിൻഗാമികളെ, അനന്തരശതാബ്ദങ്ങളിലുണ്ടായ അഭിവൃദ്ധികളിലും അവർ അഭിമുഖീകരിക്കേണ്ടിവന്ന വിവിധങ്ങളായ ചരിത്രസ്ഥിതികളിലും, പരിപാലിച്ചുകൊണ്ടു പോന്നിരിക്കുന്നതു്. ആദിമകാലത്തെ സഭാംഗങ്ങളായ 72 ശിഷ്യന്മാരുടെ മേലുള്ള പത്രോസിൻെറ ഭരണത്തിൽ ദൈവശക്തി ഏതുവിധം പ്രകടമായിരുന്നുവോ, അതേവിധംതന്നെ ഇന്നു സഭയുടെ അംഗങ്ങളായിരിക്കുന്ന 40 കോടി ജനങ്ങളുടെമേലുള്ള

ഭരണത്തിലും പ്രകടിതമാകുന്നുണ്ട്. വളച്ച്യോട്ടുകൂടി അഭിവൃദ്ധിയും പ്രകൃത്യാതന്നെ വന്നുചേരും. 72 പേക്കുണ്ടായിരിക്കാവുന്ന ചുററുപാടുകളല്ലല്ലോ 40 കോടിക്കുള്ളതു്. പക്ഷെ ദൈവശക്തി ഒന്നാംശതകത്തിലെപ്പോലെതന്നെ ഇരുപതാംശതകത്തിലും അഭേദ്യമായിരിക്കുന്നു.

"മാർപ്പാപ്പാ ആരാകുന്നു?" ഈ ചോദ്യത്തിനു നല്കാവുന്ന സർവ്വ പ്രധാനമായ മറുപടി, "അദ്ദേഹം ഈ ഭൂമിയിൽ ദൈവത്തിൻെറ വൈസ്രോയിയാകുന്നു" എന്നാകുന്നു. ലൗകികമായി,ഇൻഡ്യാവൈസ്രോയി എപ്രകാരം ബ്രിട്ടീഷുചക്രവർത്തിയുടെ പ്രതിപുരുഷനായിരിക്കുന്നുവോ, അതുപോലെ, പ്രകൃത്യതീതമായി മാർപ്പാപ്പാ ദൈവത്തിൻെറ പ്രതിപുരുഷനായിരിക്കുന്നു. വൈസ്രോയി എന്നു പറയുന്നതു് ഏതെങ്കിലും വിദൂരമായ രാജ്യത്തിൽ രാജാവിനുവേണ്ടി, രാജാവിനു പകരം, ജോലിചെയ്യുന്ന ആളെ ആണല്ലൊ. ഈ വൈസ്രോയിയുടെ എല്ലാ അധികാരങ്ങളും രാജാവിൽനിന്നു സിദ്ധിച്ചിട്ടുള്ളവയാകുന്നു. ദൈവപുത്രനായ യേശുക്രിസ്തു ലൗകികരാജ്യത്തിൽനിന്നും തൻെറ ദൃശ്യമായ സാന്നിദ്ധ്യത്തെ പിൻവലിച്ചപ്പോൾ തൻെറ പ്രതിനിധിയായി പാപ്പായുടെസ്ഥാനത്തിൽ ഒരു പിൻഗാമിയെ നിയമിച്ചിരിക്കുന്നു.

വാസ്തവത്തിൽ മാർപ്പാപ്പാ പല ഉദ്യോഗങ്ങളും വഹിക്കുന്നുണ്ട്. ആദ്യമേതന്നെ അദ്ദേഹം റോമായു

ടെ മെത്രാനാകുന്നു. എന്തുകൊണ്ടെന്നാൽ റോമായിൽ തന്റെ ആസ്ഥാനം ഉറപ്പിച്ച ഒന്നാമത്തെ മാർപ്പാപ്പായായ വിശുദ്ധ പത്രോസിന്റെ ന്യായമായ പിൻഗാമിയാകുന്നു അദ്ദേഹം. അങ്ങനെ മെത്രാൻ എന്ന നിലയിൽ റോമാരൂപതയുടെമേൽ പ്രാദേശികമായ ഭരണാധികാരം അദ്ദേഹത്തിനുണ്ട്. എന്നാൽ ക്രിസ്തുവിന്റെ ഭൂമിയിലെ പ്രതിനിധി എന്ന നിലയ്ക്കു സാർവ്വത്രികമായ ഭരണാധികാരവും അദ്ദേഹത്തിനുണ്ട്. ഈ അർത്ഥത്തിൽ അദ്ദേഹത്തെ സഭയുടെ പരമാദ്ധ്യക്ഷൻ എന്നു പറയുന്നു. അതുപോലെതന്നെ അദ്ദേഹം പാശ്ചാത്യസഭയുടെ പാത്രിയർക്കീസാകുന്നു. സഭാചരിത്രത്തിന്റെ ആരംഭകാലത്തു ചില വലിയ രൂപതകൾക്കു മററു ചില രൂപതകളുടെമേൽ ചില അധികാരങ്ങൾ കൊടുത്തിരുന്നു. അത്തരം രൂപതകളുടെ ഭരണാദ്ധ്യക്ഷന്മാരെയാണു പാത്രിയർക്കീസന്മാർ എന്നു പറയുന്നത്. റോമാ, ജറുസലേം, അന്ത്യോഖ്യാ, അലക്സാൻഡ്രിയാ ഇവയാണു പ്രാചീനകാലത്തെ പാത്രിയാർക്കൽസിംഹാസനങ്ങൾ. കോൺസ്റ്റാൻറിനോപ്പിൾ മുതലായ ചില രൂപതകൾക്കും പിൽക്കാലത്ത് ഈ സ്ഥാനം കിട്ടിയിട്ടുണ്ട്. മാർപ്പാപ്പാ ഇററലിയിലെ പ്രധാന മെത്രാൻ കൂടിയാകുന്നു. ഈ സ്ഥാനത്തിനു മററു മെത്രാന്മാർക്കുള്ളതിനേക്കാൾ കൂടുതലായി അവകാശങ്ങൾ നല്കപ്പെട്ടിട്ടുണ്ട്. റോമാ അതിരൂപതയുടെ മെത്രാപ്പോലീത്തായുംകൂടിയാണദ്ദേഹം. അവ

സ്ഥാനമായി, പേപ്പൽസംസ്ഥാനങ്ങളുടെ ലൗകികമായ ഭരണാധികാരം സ്ഥിതിചെയ്യുന്നതും അദ്ദേഹത്തിൽ തന്നെയാകുന്നു.

---

II

## അധികാരം.

മാർപ്പാപ്പാ പല അധികാരങ്ങളും വഹിക്കുന്നുണ്ടെങ്കിലും, അദ്ദേഹത്തിന്റെ പ്രധാനമായ ഉദ്യോഗം ആത്മീയകാര്യങ്ങളെസ്സംബന്ധിച്ചുള്ളതാണെന്ന് ഇതേവരെയുള്ള വിവരണത്തിൽനിന്നു തെളിഞ്ഞു കഴിഞ്ഞിരിക്കുമെന്നു വിശ്വസിക്കുന്നു. മററു അപ്പോസ്തോലന്മാൎക്കു പ്രദാനം ചെയ്തിട്ടുള്ളതിനേക്കാറം ഗുരുതരമായ ചില അധികാരങ്ങളും അവകാശങ്ങളും ക്രിസ്തു പത്രോസിനു കൊടുത്തിട്ടുണ്ടെന്നുള്ളതിനു ക്രിസ്തീയവേദപുസ്തകം സാക്ഷ്യം വഹിക്കുന്നുണ്ട്. പുനരുത്ഥാനത്തിനു ശേഷം, ക്രിസ്തു തന്റെ ശിഷ്യന്മാൎക്കു പ്രത്യക്ഷപ്പെട്ടുകൊണ്ട് അവരുടെ കൂട്ടത്തിലുള്ള പത്രോസിനോട്

"യോനായുടെ പുത്രനായ ശിമയോനേ, നീ ഇവരെ ക്കാൾ കൂടുതലായി എന്നെ സ്നേഹിക്കുന്നുവോ?" എന്നു ചോദിച്ചു. "ഉവ്വ്. ഞാൻ അങ്ങയെ സ്നേഹിക്കുന്നു വെന്ന് അങ്ങേയ്ക്കുതന്നെ അറിയാമല്ലോ" എന്നാണു പത്രോസ് മറുപടി പറഞ്ഞതു്. ക്രിസ്തു മൂന്നു പ്രാവശ്യം ഇതേ ചോദ്യം ആവർത്തിക്കുകയും പത്രോസ് മറുപടി പറയുകയും ചെയ്യുന്നുണ്ട്. ഓരോ പ്രാവശ്യത്തെയും മറുപടിയെത്തുടർന്ന് "എൻെറ കുഞ്ഞാടുകളെ എനിക്കായി നീ മേയ്ക്കുക"—"എൻെറ ആടുകളെ എനിക്കായി നീ മേയ്ക്കുക"—"എൻെറ പെണ്ണാടുകളെ എനിക്കായി നീ മേയ്ക്കുക" എന്നു ക്രിസ്തു പത്രോസിനോടു കല്പിക്കുകയും ചെയ്യുന്നു. ഇങ്ങനെ സഭയിലെ അംഗങ്ങളായ ആടുകളെ ഭരിക്കുവാനുള്ള അധികാരമാണ്, പത്രോസിലും, തദ്വാരാ അദ്ദേഹത്തിൻെറ പിൻഗാമികളിലും, നിക്ഷിപ്തമായിരിക്കുന്നതു്. 1900-ൽ പരം വർഷങ്ങളായി മാർപ്പാപ്പാമാർ ഈ അധികാരം പ്രയോഗിച്ചുപോരികയും ചെയ്യുന്നു.

ക്രിസ്തുവിൻെറ ആടുകളെ ഭരിക്കുന്ന ക്രിസ്തുവിന്റെ പ്രതിനിധി എന്നനിലയിൽ, സാർവ്വത്രികസഭയുടെ പരമാദ്ധ്യക്ഷനെന്ന നിലയിൽ,മാർപ്പാപ്പായ്ക്കു് അപ്രമാദിത്വമുണ്ടെന്നു കത്തോലിക്കർ വിശ്വസിക്കുന്നു. എന്താണ്ഈ അപ്രമാദിത്വം?"വിശ്വാസത്തേയോ സന്മാർഗ്ഗത്തേയോ സംബന്ധിക്കുന്ന തത്വങ്ങൾ അദ്ധ്യവസാനം ചെയ്തു്, അവസാനത്തീരുമാനമായി സഭയുടെ പരമാ

ദ്ധ്യക്ഷൻ എന്ന ഔദ്യോഗികനിലയിൽ അധികാരപൂർണ്ണതയോടെ സഭയെ പഠിപ്പിക്കുമ്പോൾ മാർപ്പാപ്പായ്ക്കു തെററു പററുന്നില്ല" എന്നുള്ള അർത്ഥമാണ് അപ്രമാദിത്വം എന്ന പദത്തിനു കത്തോലിക്കർ വിവക്ഷിക്കുന്നത്. ദൈവനിവേശനമെന്നോ, പാപംചെയ്യാതിരിക്കുന്ന സ്ഥിതി എന്നോ മറേറാ ഉള്ള അർത്ഥം ആ സാങ്കേതികപദംകൊണ്ടു കത്തോലിക്കർ ഉദ്ദേശിക്കുന്നില്ല. "നരകവാതിലുകൾ സഭയോടു പ്രബലപ്പെടുകയില്ല" എന്നുള്ള ക്രിസ്തുവിന്റെ വാഗ്ദാനമനുസരിച്ചു് വിശ്വാസത്തേയും സന്മാർഗ്ഗത്തേയും സംബന്ധിക്കുന്ന സഭയുടെ അദ്ധ്യാപനങ്ങളിൽ തെററുകടന്നു കൂടുന്നില്ല എന്നു മാത്രമേ മനസ്സിലാക്കേണ്ടതുള്ളൂ. ഈ വരമില്ലെങ്കിൽ സാർവ്വത്രികസഭയുടെ പരമാദ്ധ്യക്ഷൻ എന്ന ഉദ്യോഗം കേവലം ഒരു മിഥ്യാനാമമായിത്തീരുന്നതാണ്. ക്രിസ്തുവിന്റെ പ്രതിനിധി എന്ന നിലയിൽ മാർപ്പാപ്പാ പ്രമാദത്തിലകപ്പെടുമെങ്കിൽ, എങ്ങനെയാണ് അദ്ദേഹത്തിന്റെ പഠനങ്ങൾ വിശ്വാസ്യങ്ങളോ സ്വീകാര്യങ്ങളോ ആയിത്തീരുക! ക്രിസ്തുവിന്റെതെന്നു പറഞ്ഞു് അദ്ദേഹം നല്കുന്ന പ്രബോധനങ്ങൾ ശരിയോ തെറേറാ എന്ന് എങ്ങനെ അറിയാൻ കഴിയും? വാസ്തവത്തിൽ ക്രിസ്തുമതസൗധത്തിന്റെ അസ്തിവാരം കെട്ടിപ്പടുത്തിട്ടുള്ളതു് ഈ 'അപ്രമാദിത്വ' വരത്തിന്മേലാണെന്നു യുക്തിപൂർവ്വം പറയാം.

ഇതേവരെ പറഞ്ഞതിൽനിന്ന് അപ്രമാദിത്വ

മെന്നു പറയുന്നതു്, പാപം ചെയ്യാതിരിക്കുന്ന അവസ്ഥയെയല്ലെന്നു വ്യക്തമായല്ലൊ. മാർപ്പാപ്പാമാർക്കും മററു മനുഷ്യരെപ്പോലെ ഇച്ഛാസ്വാതന്ത്ര്യമുള്ളതുകൊണ്ടു് അവർ പാപത്തിൽ അകപ്പെടുകയോ അകപ്പെടാതിരിക്കുകയോ ചെയ്യാം. കത്തോലിക്കസഭയുടെ പരമാദ്ധ്യക്ഷന്മാരായിരുന്നിട്ടുള്ള 260-ൽപരം മാർപ്പാപ്പാമാരിൽ അനാശാസ്യമായ ജീവിതരീതികളോടു കൂടിയ ചുരുക്കം ചിലരെ കണ്ടേയ്ക്കാം. എന്നാൽ, വിശുദ്ധന്മാരെന്നു സർവ്വസമ്മതന്മാരായ അനവധിപേരും അക്കൂട്ടത്തിലുണ്ടു്. വ്യക്തിപരമായ ജീവിതക്രമത്തെ ആശ്രയിച്ചല്ല മാർപ്പാപ്പായുടെ അധികാരം സ്ഥിതിചെയ്യുന്നതു്. ക്രിസ്ത്യാനികളെല്ലാം ഒരുപോലെ മാർപ്പാപ്പായുടെ പരമാധികാരത്തെ അംഗീകരിക്കുന്നില്ല- എന്നാൽ, 40 കോടി കത്തോലിക്കർ അദ്ദേഹത്തിന്റെ പരമാധികാരത്തെ അംഗീകരിക്കയും, അദ്ദേഹത്തെ തങ്ങളുടെ ആദ്ധ്യാത്മികഗുരുവായും പൊതുപിതാവായും കരുതി ബഹുമാനിക്കയും ചെയ്യുന്നു.

ആദ്ധ്യാത്മികഭരണാധികാരിയെന്നപോലെതന്നെ പേപ്പൽ സംസ്ഥാനങ്ങളുടെ ലൗകിക ഭരണാധികാരിയും കൂടിയാണു മാർപ്പാപ്പാ എന്നു മുൻപു പറഞ്ഞുവല്ലൊ. മാർപ്പാപ്പായ്ക്കു് എന്തിനാണു ലൗകികാധികാരം എന്നു ചിലർ ചോദിച്ചേയ്ക്കാം. ആധുനികകാലത്തെ അദ്വിതീയരാജ്യതന്ത്രജ്ഞനായ സിഞ്ഞോർ ബനീറേറാ മുസ്സോലിനിയുടെ വാക്കുകളിൽത്ത

ന്നൊ ഈ ചോദ്യത്തിനു മറുപടി പറയാം. "ഞങ്ങൾ തിരുസിംഹാസനത്തിന്റെ രാജത്വത്തെ ഭക്തിബഹുമാനപൂർവ്വം അംഗീകരിച്ചിരിക്കുന്നു. ഈ രാജത്വം പുരാതനകാലംമുതല്ക്കുതന്നെ ഉണ്ടായിരുന്നുഎന്നുള്ളതോ, ഏററവും ചെറിയ ഒരു സംസ്ഥാനം മാത്രമേ ആവശ്യപ്പെട്ടിട്ടുള്ളു എന്നുള്ളതോ അല്ല, അതിന്റെ കാരണം. പ്രത്യുത, പൊതുവേയുള്ള എന്നർത്ഥമുള്ള കത്തോലിക്കത്വത്തിനു ഹാനികൂടാതെ ഒരു സാർവ്വത്രിക സഭയുടെ പരമാധികാരിക്ക്, ഏതെങ്കിലും ഒരു രാജ്യത്തിലെ പ്രജയായിരിക്കുക സാദ്ധ്യമല്ലെന്നുള്ള ഉത്തമബോദ്ധ്യമാണ് ഈ അംഗീകരണത്തിനു കാരണം."

സംസ്ഥാനത്തിന്റെ വിസ്തൃതിയല്ല ഇവിടെ കാര്യമായിട്ടുള്ളത്. വിസ്തൃതി എത്രതന്നെയായിരുന്നാലും അതൊരു സ്വതന്ത്രരാജ്യമായിരിക്കണമെന്നേയുള്ളു. ഒരു കാലത്ത് ഇററലിയുടെ ഒരു നല്ല ഭാഗം പേപ്പൽസംസ്ഥാനങ്ങളിൽ ഉൾപ്പെട്ടിരുന്നു. എന്നാൽ, ഇന്നു വത്തിക്കാൻനഗരം മാത്രമേ അതിൽ ഉൾപ്പെടുന്നുള്ളു. വളരെക്കാലത്തേയ്ക്കു പേപ്പൽസംസ്ഥാനങ്ങളെ മാർപ്പാപ്പാമാർ അഭംഗമായി ഭരിച്ചുകൊണ്ടുപോന്നിരുന്നു. എന്നാൽ പത്തൊൻപതാം നൂററാണ്ടിൽ ഗാരിബാൾഡിയുടെ നേതൃത്വത്തിൽ തലപൊക്കിയ ഇററലിയിലെ വിപ്ലവസൈന്യം പേപ്പൽ സംസ്ഥാനങ്ങൾ കൈവശപ്പെടുത്തുകയും മാർപ്പാപ്പായുടെ പ്രധാനമന്ത്രിയെ വധിക്കുകയും ചെയ്തു. സ്വദേശീ

നിയാരാജാവിന്റെ കീഴിൽ ഇററലി മുഴുവൻ ഏകീകരിക്കണമെന്നായിരുന്ന അവരുടെ അഭിലാഷം. 1859-ൽതന്നെ പേപ്പൽസംസ്ഥാനങ്ങളുടെ 80 ശതമാനംഭാഗവും സർഡീനിയാ അപഹരിച്ചിരുന്നു. 1870-ൽ ഇററലിരാജാവായ വിക്ടർ എമ്മാനുവേൽ ശേഷിച്ച ഭാഗവും കവർന്നെടുത്തു. അതിനുശേഷം മാർപ്പാപ്പാ സ്വയം ഒരു തടവുകാരനായി വത്തിക്കാനിൽ കഴിഞ്ഞുകൂടുകയായിരുന്നു. 1929-ൽ നടന്ന ലാററൻ ഉടമ്പടിമൂലം പേപ്പൽസംസ്ഥാനങ്ങളിൽ ഒരു ഭാഗം മാർപ്പാപ്പായ്ക്കു തിരിച്ചുകിട്ടുകയും, ഒരിക്കൽകൂടി അദ്ദേഹത്തിന്റെ ലൗകികമായ രാജത്വത്തെ മഹാശക്തികൾ അംഗീകരിക്കുകയും ചെയ്തിരിക്കുന്നു.

പാപ്പാസ്ഥാനത്തിന്റെ ചരിത്രത്തിനും യൂറോപ്പിന്റെ ചരിത്രത്തിനും തമ്മിൽ അഭേദ്യമായ ഒരു ബന്ധമുണ്ട്. പാപ്പാധിപത്യത്തെ മാററിനിർത്തിയാൽ യൂറോപ്പുചരിത്രം തീരെ അപൂർണ്ണമായിരിക്കും. പ്രസിദ്ധന്മാരായ പല ചരിത്രകാരന്മാരും ഈ വസ്തുത സമ്മതിച്ചിട്ടുണ്ട്. ആംഗ്ലിക്കൻസഭയിലെ പ്രസിദ്ധനും പണ്ഡിതനുമായ ബിഷോപ്പ് ചാറത്സ് ഗോർ ഈ ആശയം ഒരു വ്യാഴവട്ടക്കാലത്തിനു മുൻപുതന്നെ പ്രകടിപ്പിച്ചിരിക്കുന്നു. സഭകളുടെ ഐക്യത്തെപ്പററി പ്രസംഗിക്കുമ്പോൾ അദ്ദേഹം ഇങ്ങനെ പറഞ്ഞു:— "റോമൻകത്തോലിക്കാസഭയുടെ സിദ്ധാന്തങ്ങളേയും ആചാരങ്ങളേയും ഏറു കൂടുതലായി ഞാൻ പഠിച്ചു

വോ അത്ര കൂട്ടതലായി റോമൻകത്തോലിക്കത്വം അ
ത്ഭുതകരമായവിധം സുനിശ്ചിതമാണെന്ന ബോദ്ധ്യ
പ്പെട്ട ഞാൻ പലപ്പോഴും ആശ്ചര്യപരതന്ത്രനായിട്ടു
ണ്ട്. റോമൻകത്തോലിക്കസഭയെ മററു സഭകളിൽ
നിന്ന വേർതിരിച്ചു കാണിക്കുന്ന സമസ്തവും, റോമൻ
എന്ന പ്രത്യേകമായിപ്പറയാവുന്ന സകലതും, പേപ്പൽ
സർവ്വാധിപത്യത്തിൽനിന്നും സജീവമായിത്തീരുന്ന
ഒരു അസാധാരണമായ താല്പര്യത്താലും ചൈതന്യത്താ
ലും പരസ്പരം ബദ്ധമായിരിക്കുന്നു. ആകയാൽ റോ
മൻ എന്ന പ്രത്യേകമായി പറയാവുന്നവയിൽനിന്ന്
അതിൻെറ ഏതെങ്കിലും ഒരു ലക്ഷണമെടുക്കാൻ ശ്ര
മിക്കുകയും നമുക്ക് അതിനെ നമ്മുടേതിനോടു കൂട്ടി
ച്ചേർക്കാമെന്ന പറയുകയും ചെയ്യുന്നതിനോളം നിഷ്ഫ
ലമായി മറെറാന്നുമില്ല. എന്തുകൊണ്ടെന്നാൽ ആ
ലക്ഷണങ്ങൾക്കെല്ലാം അസാധാരണമായ ഒരു അന്വ
യമുണ്ട്. അത്, പ്രത്യേകമായി പാപ്പാധിപത്യ
ത്തിലും ആ സ്ഥാപനം സംരക്ഷിച്ചുകൊണ്ടിരിക്കുന്ന
ആദർശങ്ങളിലും പ്രകടിതമായിട്ടുമുണ്ട്."

പാപ്പാധിപത്യത്തിൻെറ ചരിത്രം ഏററവും
അത്ഭുതാവഹമായിട്ടുള്ള ഒന്നാകുന്നു. അതിനോടു തുല
നം ചെയ്യുമ്പോൾ ലോകത്തിലെ അതിപ്രാചീനങ്ങ
ളായ രാജവംശങ്ങൾപോലും കേവലം ആധുനികങ്ങ
ളായിട്ടേ തോന്നുകയുള്ളു. മാർപ്പാപ്പാമാരുടെ പട്ടികയാ
കട്ടെ, വിശുദ്ധ പത്രോസിൻെറ കാലംമുതൽ ആരംഗ

മായി നിലനിന്നുപോരുകയുംചെയ്യുന്നു. അനേകംശതവർഷങ്ങളായി അതിവിദൂരരാജ്യങ്ങളിൽനിന്നുപോലും തീർത്ഥസഞ്ചാരികൾ വന്നു ഭക്തിപൂർവ്വം ചുംബിച്ചിട്ടുള്ള പത്രോസിന്റെ സിംഹാസനത്തെ വികാരതരളിതമായ ഹൃദയംകൊണ്ടല്ലാതെ ചിന്തിക്കുവാൻ സാദ്ധ്യമല്ല. എന്തുകൊണ്ടെന്നാൽ അതിന്റെ മുൻപിലാണു്, ദൈവപുത്രന്റെ പവിത്രഹസ്തങ്ങളിൽനിന്നു സ്വർഗ്ഗരാജ്യത്തിന്റെ താക്കോലുകൾ വാങ്ങിയിട്ടുള്ള അപ്പോസ്തോലന്റെ ശവകുടീരം സ്ഥിതിചെയ്യുന്നതു്; ലോകത്തിലെ മഹാന്മാരും സാധുക്കളും, ശക്തന്മാരും ദുർബലന്മാരും, പണ്ഡിതന്മാരും പാമരന്മാരും, ഏകോദരസഹോദരരാവേന അവിടെവന്നു മുട്ടുകുത്തി പ്രാർത്ഥിച്ചിട്ടുണ്ടു്; പ്രാർത്ഥിക്കുന്നുമുണ്ടു്; പത്തൊൻപതുശതവർഷങ്ങളായി എല്ലാരാജ്യക്കാരും എല്ലാജീവിതരീതികളിൽപ്പെട്ടവരുമായ അനേകായിരം, അല്ല അനേകലക്ഷം, തീർത്ഥയാത്രക്കാർ ഈ പരിശുദ്ധസ്ഥലത്തുവന്നു ദൈവത്തെ സ്തുതിക്കുന്നതിനും അവിടെ വിശ്രമം കൊള്ളുന്ന മഹാത്മാവിന്റെ മാദ്ധ്യസ്ഥം അപേക്ഷിക്കുന്നതിനും ഇടയായതിൽ സന്തുഷ്ടചിത്തരായിട്ടുണ്ടു്; ഭാവികാലത്തു് എത്രയോ ആളുകൾ ആ സ്ഥലം സന്ദർശിക്കുവാനിരിക്കുന്നു!

യാതൊരു വിധത്തിലും കത്തോലിക്കസഭയുടെ മിത്രമല്ലാത്ത മെക്കാളിപ്രഭുവിന്റെ വാക്കുകളുദ്ധരിച്ചു് ഈ ഭാഗം അവസാനിപ്പിക്കാം.

"റോമൻ കത്തോലിക്കസഭയെപ്പോലെ നമ്മുടെ സവിശേഷമായ പരിശോധനയെ അത്യധികം അർഹിക്കുന്ന മനുഷ്യനിർമ്മിതമായ ഒരു സ്ഥാപനം ഭൂമുഖത്തു വേറെയില്ല; ഒരിക്കലും ഉണ്ടായിട്ടുമില്ല. ഈ സഭയുടെ ചരിത്രം മാനുഷികനാഗരികതയുടെ മഹത്തായ രണ്ടു യുഗങ്ങളെ സംയോജിപ്പിക്കുന്നു. പ്രാചീനരോമായിലെ സർവ്വദേവതാമണ്ഡപത്തിൽനിന്നു ഹോമധൂമപടലം ഉയർന്നുകൊണ്ടിരിക്കുകയും ഫ്ളേവിയൻ വിനോദരംഗത്തിൽ പുള്ളിപ്പുലികളും വ്യാഘ്രങ്ങളും സ്വച്ഛന്ദം വിഹരിക്കുകയും ചെയ്തിരുന്ന പുരാതനകാലത്തിന്റെ സ്മരണ നമ്മിലുളവാക്കാൻ കഴിയുന്നതായി ഈ സഭയല്ലാതെ ഇന്നു മറ്റു യാതൊരു സ്ഥാപനവും ലോകത്തിൽ അവശേഷിച്ചിട്ടില്ല. ഈ സഭയിലെ പരമാദ്ധ്യക്ഷന്മാരുടെ സുദീർഘമായ ശൃംഖലയോടു താരതമ്യം ചെയ്യുന്നതായാൽ ഇന്നു പ്രൗഢിയോടുകൂടി വാണുകൊണ്ടിരിക്കുന്ന സകല രാജവംശങ്ങളും കേവലം ഇന്നലത്തേതു മാത്രമാകുന്നു. ഇടമുറിയാതുള്ള പ്രസ്തുത ശൃംഖലയുടെ ഓരോ കണ്ണിയും പരിശോധിച്ചു പിറകോട്ടു പോകുന്നാപക്ഷം, മഹനീയമായ ആ സ്ഥാനാവലി 19-ാം നൂററാണ്ടിൽ നെപ്പോളിയനു ചക്രവർത്തിപ്പട്ടം നല്കിയ മാർപ്പാപ്പാ മുതൽ 8-ാം നൂററാണ്ടിൽ പെപ്പിനു രാജപട്ടം നല്കിയ മാർപ്പാപ്പാവരെയും പെപ്പിന്റെ കാലത്തിനപ്പുറം പൗരാണികകാലം വരെയും നീണ്ടുകിടക്കുന്നതായി കാണാവുന്നതാണ്.

പൗരാണികത്വത്തിൽ അടുത്ത സ്ഥാനം അർഹിക്കുന്നതു വെനീസിലെ ജനാധിപത്യമാകുന്നു. എന്നാൽ പാപ്പാധിപത്യത്തോടു താരതമ്യപ്പെടുത്തുമ്പോൾ വെനീസിലെ ജനാധിപത്യം ഏററവും ആധുനികമായിട്ടാണിരിക്കുന്നതു്. ഈ ജനാധിപത്യം നാമാവശേഷമായിട്ടും പാപ്പാധിപത്യം നിലനില്ക്കുകതന്നെ ചെയ്യുന്നു. പാപ്പാധിപത്യം നിലനില്ക്കുന്നതു ജീർണ്ണാവസ്ഥയിലോ ഒരു പുരാണാവസ്തുസ്മാരകമായിട്ടോ അല്ല. പ്രത്യുത, സമ്പൂർണ്ണമായ ജീവചൈതന്യത്തോടും യൗവനയുക്തമായ ഓജസ്സോടും കൂടിയാകുന്നു.

"പാപ്പാധിപത്യത്തിന്റെ സുദീർഘമായ ഈ രാജവാഴ്ചയുടെ അന്ത്യഘട്ടം ആസന്നമായിരിക്കുന്നുവെന്നു കാണിക്കുന്ന യാതൊരു ലക്ഷ്യവും നമുക്കു ദൃഷ്ടിഗോചരമാകുന്നില്ല. ഇന്നു ലോകത്തിലുള്ള സകലരാഷ്ട്രങ്ങളുടേയും, സകലമതസ്ഥാപനങ്ങളുടേയും ഉത്ഭവം ആ സഭ കണ്ടിട്ടുണ്ടു്. അവയുടെയെല്ലാം അവസാനവും അതിനു കാൺവാൻ സംഗതിയാകുമെന്നല്ലാതെ മറിച്ചു വിചാരിക്കുവാൻ യാതൊരു ന്യായവും കാണുന്നില്ല. പ്രസ്തുതസഭ മഹത്വം പ്രാപിക്കുകയും ലോകത്തിന്റെ ബഹുമാനത്തിനു പാത്രമാകുകയും ചെയ്തു തുടങ്ങിയിട്ടു് എത്രയോ കാലം കഴിഞ്ഞതിനുശേഷമാണു സാക്സൺ ജാതിക്കാർ ബ്രിട്ടൺദ്വീപിൽ കാൽ കുത്തിയതു്; ഫ്രാങ്കു ജാതിക്കാർ റൈൻനദിക്കപ്പുറം കടന്നതു്; യവനന്മാരുടെ വാഗ്മിത്വം അന്ത്യോഖ്യായിൽ

നിന്നു് അന്തർദ്ധാനം ചെയ്കത്ത്; ബിംബാരാധന മെക്കായിലെ ദേവാലയങ്ങളിൽനിന്ന ബഹിഷ്ക്കരിക്കപ്പെട്ടതു്. ന്യൂസിലാൻഡുകാരനായ വല്ല ദേശസഞ്ചാരിയും ലണ്ടനിൽവന്നു്, നാലുപാട്ടും വിസ്തൃതമായി പരന്നുകിടക്കുന്ന ശൂന്യപ്രദേശത്തിൻെറ മദ്ധ്യത്തിൽ,ലണ്ടൻ പാലത്തിൻെറ ഇടിഞ്ഞുപൊളിഞ്ഞുകിടക്കുന്ന ഒരു കമാനത്തിന്മേൽ നിന്നുകൊണ്ടു്, സെൻറു് പോൾസ് ദേവാലയത്തിൻെറ നഷ്ടശിഷ്ടങ്ങളുടെ ചിത്രം വരച്ചേക്കുന്ന കാലത്തിനുശേഷംപോലും ആ സഭ അക്ഷയമായ ഓജസ്സോടുകൂടി സ്ഥിതിചെയ്യുകതന്നെ ചെയ്യും."

---

# III

## വത്തിക്കാൻ.

ചരിത്രാരംഭകാലം മുതൽ ഇന്നുവരെ മനുഷ്യവർഗ്ഗത്തിൻെറമേൽ ആദ്ധ്യാത്മികവും ഭൗതികവുമായ അധികാരം ചെലുത്തിയിട്ടുള്ള ഒരൊററ നഗരം റോമാ മാത്രമാകുന്നു. 1900 വർഷങ്ങളായ ആ അധികാരം

നടത്തുന്ന റോമാ ക്രൈസ്തവമാണെങ്കിൽ, അതിനു മുൻ പിലുള്ളതു് അക്രൈസ്തവമായിരുന്നു എന്നു മാത്രമേ വ്യത്യാസമുള്ളു. അന്നു് അതു പ്രസിദ്ധമായ ഒരു മഹാ സാമ്രാജ്യത്തിന്റെ കേന്ദ്രമായിരുന്നെങ്കിൽ, അതുപോ ലെതന്നെ മഹത്തായ ഒരു രാജ്യത്തിന്റെ തലസ്ഥാന മാണു് ഇന്നു്. പണ്ടത്തെ അക്രൈസ്തവമതാധികാരിക ളുടെ പ്രധാനസ്ഥലം റോമയായിരുന്നു; ഇന്നും ലോക ത്തിലെ പ്രധാനമതങ്ങളിലൊന്നായ കത്തോലിക്കസ ഭയുടെ മേലദ്ധ്യക്ഷന്റെ ആസ്ഥാനം അതാകുന്നു. ചുരു ക്കത്തിൽ 'റോമാ പണിയപ്പെട്ടതു് ഒരു ദിവസംകൊ ണ്ടല്ല' എന്ന ചൊല്ലു് എത്രയും അന്വത്ഥമാകുന്നു.

ഇന്നത്തെ റോമായുടെ പ്രശസ്തി 20 ശതവ ഷങ്ങളിലെ ക്രൈസ്തവനാഗരികതയിലാണു് അടിയുറ പ്പിച്ചിട്ടുള്ളതു്. ചിത്രമെഴുത്തു്, കൊത്തുപണി, ശില്പവി ദ്യ, ശാസ്ത്രീയപയ്യവേക്ഷണം മുതലായവയ്ക്കു പാപ്പാധി പത്യം പ്രദാനം ചെയ്തിട്ടുള്ള അനന്യസാധാരണമായ ഉത്തേജനത്തിന്റെ വിവിധങ്ങളായ ബഹിഃപ്രകടന ങ്ങൾ ആ പട്ടണത്തിൽ പ്രേക്ഷകരുടെ ശ്രദ്ധയെ സവി ശേഷം ആകഷിച്ചുകൊണ്ടിരിക്കുന്നു. 'നിത്യനഗര'മെ ന്ന അന്വത്ഥനാമധേയത്തിനു പാത്രമായ ആ പട്ടണ ത്തിലെ മനോമോഹനമായ പ്രകൃതിവിലാസത്തോടു മനുഷ്യനിമ്മിതമായ പ്രസ്തുതകലാവിലാസങ്ങൾ സ മ്മേളിച്ചപ്പോഴുണ്ടായിട്ടുള്ള ഒരു സമ്മോഹനസ്ഥിതി വണ്ണനാതീതമെന്നേ പറയേണ്ടു.

ആ നഗരത്തിൽ എവിടെ നോക്കിയാലും ദേവാലയങ്ങളും, വിദ്യാലയങ്ങളും, ആശ്രമങ്ങളും കാണാവുന്നതാകുന്നു. നിങ്ങൾ ഒരു ഫർലോങ്ങ് നടക്കുന്നതിനുള്ളിൽ അന്താരാഷ്ട്രീയമുള്ള അഞ്ചോ ആറോ സ്ഥാപനങ്ങൾ കണ്ടുമുട്ടിയെന്നു വരാം. ഇതു വളരെ അധികമല്ലേ എന്നു ചിലക്കു തോന്നിയേയ്ക്കാം. എന്നാൽ ആസ്തികന്മാർ ഇതിൽ ആശ്വാസവും സമാധാനവും കണ്ടെത്തുന്നു; കലാപ്രിയന്മാർ മനോമോഹനങ്ങളായ ആവക കാഴ്ചകളാൽ അപഹൃതചിത്തവൃത്തികളായിത്തീരുന്നു; പുരാണവസ്തുപ്രിയന്മാർശിലകളിൽലേഖനം ചെയ്യപ്പെട്ടിരിക്കുന്ന ചരിത്രശകലങ്ങൾ കണ്ടാനന്ദിക്കുന്നു; പാപ്പാമാരുടെ ഗ്രന്ഥശാലകളിലും കൗതുകാഗാരങ്ങളിലും, ജീവിതകാലം മുഴുവൻ അദ്ധ്യയനം ചെയ്താലും തീരാത്ത വിജ്ഞാനഭണ്ഡാഗാരമാണ്, ഒരു വിദ്യാർത്ഥി കാണുന്നതു്. റോമൻ തെരുവീഥികളിൽ വിശുദ്ധന്മാരുടെ പാദസ്പർശമേല്ക്കാത്തവ ഒന്നുമില്ല. വേദസാക്ഷികളുടെ രക്തത്താലും വിയർപ്പിനാലും അശ്രുധാരകളാലും നനയാത്ത ഒരു മണൽത്തരിപോലും അവിടെ കാണുകയില്ല.

റോമാ എന്നു പറയുമ്പോൾ ഒരുവൻെറ ശ്രദ്ധയിൽ ആദ്യമായി പതിയുന്നതു മാർപ്പാപ്പായുടെ ആസ്ഥാനമായ വത്തിക്കാനും, വിശുദ്ധ പത്രോസിൻെറ നാമത്തിലുള്ള അതിമഹത്തായ ബസ്ലീക്കായുമാകുന്നു. വത്തിക്കാൻ ഇന്നൊരു സ്വതന്ത്രരാജ്യമാണ്. 1929-ലെ ലാ

ററ റാൻഉടമ്പടിഅനുസരിച്ചു മാർപ്പാപ്പായ്ക്കു രാജാധി കാരം തിരിച്ചുകിട്ടിയതുമുതൽ അവിടുന്നു വത്തിക്കാൻ സംസ്ഥാനത്തിൻെറ രാജാവാകുന്നു. വത്തിക്കാൻ സംസ്ഥാനത്തിനു് 108½ ഏക്കർ വിസ്താരമേയുള്ളൂ. എങ്കിലും ലോകത്തിലെ മിക്ക ഭരണാധികാരികളും മാർപ്പാപ്പായെ ഒരു സ്വതന്ത്രരാജാവായി അംഗീകരിച്ചു കഴിഞ്ഞിട്ടുണ്ടു്. വി: പത്രോസിനെ തല കീഴായി കുരിശിൽ തറച്ചുകൊന്ന ആ വത്തിക്കാൻകുന്നിൽതന്നെയാണു്, മാർപ്പാപ്പായുടെ ഭവനമായ വത്തിക്കാൻ അരമന സ്ഥിതിചെയ്യുന്നതു്. മനോഹരമായ ഈ മണിമന്ദിരത്തിനുള്ളിൽ ഏഴു കപ്പേളകളും, വിശാലമായ 30 ശാലകളും, 9 ഗാലറികളും, 20 നടുമുററങ്ങളും, 1000 മുറികളും അടങ്ങിയിരിക്കുന്നു.

അതിനു തൊട്ടടുത്താണു വിശ്വവിഖ്യാതവും ലോകത്തിലേയ്ക്കു് ഏററവും വലുപ്പം കൂടിയതുമായ പത്രോസിൻെറ ബസ്ലീക്കാ സ്ഥിതിചെയ്യുന്നതു്. റോമാചക്രവർത്തിയായിരുന്ന കോൺസ്റ്റൻറയിൻ നിർമ്മിച്ച ദേവാലയത്തെ പതിനാറാം നൂററാണ്ടിൽ പൊളിച്ചു പണിയിച്ചതാണു് ഇന്നു കാണുന്ന ഈ ബസ്ലീക്കാ. എട്ടു് എൻജിനീയറന്മാരുടെ നേതൃത്വത്തിൽ, 108 കൊല്ലംകൊണ്ടു പത്തുലക്ഷംകോടി പവൻ ചെലവു ചെയ്തു നിർമ്മിച്ചിട്ടുള്ളതാണു മനോഹരമായ ഈ ദേവാലയം. ഇതിനു 613 അടി നീളവും, 81 അടി വീതിയും, 133 അടി ഉയരവും, ഏതാണ്ടു് ആറു് ഏക്കർ

വിസ്താരവുമുണ്ട്. ഇതിനകത്ത് ഏകദേശം ഒരുലക്ഷം ആളുകൾക്ക് ഒന്നിച്ചുകൂടി ദിവ്യകർമ്മങ്ങളിൽ പങ്കുകൊള്ളാൻ സാധിക്കുന്നതാണ്. ഈ ദേവാലയത്തിന്റെ പൂമുഖത്തിനു 468 അടി നീളവും, 50 അടിവീതിയും, 66 അടി ഉയരവുമുണ്ട്. ദേവാലയത്തിന്റെ ചുററും അർദ്ധചന്ദ്രാകൃതിയിലുള്ള നടപ്പുരയ്ക്കു് 61 അടി വീതിയും, 64 അടി ഉയരവും, 284 തൂണുകളുമുണ്ടത്രെ. ദേവാലയത്തിനു മുൻവശത്തുള്ള മുററത്തിന്റെ മദ്ധ്യത്തിൽ സ്ഥാപിച്ചിട്ടുള്ള സ്തംഭത്തിനു 332 ടൺ തൂക്കവും 132 അടി ഉയരവുമാണുള്ളത്. ദേവാലയത്തിന്റെ മുകൾഭാഗത്ത്, 500 അടി ഉയരത്തിലായി, മൈക്കൽ ആഞ്ചെലോയുടെ കരകൗശലഫലമായ വലിയ താഴികക്കുടം സ്ഥിതിചെയ്യുന്നു. ഇതിന്റെ നിർമ്മാണത്തിന് 600 ജോലിക്കാർ രണ്ടുകൊല്ലം അഹോരാത്രം പ്രയത്നിക്കേണ്ടിവന്നിട്ടുണ്ടത്രെ! ആരാധനയ്ക്കായി പ്രതിഷ്ഠിക്കപ്പെട്ടിട്ടുള്ള ദേവാലയങ്ങളിൽ ഇത്ര ബൃഹത്തായി ലോകത്തിൽ മറെറാന്നും തന്നെയില്ലെന്നാണു പറയപ്പെടുന്നത്.

വലുപ്പത്തിലെന്നപോലെതന്നെ കലാവിലാസത്തിലും അലങ്കാരത്തിലും സെൻറ് പീറേറഴ്സ് ഇതര ദേവാലയങ്ങളെ അതിശയിക്കുന്നു. ആശ്രമസ്ഥാപകരായ വിശുദ്ധന്മാരുടേയും വിശുദ്ധകളുടേയും പ്രതിമകൾ ഈ ദേവാലയാന്തർഭാഗത്തു രണ്ടു വരിയായി സ്ഥാപിച്ചിട്ടുണ്ട്. ദേവാലയത്തിനകത്തുള്ള വിശുദ്ധ

പത്രോസിന്റെ കഴിമാടം, നിരന്തരമായി കത്തിയെരിഞ്ഞുകൊണ്ടിരിക്കുന്ന ഒരുനൂറോളം ദീപങ്ങളുടെ ശോഭയിൽ, അത്യന്തം പ്രകാശിച്ചുകൊണ്ടിരിക്കുന്നു. ഈ ശവകുടീരത്തിന്റെ മുകൾഭാഗത്തു പ്രധാനബലിപീഠവും, അതിന്റെ പിന്നിൽ വിശുദ്ധ പത്രോസിന്റെ സിംഹാസനവും സ്ഥിതിചെയ്യുന്നു. സ്വർണ്ണത്തകിടുകൊണ്ടു പൊതിഞ്ഞിട്ടുള്ള ഈ സിംഹാസനം, ആഗസ്തീനോസ്സ്, അംബ്രോസീസ്സ്, അത്തനാസിയോസ്സ്, ക്രിസോസ്തോമൂസ്സ് എന്ന നാലു സഭാപിതാക്കന്മാരാണു താങ്ങിപ്പിടിച്ചുകൊണ്ടു നില്ക്കുന്നതു്. അതിനുപരി താഴികക്കുടത്തിൽ നാലു സുവിശേഷകന്മാരുടെ ചിത്രങ്ങൾ ആലേഖനം ചെയ്യപ്പെട്ടിരിക്കുന്നു. അവരുടെ കൈവശമുള്ള തൂലികകൾക്ക് 8 അടി വീതം നീളമുണ്ടെന്നു പറയുമ്പോൾ ചിത്രങ്ങളുടെ വലുപ്പം ഏകദേശം ഊഹിക്കാമല്ലൊ.

സെൻറ് പീറേറഴ്സുപോലെതന്നെ പ്രധാനങ്ങളായ വേറെ മൂന്നു ബസ്ലീക്കാകൾ കൂടി റോമയിലുണ്ടു്. അവ സെൻറ് പോൾസ്സ്, സെൻറ് ജോൺ ലാററാൻ, സെൻറ് മേരി മേജർ എന്നിവയാകുന്നു. ദേവാലയങ്ങളിൽ ഏററവും മനോഹരമായിട്ടുള്ളതു സെൻറു പോൾസ്സ് ആണെന്നു പറയാം. വിശുദ്ധ പത്രോസു മുതൽ പതിനഞ്ചാം ബനദിക്തോസുവരെ ഭരണം നടത്തിയിട്ടുള്ള എല്ലാ മാർപ്പാപ്പാമാരുടേയും ചിത്രങ്ങൾ ഇതിൽ സ്ഥാപിച്ചിട്ടുണ്ടു്. വി: പൗലോസിന്റെ പ്രേ




വി: പത്രോസിൻെറ ദേവാലയം
(സെൻറ് പീറേറഴ്സ് ബസ്ലിക്കാ)

ഷിതവൃത്തിയുടെ പല രംഗങ്ങളും ഇതിൽ ആകർഷക മായ രീതിയിൽ ചിത്രീകരിച്ചിരിക്കുന്നു. ഈ ദേവാ ലയത്തിൻെറ മേലനേഷണം വഹിക്കുന്ന ബനഡിക്റ്ററയിൻസന്ന്യാസിമാരുടെ ആശ്രമവും, മനോഹരവും അമൂല്യവുമായ കലാവിലാസത്തിൻെറ കേളീരംഗമാകുന്നു. പുറമുററത്തിൻെറ മദ്ധ്യത്തിൽ സ്ഥാപിച്ചിട്ടുള്ള വിശുദ്ധ പൗലോസിൻെറ വാളൂരിപ്പിടിച്ചുകൊണ്ടുള്ള ഒരു പ്രതിമ പ്രേക്ഷകരെ ചിന്താനിമഗ്നരാക്കുന്നു; ഭയങ്കരനായ ഒരു മതമർദ്ദകനെ ഒന്നാംതരം ഒരു മത പ്രാസംഗികനാക്കിത്തീർത്ത ദൈവശക്തിയുടെ മഹാ രഹസ്യങ്ങളാൽ ആകൃഷ്ടചിത്തരാക്കിത്തീർക്കുന്നു.

സെൻറ് ജോൺ ലാററൻ മാർപ്പാപ്പായുടെ, റോമാമെത്രാൻ എന്ന നിലയിലുള്ള, ഭദ്രാസനദേവാല യമാകുന്നു. എല്ലാ ദേവാലയങ്ങളുടേയും മാതാവും ശിരസ്സും എന്നു പറയപ്പെടുന്ന ഈ ബസ്ലീക്കായാണു വിശ്വാസികളുടെ കൂടുതൽബഹുമാനത്തിനു പാത്രമായിട്ടുള്ളതു്. ശ്ലക്ഷ്ണശിലകൊണ്ടു നിർമ്മിക്കപ്പെട്ടിട്ടുള്ള 12 അപ്പോസ്തോലന്മാരുടേയും വലിയപ്രതിമകൾ ഇതിനകത്തു സ്ഥാപിക്കപ്പെട്ടിട്ടുണ്ടു്. ഇററലിയും വത്തിക്കാനും തമ്മിൽ നടന്ന പ്രസിദ്ധമായ ഉടമ്പടിക്ക് ഒപ്പുവെച്ച ലാററൻ കൊട്ടാരം ഈ ദേവാലയത്തിനോടുതൊട്ടു് ഒരു വശത്താണു സ്ഥിതി ചെയ്യുന്നതു്. പതിനൊന്നാം പീയൂസിനാൽ സ്ഥാ പിതമായ മിഷ്യനറിക്കാഴ്ചബംഗ്ലാവും ഇവിടെത്തന്നെ

യാകുന്നു. ലാററ റാൻ ബസ്സിലിക്കായ്ക്ക് അഭിമുഖമായുള്ള ഹോളിക്രോസ് ദേവാലയത്തിൽ ക്രിസ്തുവിനെ പീഡിപ്പിക്കുന്നതിന് ഉപയോഗിച്ച മുൾമുടി, കുന്തം, ആണികൾ മുതലായവ സൂക്ഷിക്കപ്പെടുന്നു.

അലങ്കാരത്തിൽ ഏററവും മുന്നണിയിൽ നില്ക്കുന്നതു സെൻറ് മേരി മേജർ ബസ്സിലിക്കായാണ്. സുവിശേഷകനായ വിശുദ്ധ ലൂക്കാ ആലേഖനം ചെയ്തിട്ടുള്ള കന്യകാമറിയത്തിൻെറ ചിത്രം ഒരു അമൂല്യനിക്ഷേപമെന്നപോലെ ഈ ദേവാലയത്തിൽ സൂക്ഷിച്ചുവരുന്നു. ബത്‌ലഹം തൊഴുത്തിലെ രണ്ടു പലകകൾ ഇതിൽ സൂക്ഷിച്ചിട്ടുള്ളതുകൊണ്ട് ഇതിനെ 'പുൽക്കൂടിൻെറ ദേവാലയം' എന്നുകൂടി വിളിക്കാറുണ്ട്. ഇവകൂടാതെ പല ചെറിയ ബസ്സിലിക്കാകളും റോമായിലുണ്ട്. റോമാപ്പട്ടണത്തിനുള്ളിൽ ആകെ 400-ൽപരം വലിയ ദേവാലയങ്ങൾ തന്നെയുണ്ടത്രെ!

ലോകത്തിലെ പണ്ഡിതന്മാരും മഹാന്മാരുമായ അനേകം വിശുദ്ധന്മാരുടെ പാദസ്പർശമേററിട്ടുള്ളതാണു റോമാ എന്നോർക്കുമ്പോൾ, അവിടെ ഇത്രയധികം ദേവാലയങ്ങളുണ്ടായതു് ഒട്ടും അത്ഭുതകരമല്ലെന്ന് ആരും സമ്മതിക്കും. ഫ്രാൻസീസ് അസ്സീസി, അന്തോനി പാദുവാ, ഡോമിനിക്ക്, തോമ്മസ് അക്വിനാസ് ഫിലിപ്പു നേരി, ഇഗ്നേഷ്യസ്, ഫ്രാൻസീസ് ബോർജിയാ, കനീഷ്യസ്, ബല്ലാർമിൻ മുതലായ വിശുദ്ധന്മാരെപ്പോലെ പണ്ഡിതന്മാരും പരോപകാരനിരത

ന്മാരും ദീനദയാലുക്കളുമായ മഹാന്മാർ ചരിത്രത്തിൽ വേറേ അധികമുണ്ടെന്നു തോന്നുന്നില്ല. ദാരിദ്ര്യത്തെ ആത്മവല്ലഭയായി വിഭാവനം ചെയ്ത്, സേവനത്തേയും സ്നേഹത്തേയും ആത്മസുഹൃത്തുക്കളായിക്കരുതി, വിജ്ഞാനത്തേയും വൈദഗ്ദ്ധ്യത്തേയും പൊതുജനോപകാരാർത്ഥം വിനിയോഗിച്ച്, ലോകത്തിന്റെ മണിദീപങ്ങളായി ജീവിതം നയിച്ച ആ മഹാപുരുഷന്മാരെയാണു റോമാ നമ്മെ അനുസ്മരിപ്പിക്കുന്നത്.

റോമായിൽ ദേവാലയങ്ങളേപ്പോലെതന്നെ വിജ്ഞാനകേന്ദ്രങ്ങളും കലാലയങ്ങളും ധാരാളമുണ്ട്. അവയിൽ നാലു സർവ്വകലാശാലകൾ വിശ്വവിഖ്യാതങ്ങളാകുന്നു. ഗ്രിഗോറിയൻ, ആൻജലിക്കൊ, ഫ്രാൻസിസ്കൻ, പ്രോപ്പഗാന്താ എന്നീ നാലു കലാലയങ്ങൾ ലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്നും പ്രതിവർഷം അനേകം വിദ്യാർത്ഥികളേയും പണ്ഡിതന്മാരേയും ആകർഷിച്ചുകൊണ്ടിരിക്കുന്നു. ലോകത്തിലെ അദ്വിതീയരായ വേദശാസ്ത്രകാരന്മാരും തത്വജ്ഞന്മാരും പണ്ഡിതന്മാരും ഈ കലാലയങ്ങളിൽവെച്ചു തങ്ങളുടെ വിജ്ഞാനഭണ്ഡാരത്തെ അദ്ധ്യേതാക്കളുടെ മുമ്പിൽ തുറന്നുവെച്ചുകൊടുക്കുന്നു; വിവിധരാജ്യക്കാരും വിവിധജാതിക്കാരും വിവിധാദർശക്കാരുമായ വിദ്യാർത്ഥികൾ ഇവിടെ വന്ന് ഏകോദരസഹോദരരെപ്പോലെ ജീവിക്കുകയും, സർവ്വസാഹോദര്യത്തിന്റെ മഹനീയപാഠങ്ങളെ അഭ്യസിക്കുകയും ചെയ്യുന്നു.

ഇതുകൂടാതെ മററു ചില രാജ്യക്കാരും റോമയിൽ കോളേജുകൾ നടത്തുന്നുണ്ട്. ഇംഗ്ലീഷ്, അമേരിക്കൻ, സ്കോട്ടിഷ്, ഐറീഷ് എന്നീ കോളേജുകൾ പ്രത്യേകം പ്രസ്താവ്യങ്ങളാകുന്നു. പ്രായം ചെന്നതിനു ശേഷം പുരോഹിതവൃത്തി സ്വീകരിക്കണമെന്ന് ഇച്ഛിക്കുന്നവരെ ഉദ്ദേശിച്ചു സ്ഥാപിതമായിരിക്കുന്ന ബീഡാകോളേജും റോമായിൽ സ്ഥിതിചെയ്യുന്നു. വത്തിക്കാൻ ഗ്രന്ഥാലയവും പ്രസിദ്ധമായ ഒരു വിജ്ഞാനകേന്ദ്രമാണ്. ലോകത്തിലെ അമൂല്യങ്ങളും അസുലഭങ്ങളുമായ പല കയ്യെഴുത്തുപ്രതികളും ഈ ഗ്രന്ഥാലയത്തിൽ ശേഖരിച്ചു വെച്ചിട്ടുണ്ട്.

വത്തിക്കാനിലെ സൈന്യത്തെപ്പററിയും ഒരു വാക്കു പറയേണ്ടിയിരിക്കുന്നു. ഇവയിൽ പ്രധാനപ്പെട്ടതു "സ്വിസ്സ് ഗാർഡ്സ്സ്" എന്ന പട്ടാളമാകുന്നു. 1505ൽ ആണ് ഇതു സ്ഥാപിക്കപ്പെട്ടതു്. അന്നു സ്വിററ്സർലൻഡു ദേശീയരായ 150 പേരെ ചേർത്ത് ആരംഭിച്ചതുകൊണ്ടായിരിക്കണം ഇതിന് ഈ പേരുണ്ടായതു്. 1816ൽ സമാധാനസംരക്ഷണത്തിന്നായി ഏഴാം പീയൂസ് മാർപ്പാപ്പാ ഏർപ്പെടുത്തിയിട്ടുള്ളതാണു "പോൺടിഫിക്കൽ ജൻറാർമറി" എന്ന പട്ടാളം. ഇതിൽ 150 ഭടന്മാരും, അവരുടെ ഉദ്യോഗസ്ഥന്മാരും ഉൾപ്പെടുന്നു. നഗരസംരക്ഷകരും പട്ടണകാവൽക്കാരും ആയ രണ്ടു സൈനികഗണങ്ങളെ 1850-ൽ ഒൻപതാം പീയൂസ് മാർപ്പാപ്പാ, ഏകീ

കരിച്ച് ഒരു പട്ടാളമാക്കിത്തീർത്തതാണ് 'പലാറൈറൻ ഗാർഡ്സ്'. 1870-നു ശേഷം ത്തിക്കാൻ അരമനയുടെ കാവൽജോലി ഇവരാണു കയ്യേററു നടത്തിവരുന്നത്. ഇതിലെ സേവനം ഐച്ഛികമാണ്. പരിശുദ്ധപിതാവിൻെറ ആംഗരക്ഷകത്വം വഹിക്കുന്നവരാണു "നോബിൾ ഗാർഡ്സ്". റോമായിലെ പൗരന്മാരിൽനിന്നാണ് ഇവരെ തിരഞ്ഞെടുക്കുന്നത്.

പത്രോസിൻെറ 260-ാമത്തെ പിൻഗാമിയും, ഇന്നു ജീവിച്ചിരിക്കുന്ന മഹാപുരുഷന്മാരിൽ അഗ്രഗണ്യനെന്നു സുസമ്മതനുമായ പീയൂസ് പതിനൊന്നാമൻെറ ഒരു ലഘുജീവചരിത്രത്തിന് ഈ വിവരങ്ങൾ ഒരു പശ്ചാത്തലമായിരിക്കുമെന്നു വിശ്വസിക്കുന്നു. പാപ്പാമാരുടെ ജീവചരിത്രം, ആ സ്ഥാനം വഹിക്കുന്ന വ്യക്തികളുടെ എന്നതിനേക്കാൾ ലോകമാസകലം വ്യാപിച്ചുകിടക്കുന്ന ഒരു സഭയുടേയും ആ സഭയുടെ, കേന്ദ്രമായ റോമായുടേയും ചരിത്രമാകയാലാണ് ഈ സംഗതികൾ ഇവിടെ ഇത്രയും വിസ്തരിച്ചു പ്രതിപാദിക്കേണ്ടിവന്നത്.



I

## ബാല്യകാലം.

ഇററലിയിലെ ഫലഭൂയിഷ്ഠമായ ലൊംബാർഡി സമതലത്തിൽ, മിലാൻ നഗരത്തിൽനിന്ന വളരെയക ലെയല്ലാതെ, ടെസിയോ എന്ന ചെറുപട്ടണം സ്ഥിതി ചെയ്യുന്നു. ആ പട്ടണത്തിലെ രണ്ടു തെരുവീഥികൾ തമ്മിൽ യോജിക്കുന്ന സ്ഥലത്ത്, തെരുവിന് അഭിമുഖ മായി നില്ക്കുന്ന മനോഹരമായ ദേവാലയത്തിൻെറ പാർശ്വഭാഗത്തുള്ള ഒരു ഭവനത്തിൽ, ഈശ്വരഭക്തരും ശാന്തചിത്തരുമായ ഫ്രാൻസെസ്കോ റാത്തി, തെറീസാ എന്നീ ദമ്പതിമാരുടെ പുത്രനായി 1857-ാമാണ്ടു മേയ്മാസം 31-ാംനു- ഒരു ശിശു ഭൂജാതനായി. ഇററലിയുടെ ചരിത്രത്തിൽ അതിമഹത്തായ ഒരു ഭാഗം വഹിക്കുവാൻ നിയതിയാൽ നിർദ്ദിഷ്ടനായിരുന്ന ഈ ശിശു, ഫ്രാൻസെസ്കോ റാത്തിയുടെ ഭവനത്തിൻെറ ഏററവും ഉയൎന്ന നിലയിലുള്ള ഒരു മുറിയിലാണു ജനിച്ചതു്. തെരുവുകൾ രണ്ടും കൂട്ടിമുട്ടുന്ന ഭാഗത്തിനെതിരേയുള്ള ആ മുറി, അതിനു താഴെയുള്ള ലോഹനിൎമ്മിതമായ ഒരു ചെറിയ മട്ടുപ്പാവുമൂലം, തെരുവിൽ നില്ക്കുന്നവൎക്കു തിരിച്ചറിവാൻ കഴിഞ്ഞിരുന്നു. അന്നത്തെ

തിൽനിന്ന് ഇന്ന് ആ വീടിന്ന വലിയ മാററമൊന്നും വന്നിട്ടില്ല. എന്നാൽ കഥാപുരുഷൻ ജനിച്ച മുറി ഇന്നൊരു കപ്പേളയായി രൂപാന്തരപ്പെടുത്തിയിട്ടുണ്ട്; എന്നിരുന്നാലും, ഒരു പീഠവും കവാടോപരി ഒരു ലിഖിതവും സ്ഥാപിച്ചിട്ടുള്ളതൊഴിച്ചാൽ, അന്നത്തെ ആകൃതിക്കു വലിയ മാററമൊന്നും വരുത്തീട്ടില്ല. "Domus mea, domus orationis vocabitur" എന്നതാണു പ്രസ്തുതലിഖിതം. ജനിച്ചതിൻെറ പിറേറദിവസം ശിശുവിനെ ഇടവകപ്പള്ളിയിൽ കൊണ്ടുപോയി ജ്ഞാനസ്നാനപ്പെടുത്തുകയും 'അച്ചില്ലി അംബ്രോജിയോ ഡോമിയാനോ' എന്നു നാമകരണം ചെയ്യുകയും ചെയ്തു.

നയനാനന്ദകരമായ കാഴ്ചകളോടുകൂടി വളരെ അകലത്തിൽ സ്ഥിതിചെയ്യുന്ന ആൽപ്സ് പർവ്വതനിരകളെ അഭിമുഖീകരിച്ചുകൊണ്ടു വ്യാപിച്ചുകിടക്കുന്ന ലൊംബാർഡി സമതലത്തിലുള്ള പ്രശാന്തരമണീയമായ ഈ ഗ്രാമത്തിലത്രേ അച്ചില്ലി തൻെറ ബാല്യകാലം കഴിച്ചുകൂട്ടിയത്. അക്കാലത്തു ഡെസിയോവിൽ വിദ്യാലയങ്ങളും ഒന്നും ഉണ്ടായിരുന്നില്ല. അവിടത്തെ വൈദികവരേണ്യന്മാരിൽ ഒരാളായ ഡോൺ ഗിസേപ്പ് വോളൻടീറി (Don Giuseppe Volontieri) സമീപപ്രദേശങ്ങളിലെ കുട്ടികളെ തൻെറ ഭവനത്തിൽ സ്വീകരിച്ചു പഠിപ്പിച്ചുകൊണ്ടിരുന്നു. അച്ചില്ലിയും അദ്ദേഹത്തിൻെറ ശിഷ്യവർഗ്ഗത്തിൽ ഒരാളായിത്തീർന്നു.

ഒരുപക്ഷേ, ഗാംഭീര്യവും രഹസ്യവും ഉൾക്കൊള്ളുന്നതും വിദൂരസ്ഥവും ഹിമാവൃതവുമായ പർവ്വതനിരകളുടെ നിരന്തരമായ ദർശനം, അതിനെ അധിരോഹണംചെയ്തു സൂക്ഷ്മമായി പരിശോധിച്ചു രഹസ്യമാരാഞ്ഞറിയുവാനുള്ള ഒരു ആശ കഥാപുരുഷനിൽ ചെറുപ്പത്തിൽത്തന്നെ അങ്കുരിപ്പിച്ചിരിക്കാം. അതെങ്ങനെയായാലും പത്താമത്തെ വയസ്സിൽ മിലാൻ അതിരൂപതയിലെ പ്രാഥമികസെമ്മിനാരിയിൽ പ്രവേശിക്കുന്നതുവരെ വിശാലമായ ഈ സമതലങ്ങളിൽ, പ്രശാന്തരമണീയമായ ഈ ചെറുഗ്രാമത്തിൽ, ഈശ്വരസേവാനിരതമായ ആ ക്രിസ്തീയകുടുംബത്തിൽത്തന്നെയായിരുന്നു അച്ചില്ലി ദിവസങ്ങൾ കഴിച്ചുകൂട്ടിയതു്. ശാന്തവും സംഭവരഹിതവുമായ ഈ ജീവിതത്തിൽ എന്തെങ്കിലും ഒരു മാററം നേരിട്ടിട്ടുണ്ടെങ്കിൽ, അതു ദൈവഭക്തനും പുണ്യവാനും ആസ്സോ ഇടവകയുടെ വികാരിയുമായ സ്വന്ത മാതുലനോടുകൂടി അനദ്ധ്യായദിവസങ്ങൾ നയിച്ചു എന്നുള്ളതു മാത്രമായിരുന്നു.

ജന്മനാ ഗൗരവക്കാരനും സ്ഥിരബുദ്ധിയുമായ ഈ ബാലന്റെ ചിന്താഗതി കാലക്രമേണ പൗരോഹിത്യത്തിലേയ്ക്കു് ഉന്മുഖമായി. അന്നു മിലാനിലെ മെത്രാപ്പോലീത്തായായിരുന്ന മോൺസിഞ്ഞോർ കല്ലാബിയാനായുടെ ശ്രദ്ധ അചിരേണ പ്രസ്തുത ബാലനിൽ പതിഞ്ഞു. വേണ്ടവിധം വിദ്യാഭ്യാസം ചെയ്യിക്കുന്നതായാൽ, ആ ബാലൻ ജീവിതത്തിൽ വളരെ ശോ

ഭിക്കുവാൻ ഇടയുണ്ടെന്നുള്ള വാസ്തവം ധരിച്ചിട്ടോ എന്തോ, മെത്രാപ്പോലീത്താ ബാലനെ ഉന്നതവിദ്ല്യാഭ്യാസം ചെയ്യിക്കുന്നതിനു തീച്ചയാക്കി. അദ്ദേഹത്തിന്റെ ഈ പ്രതീക്ഷ എത്രമാത്രം ഫലവത്തായി എന്ന് അനന്തരസംഭവങ്ങൾ തെളിയിക്കുന്നതാണ്.

സെൻറ് പത്രോ മാത്തിറേ (St. Pietro Martire) യുടെ സ്മാരകമായി നടത്തിവന്നിരുന്ന ഒരു ചെറിയ വൈദികവിദ്യാലയത്തിലേയ്ക്കായിരുന്നു അച്ചില്ലി ആദ്യം അയയ്ക്കപ്പെട്ടതു്. അദ്ദേഹം പിന്നീടു മോൻസായിലും, കുറേക്കഴിഞ്ഞു മിലാനിലെ സെൻറ് കാർളോ മഹാവിദ്യാലയത്തിലും അധ്യയനം ചെയ്യുകയും 'ബാച്ച്ലർ ഓഫ് ഫിലോസഫി' എന്ന ബിരുദം സമ്പാദിക്കുകയും ചെയ്തു. കട്ടിനാൾ ബൊറോമിയോവിനാൽ സ്ഥാപിതമായ "ഒബ്ളേററ്സ് ഓഫ് ചാറത്സ്" (Oblates of Charles) എന്ന സന്യാസിസംഘമായിരുന്നു സെൻറ് കാർളോ മഹാവിദ്യാലയത്തിന്റെ മേലന്വേഷണം വഹിച്ചിരുന്നതു്. അച്ചില്ലി ഈ സന്യാസിസംഘത്തിലെ ഒരംഗമായിച്ചേന്നു. ഇരുപത്തിരണ്ടാമത്തെ വയസ്സിൽ അദ്ദേഹത്തിനു "ഡീക്കൻ" സ്ഥാനം നല്കപ്പെട്ടു. അതേകൊല്ലത്തിൽ തന്നെ വൈദികവിദ്യാഭ്യാസപൂത്തിക്കായി മെത്രാപ്പോലീത്താ അദ്ദേഹത്തെ റോമായിലേയ്ക്കയച്ചു. റോമായിൽ അച്ചില്ലി ലൊംബാർഡി കോളേജിലെ ഒരംഗമായിച്ചേന്നു. സുപ്രസിദ്ധമായ ഗ്രിഗോറിയൻ സവ്വകലാലയത്തിൽ

നടന്നുകൊണ്ടിരുന്ന പ്രസംഗപരമ്പരകളിലും അദ്ദേഹം ശ്രദ്ധപതിപ്പിച്ചിരുന്നു. ആ പ്രസംഗപരമ്പര കഥാപുരുഷനിൽ നവീനമായ ഒരു ഉത്സാഹത്തേയും കൗതുകത്തേയും ജനിപ്പിച്ചു. 1879–ഡിസംബർ 20-ാംനു-, പ്രസിദ്ധമായ സെൻറ് ജോൺ ലാററ റാൻ ദേവാലയത്തിൽവെച്ച്, അച്ചില്ലി പൗരോഹിത്യം സ്വീകരിച്ചു. ആ ശുഭമുഹൂർത്തത്തിൽ അച്ചില്ലിയുടെ പിതാവും സോദരന്മാരിൽ ഒരാളായ ഫർമോയും അവിടെ സന്നിഹിതരായിരുന്നു. ആ യുവപുരോഹിതൻെറ പ്രഥമമായ വൈദികാശീർവാദത്തിനു പാത്രമായവരും അവർ തന്നെയായിരുന്നുപോൽ!

സെൻറ് കാർളോ അൽകോഴ്സോ എന്ന മനോഹരമായ ദേവാലയത്തിൽ യുവവൈദികനായ അച്ചില്ലി ഇദംപ്രഥമമായി ദിവ്യപൂജ സമപ്പിച്ചു. [മാർപ്പാപ്പാ തിരുമനസ്സിലെ വൈദികപ്പട്ടകനകജൂബിലി ആഘോഷിച്ച സന്ദർഭത്തിൽ, അതിൻെറ സ്മാരകമായി, ഈ സ്ഥലത്തു മാർബിൾകൊണ്ടുള്ള ഒരു പീഠം സ്ഥാപിച്ചിട്ടുണ്ട്. ലോകത്തിൻെറ എല്ലാഭാഗങ്ങളിൽ നിന്നുമുള്ള ധനശേഖരം ഇതിലേയ്ക്ക് ഉപയോഗിച്ചിട്ടുണ്ടെന്നുള്ള വസ്തുത പ്രത്യേകം പ്രസ്താവാർഹമാണ്.] മൂന്നു കൊല്ലത്തെ വിശ്രമരഹിതമായ പരിശ്രമത്തിനു ശേഷം ഡോൺ അച്ചില്ലി ഗ്രിഗോറിയൻ സർവ്വകലാശാലയിൽനിന്നു "ഡാക്ടർ ഓഫ് കാനൺ ലാ" എന്ന ബിരുദവും, സാപ്പിയെൻസാ കലാശാലയിൽനിന്ന്

"ഡോക്ടർ ഓഫ് തിയോളജി" എന്ന ബിരുദവും സമ്പാദിച്ചു.

തോമ്മസ് അക്വിനാസിൻെറ താത്വികസിദ്ധാന്തങ്ങളുടെ പുനരുജ്ജീവനം സമാരംഭിച്ചിരുന്ന ഒരു കാലഘട്ടമായിരുന്നു അത്. വിശ്വവിഖ്യാതനായ പതിമൂന്നാം ലെയോ മാർപ്പാപ്പാ "അക്കാഡമി ഓഫ് സെൻറ് തോമ്മസ്" എന്ന പണ്ഡിതപരിഷത്ത് ഏർപ്പെടുത്തിയിരുന്നു. ഇവിടെ തത്വശാസ്ത്രം സംബന്ധിച്ചു നടത്തപ്പെട്ട ഒരു പരീക്ഷയിൽ, യുവവൈദികനായ അച്ചില്ലി, അനന്യസാധാരണമായ ബുദ്ധിസാമർത്ഥ്യം പ്രകടിപ്പിച്ചു് ഉൽകൃഷ്ടമായ വിജയം നേടി, പരീക്ഷകന്മാരുടേയും വിദ്വൽപരിഷത്തിൻേറയും അഭിനന്ദനത്തിനും അനുമോദനത്തിനും പാത്രമായിത്തീൎന്നു. ആ ഘട്ടത്തിൽ, വിജയശ്രീലാളിതനായ ആ തത്വശാസ്ത്രപണ്ഡിതനെ ലെയോ പതിമൂന്നാമനുമായി പരിചയപ്പെടുത്തിയതു പ്രഖ്യാതനായ ഫാദർ ലിബറേറോർ ആയിരുന്നു.

ഇതോടുകൂടി അച്ചില്ലിയുടെ വൈദികവിദ്യാഭ്യാസം പൂർത്തിയായി എന്നുതന്നെ പറയാം. കത്തോലിക്കലോകത്തിൻെറ കേന്ദ്രമായ റോമായിൽവെച്ചു നടന്ന വിജയപൂർണ്ണവും അതിശോഭനവുമായ വിദ്യാഭ്യാസത്തെ അനുസ്മരിച്ചാൽ, ആ ബാലനെ അവിടേയ്ക്കയയ്ക്കുന്നതിൽ മിലാൻ മെത്രാപ്പോലീത്താ പ്രദർശിപ്പിച്ച വിവേകം എത്രമാത്രം ദൂരദർശിയും ഫലപ്രദവു

മായിരുന്നുവെന്ന് എളുപ്പത്തിൽ മനസ്സിലാക്കുവാൻ കഴിയുന്നതാണ്.

---

## II

## മിലാനിൽ.

റോമിൽ വിജയകരമായവിധം വൈദിക വിദ്യാഭ്യാസം പൂർത്തിയാക്കിയശേഷം ഡോൺ അച്ചില്ലി മിലാനിലേയ്ക്കു തിരിച്ചുപോയി അദ്ധ്യാപക വൃത്തിയിൽ ഏർപ്പെട്ടു. ആദ്യം ലഭിച്ച ജോലി ബാർണി നെല്ലാ വാൽസാസ്സിനാ (Barni-nella-Valsassina) എന്ന ഇടവകയിലെ സഹായവികാരിയുടേതായിരുന്നു. എന്നാൽ അദ്ധ്യയനവർഷം ആരംഭിച്ചതോടുകൂടി മിലാനിലെ വലിയസെമ്മിനാരിയിൽ ദൈവശാസ്ത്രം, വേദപുസ്തകം ഈ വിഷയങ്ങളുടെ പ്രൊഫസ്സരായി അദ്ദേഹം നിയമിക്കപ്പെട്ടു. ഈ ഉദ്യോഗം അഞ്ചു കൊല്ലക്കാലത്തോളം നീണ്ടുനിന്നു. പ്രശംസനീയമായ ക

ത്ത്വബോധത്തോടുകൂടിയാണ് ഈ ജോലി നിർവഹിക്കപ്പെട്ടതെന്നുള്ളതിന് അദ്ദേഹത്തിന്റെ ശിഷ്യന്മാർ ഉത്തമസാക്ഷ്യം വഹിക്കുന്നു.

1888-ലെ ശരൽകാലത്തിൽ, മിലാനിലുള്ള സുപ്രസിദ്ധമായ അംബ്രോസിയാനാ ഗ്രന്ഥാലയത്തിലെ പണ്ഡിതസംഘത്തിൽ ഒരാളുടെ സ്ഥാനം ഒഴിവുവന്നു. ഈ വിവരം അറിഞ്ഞു് ആ സ്ഥാനത്തിനുവേണ്ടി ശ്രമിച്ചുനോക്കുവാൻ, ഒരു പുരോഹിതനായ ചരിത്രപുരുഷനും തീരുമാനിച്ചു. 1848 നവമ്പർ 5-ാംനു-യാണ് അംബ്രോസിയൻ ഗ്രന്ഥാലയത്തിലേയ്ക്കു് അദ്ദേഹം അപേക്ഷാപത്രം സമർപ്പിച്ചതെന്നു കാണുന്നു. മററനേകം അപേക്ഷാപത്രങ്ങൾ കിട്ടിയിരുന്നുവെങ്കിലും, ഗ്രന്ഥാലയപ്രവർത്തകസമിതിയുടെ തീരുമാനം ഭാഗ്യവശാൽ ചരിത്രപുരുഷന് അനുകൂലമായിട്ടാണു തീർന്നതു്.

ഇവിടെ അപ്രകൃതമായിട്ടെങ്കിലും, ലോകത്തിലെ അദ്വിതീയഗ്രന്ഥാലയങ്ങളിലൊന്നായ അംബ്രോസിയാനായെക്കുറിച്ചു് ഒരു ചെറിയ വിവരണം നല്കുന്നതു് അനുചിതമായിരിക്കുകയില്ലെന്നു വിചാരിക്കുന്നു. വിശുദ്ധനായ ചാറത്സിനെ പിൻതുടർന്നു മിലാനിലെ മെത്രാപ്പോലീത്തായായിത്തീർന്ന കർദ്ദിനാൾ ഫെഡറിഗോ ബൊറോമിയോ (Cardinal Federigo Borromeo) എന്ന വൈദികാഗ്രണിയാണ് ആ മഹാസ്ഥാപനത്തിന്റെ പ്രാരംഭകൻ. പണ്ഡിതന്മാരായ ഏതാനും വൈദികവരേണ്യന്മാരും അവരുടെ മേലാവായി പ്രീ

ഫെക്റററ് എന്ന സ്ഥാനത്തിൽ ഒരു അദ്ധ്യക്ഷനും—ഇങ്ങിനെയായിരുന്നു അതിന്റെ ഭരണം. അമൂല്യങ്ങളും അസുലഭങ്ങളുമായ ഗ്രന്ഥങ്ങളും ഹസ്തലിഖിതങ്ങളും ശേഖരിക്കുക, ലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്നു ഗ്രന്ഥാലയം സന്ദർശിക്കുന്ന കലാകുതുകികളായ വിദ്യാർത്ഥികളുമായി സൗഹാർദ്ദബന്ധം സ്ഥാപിക്കുക, ഗവേഷണത്തിന്റെയും അദ്ധ്യയനത്തിന്റെയും പ്രത്യേകവകുപ്പുകളിൽ വൈശിഷ്ട്യം സമ്പാദിക്കുക മുതലായവയായിരുന്നു ഇവരുടെ ജോലി.

ഡോൺ അച്ചില്ലി പ്രസ്തുത പണ്ഡിതസംഘത്തിലെ ഒരംശമായിത്തീർന്നു ഉടനെ ലൊംബാർഡി സംസ്ഥാനങ്ങളേയും പ്രത്യേകിച്ചു മിലാനിലെ കത്തോലിക്കസഭയേയും കുറിച്ചുള്ള ചരിത്രപരമായ ഗവേഷണങ്ങളിൽ സവിശേഷമായ ശ്രദ്ധപതിപ്പിച്ചു. വി: അംബ്രോസീസിന്റെ കാലം മുതൽ നടപ്പിലിരിക്കുന്നതും അദ്ദേഹത്തിന്റെ പേരിനോടു ഘടിപ്പിച്ചിട്ടുള്ളതുമായ 'അംബ്രോസിയൻ റീത്തു്' എന്ന ആരാധനക്രമം അദ്ദേഹത്തിന്റെ ശ്രദ്ധയെ പ്രത്യേകിച്ചും ആകർഷിച്ചു. അദ്ദേഹം നിർമ്മിച്ച 'Missale Ambrosianum Duplex' എന്ന ഗ്രന്ഥം ആരാധനക്രമശാസ്ത്രത്തിനു സിദ്ധിച്ച അമൂല്യമായ ഒരു സമ്പാദ്യം തന്നെയാകുന്നു. അദ്ദേഹത്തിന്റെ സശ്രദ്ധമായ പഠനത്തിന്റെ ഫലമായ 'Acta Ecclesiae Mediolanensis' എന്ന ഗ്രന്ഥമാകട്ടെ, മിലാനിലെ കത്തോലിക്കസഭയെക്കുറിച്ചുള്ള ചരിത്രപ

രമായ ഒരു വലിയ രേഖയുമാകുന്നു.

ഇക്കാലത്തു മോൺ: സെറിയാനി എന്ന വൈദികശ്രേഷ്ഠനായിരുന്നു അംബ്രോസിയാനാ ഗ്രന്ഥാലയത്തിൻെറ പ്രീഫെക്റ്റ്. അധികം താമസിയാതെ അദ്ദേഹത്തിനു പുതിയ അംഗത്തിൻെറ— ഡോക്ടർ അച്ചില്ലിയുടെ— കൃത്യനിഷ്ഠയേയും ഗുണപൗഷ്കല്യത്തേയും കാര്യക്ഷമതയേയും കുറിച്ച് അറിയുവാൻ സാധിച്ചു. തന്മൂലം സന്തുഷ്ടചിത്തനായ അദ്ദേഹം ലണ്ടൻ, പാരീസ്, വീയന്നാ എന്നീ സ്ഥലങ്ങളിലെ കാഴ്ചബംഗ്ലാവുകളേയും ഗ്രന്ഥശാലകളേയും പററിയുള്ള ഗവേഷണശിക്ഷണങ്ങൾക്ക വേണ്ടി അച്ചില്ലിയെ നിയോഗിച്ചയച്ചു. ലോകപരിചയത്തേയും ബുദ്ധിവികാസത്തേയും പ്രദാനം ചെയ്യുന്ന ആ യാത്ര ചരിത്രനായകന് എത്ര കൗതുകപ്രദമായിരുന്നു!

ലണ്ടനിലായിരുന്നപ്പോൾ അദ്ദേഹം താമസിച്ചിരുന്നതു സ്റ്റാംഫോർഡ് കുന്നിലുള്ള സെനക്കൾ സന്യാസിമന്ദിരത്തിലായിരുന്നു. അന്ന് ഒരിക്കൽ ലണ്ടനിലെ ജീവിതരീതി ശരിയായി കണ്ടു മനസ്സിലാക്കുന്നതിനായി അദ്ദേഹം ഒരു മോട്ടോർവാഹനത്തിൻെറ മുകൾഭാഗത്തു കയറിയിരുന്നു യാത്രചെയ്തുവത്രെ! ഓടിച്ചുപോകുന്ന വാഹനത്തിൻെറ മുകൾത്തട്ടിൽ കേറിയിരുന്നു മാർഗ്ഗത്തിൻെറ ഇരുപാർശ്വങ്ങളിലുമുള്ള പല കാഴ്ചകളേയും, ജനങ്ങളുടെ പലതരത്തിലുള്ള ജീവിതരീതികളേയും കണ്ടു ചരിതാർത്ഥനാ

വുക എന്നതു് എത്ര ആനന്ദകരമായ ഒരു സംഭവമാണു്! ഇത്ര ഉന്മേഷദായകമായ ഒരു യാത്ര കഥാപുരുഷൻ തന്റെ ജീവിതത്തിൽ വേറെ ചെയ്തിട്ടില്ലത്രെ!

ലണ്ടനിൽ ഒരു മോട്ടോർവാഹനത്തിന്റെ മുകൾത്തട്ടിൽ കേറിയിരുന്നു്, സവാരിചെയ്ത മാർപ്പാപ്പാ അച്ചില്ലി മാത്രമാണു്; പക്ഷേ, അദ്ദേഹം അന്നു മാർപ്പാപ്പായായിക്കഴിഞ്ഞിരുന്നില്ല എന്നുമാത്രം. ഭാവിയിൽ മാർപ്പാപ്പാ ആകുവാനിരിക്കുന്ന ഒരാളാണു തങ്ങളുടെകൂടെ സഞ്ചരിക്കുന്ന വിദേശിയായ ആ യുവപുരോഹിതൻ എന്നുള്ള വസ്തുത 'സഹചാരി'കൾക്കു് അറിയുവാൻ സാധിച്ചിരുന്നുവെങ്കിൽ, എന്തൊരു സംഭ്രമവും ഭയഭക്തിബഹുമാനങ്ങളുമാണു് അവർക്കു് ഉണ്ടാകുമായിരുന്നതു്! ഭാവി എന്തെല്ലാമാണു നിഗൂഹനം ചെയ്യുന്നതെന്നു് ആരറിഞ്ഞു? 'മാളികമുകളേറിയ മന്നന്റെ തോളിൽ മാറാപ്പു കേററു'വാനും, വഴിനീളെ പിച്ചതെണ്ടി നടക്കുന്ന യാചകനെ സൗഭാഗ്യസൗധത്തിൽ ആരോഹിപ്പിക്കുവാനും ത്രാണിയുള്ള പരാശക്തിക്കു് എന്താണു് അശക്യമായിട്ടുള്ളതു്?

അച്ചില്ലി റാത്തി, അങ്ങനെ, ലണ്ടൻ നഗരത്തിൽ എത്താണ്ടു് അജ്ഞാതനായിത്തന്നെ തന്റെ കൃത്യം വളരെ നിഷ്കർഷയോടും ശുഷ്കാന്തിയോടും കൂടി നിർവ്വഹിച്ചു. പാരീസിലെ പ്രധാനപ്പെട്ട ഗ്രന്ഥശാലകളെല്ലാം അദ്ദേഹം ശ്രദ്ധാപൂർവ്വം പരിശോധിച്ചു. വി

ഖ്യാതന്മാരായ പല പണ്ഡിതന്മാരുമായി ഇടപെടുവാനും അവരുടെ പരിചയം നേടുവാനും ഈ അവസരങ്ങളിൽ അച്ചില്ലിക്ക സാധിച്ചിരുന്നു.

തന്റെ ജീവിതത്തിലെ സുദീർഘമായ ഇരുപത്തിനാലു സംവത്സരങ്ങൾ അംബ്രോസിയാനായിൽ തന്നെയായിരുന്നു ചരിത്രനായകൻ കഴിച്ചുകൂട്ടിയതു്. ഹസ്തരേഖകളും മഹാഗ്രന്ഥങ്ങളും പരിശോധിക്കുകയും പഠിക്കുകയും ആയിരുന്നു അദ്ദേഹത്തിന്റെ പ്രധാനകൃത്യം. മററൊരു ആറുകൊല്ലം വത്തിക്കാൻ ഗ്രന്ഥാലയത്തിലും അദ്ദേഹം കഴിച്ചുകൂട്ടി. ഒരുനടൻ രംഗത്തിൽ പ്രവേശിക്കുന്നതിനു മുൻപ് അണിയറയിൽ വെച്ചുതന്നെ മതിയായ പരിശീലനം സമ്പാദിക്കുന്നതു പോലെ, ഇക്കാലം മുഴുവൻ അദ്ദേഹം ഭാവിയിൽ പ്രശസ്തമായി വഹിക്കുവാനിരിക്കുന്ന അതിമഹത്തായ ഒരു ഉദ്യോഗത്തിന്റേയും, വിജയകരമായ വിധത്തിൽ പര്യവസാനിപ്പിക്കേണ്ട ഗുരുതരങ്ങളായ കൃത്യഭാരങ്ങളുടേയും ഒരു പരിശീലനം സമ്പാദിക്കുകയായിരുന്നു. ഭൂതകാലത്തിന് എന്തെങ്കിലും ഒരു വിലയുണ്ടെങ്കിൽ, അതു വർത്തമാനകാലത്തെ എങ്ങനെ എത്രമാത്രം ബാധിക്കുന്നു എന്നതിനെ ആശ്രയിച്ചിരിക്കുന്നു. എന്നാൽ, വർത്തമാനകാലത്തെ പ്രകാശമാനമാക്കുന്നതുകൊണ്ടും, വിവിധങ്ങളായ ഏതെല്ലാം സ്വാധീനശക്തികളിൽക്കൂടിയും പരിതഃസ്ഥിതികളിൽക്കൂടിയും രാഷ്ട്രങ്ങൾ കടന്നുപോയിട്ടുണ്ടെന്നും, ഓരോ സംഭവങ്ങ

ളുടേയും സ്വാധീനശക്തികളുടേയും ലക്ഷ്യങ്ങളും അവയിൽ എത്രമാത്രമുണ്ടെന്നും, അങ്ങനെ കാലത്തിന്റെ അപ്രതിഹതമായ പ്രവാഹഗതിയിൽ ആധുനികസ്ഥിതിഗതികൾ എപ്രകാരം രൂപവൽകൃതമായി എന്നും, വിശദമായി കാണിക്കുന്നതുകൊണ്ടും ഭൂതകാലത്തെപ്പററിയുള്ള ജ്ഞാനം ഏററവും അമൂല്യമാകുന്നു. അതു നമ്മിൽ ഗ്രാഹ്യാഗ്രാഹ്യവിവേചകത്വത്തെ ജനിപ്പിക്കുന്നു; അതില്ലാത്തവരേക്കാൾ കൂടുതൽനിശ്ചയത്തോടും ധൈര്യത്തോടും കൂടി പ്രവർത്തിക്കുന്നതിന് അതു നമ്മെ സഹായിക്കുന്നു. പൂർവ്വകാലത്തെപ്പററി അച്ചില്ലി റെത്തി സമ്പാദിച്ച അത്ഭുതാവഹമായ ജ്ഞാനം ഭാവിജീവിതത്തിൽ അദ്ദേഹത്തിന് എത്രമാത്രം സഹായകമായിത്തീൎന്നുവെന്ന് അനന്തരസംഭവങ്ങൾ തെളിയിക്കുന്നതാണ്.

അച്ചില്ലിയുടെ ഈ പ്രശാന്തജീവിതത്തിന് 1893-ൽ മാത്രമേ ഒരു ചെറിയ തടസ്സം നേരിട്ടുള്ളു. ആ കൊല്ലത്തിലാണ്, റോഡ്സിലെ മെത്രാനായ മോൺ: ബോറൊ കൎദ്ദിനാളിന്റെ സ്ഥാനത്തേയ്ക്ക് ഉയൎത്തപ്പെട്ടതു്. അന്നു നിലവിലിരുന്ന കൺകോർഡാത്തുടമ്പടി അനുസരിച്ച്, ഫ്രാൻസിൽനിന്ന് ഒരാളെ പുതുതായി കൎദ്ദിനാൾസ്ഥാനത്തിലേയ്ക്കുയൎത്തിയാൽ കൎദ്ദിനാളിന്റെ സ്ഥാനചിഹ്നമായ തൊപ്പി (red biretta) അദ്ദേഹത്തിന്റെ ശിരസ്സിൽ അണിയിക്കേണ്ടതു് ജനാധിപത്യത്തിന്റെ പ്രസിഡണ്ടായിരുന്നു: സ്ഥാനചിഹ്നം

പാരീസിലേയ്ക്കു കൊണ്ടുപോകുന്നതിനു മാർപ്പാപ്പായു ടെ പ്രതിനിധിയായി മോൺ: റഡീനി ടെഡെഷി എ ന്ന വൈദികനാണു തിരഞ്ഞെടുക്കപ്പെട്ടതു്. അദ്ദേഹം പാരീസ്സിലേയ്ക്കുള്ള തന്റെ യാത്രയിൽ സിക്രട്ടറിയാ യി സ്വീകരിച്ചതു ചരിത്രനായകനെയാണു്. അവർ പാരീസ്സിലെത്തിയതിന്റെ അടുത്ത ദിവസം ഡോൺ അച്ചില്ലി അവിടത്തെ പ്രസിദ്ധമായ നോട്ടർഡാം പ ള്ളിയിൽ ദിവ്യപൂജ സമർപ്പിച്ചു. ജൂലായി 4-ാംനു- ആ യിരുന്നു സ്ഥാനചിഹ്നദാരണം. എലീസി എന്ന കൊട്ടാരത്തിൽവെച്ചു നടന്ന ആ കർമ്മത്തിൽ പങ്കു കൊള്ളുവാനായി ഒരു വലിയ ജനക്കൂട്ടം ഹാജരുണ്ടാ യിരുന്നു. അന്നു ജനാധിപത്യത്തിന്റെ പ്രസിഡണ്ടാ യിരുന്ന കാർണ്ണോ, വിദ്യാഭ്യാസമന്ത്രിയായിരുന്ന പോ യിൻകർ എന്നിവരുമായി പരിചയപ്പെടുവാൻ ചരി ത്രനായകനു സൗകര്യം ലഭിച്ചു. ആ ഘട്ടത്തിൽ സ്വ ന്തം കൊട്ടാരത്തിൽവെച്ചു്, പാരീസ് മെത്രാപ്പോലീ ത്താ നല്കിയ വിരുന്നിൽ പങ്കുകൊണ്ടവരുടെ കൂട്ടത്തി ലും ഫാദർ അച്ചില്ലി ഉൾപ്പെട്ടിരുന്നു. ചരിത്രനായക നും റഡീനി ടെഡെഷിയും പുതിയ കർദ്ദിനാളിന്റെ റോ ഡ്സിലേയ്ക്കുള്ള യാത്രയിൽ അദ്ദേഹത്തെ അനുഗമി ക്കയുണ്ടായി. ഫ്രാൻസുവിടുന്നതിനു മുൻപു വിശ്വ വിഖ്യാതമായ ലൂർദ്ദുകൂടി സന്ദർശിക്കണമെന്നു് അച്ചില്ലി തീരുമാനിച്ചു. കർമ്മലമാതാവിന്റെ തിരുനാൾദിന ത്തിൽ—കന്യകാമറിയം വിശുദ്ധ ബർണ്ണദീത്തായ്ക്കു് അ

വസാനമായി പ്രത്യക്ഷപ്പെട്ടതിന്റെ വാർഷികോത്സ വം കൊണ്ടാടുന്ന ശുഭാവസരത്തിൽ—അദ്ദേഹം ലൂർദ്ദിൽ എത്തിച്ചേർന്നിരുന്നു.

അംബ്രോസിയൻ ഗ്രന്ഥശാലയുടെ പ്രീഫെക്ടായിരുന്ന മോൺ: സറിയാനി 1907-ൽ പരേതനായി. അതേവത്സരത്തിൽതന്നെ മാർപ്പാപ്പാ ഡോൺ അച്ചില്ലിയെ ഡൊമസ്റ്റിക് പ്രിലേററിന്റെ സ്ഥാനത്തിലേക്കുയർത്തി. സറിയാനിയുടെ പിൻഗാമിയായി പ്രീഫെക്റ്റായതും അദ്ദേഹംതന്നെയായിരുന്നു. അഞ്ചുകൊല്ലം ചരിത്രനായകൻ ആ ജോലി ശുഷ്കാന്തിയോടുകൂടി നിർവ്വഹിച്ചു. 1912-ൽ പീയൂസ് പത്താമൻ അദ്ദേഹത്തെ റോമിലേയ്ക്കു വിളിച്ചുവരുത്തി വത്തിക്കാൻ ഗ്രന്ഥശാലയുടെ പ്രീഫെക്ടായി നിയമിച്ചു. അതേസമയംതന്നെ പ്രോട്ടോനോട്ടറി അപ്പോസ്തോലിക്, സെൻറ് പീറ്റേഴ്സിലെ കാനൺ എന്നീ സ്ഥാനങ്ങളിലേയ്ക്കും അദ്ദേഹത്തെ തിരഞ്ഞെടുത്തു.

'സെനക്കിളിലെ കന്യാസ്ത്രീകൾ' എന്ന പേരിൽ സാർവ്വത്രികമായി അറിയപ്പെട്ടുപോരുന്ന ഒരു സന്യാസിനീസംഘം 1882-ൽ മിലാനിൽ ഒരു ആശ്രമം ആരംഭിച്ചിരുന്നു. അതിന്റെ ആദ്യത്തെ ചാപ്ളനായി ചരിത്രനായകനെയാണു നിയമിച്ചത്. 1912-ൽ റോമായിലേയ്ക്കു പോകുന്നതുവരെ അദ്ദേഹം ഈ ജോലി ഉത്തരവാദിത്വബോധത്തോടുകൂടി നോക്കിവന്നു. ചാപ്ളന്റെ സാധാരണകൃത്യങ്ങൾക്കുപുറമെ, പ്ര

ഷമദിവ്യകാരുണ്യസ്വീകരണത്തിനായി അദ്ദേഹം കട്ടികളെ പരിശീലിപ്പിക്കുകയും, അതിലേയ്ക്ക് അരന്തെറു കട്ടികളെ തയാറാക്കുകയുംചെയ്തു. അവസരം കിട്ടുമ്പോഴെല്ലാം സുവിശേഷപ്രസംഗങ്ങളും ഉപദേശങ്ങളും ചെയ്യുകയും പതിവായിരുന്നു. ആ പ്രസംഗങ്ങളും ഉപദേശങ്ങളുമെല്ലാം സരസങ്ങളും ലളിതങ്ങളും, അതേസമയം അത്ഥഗംഭീരങ്ങളും ആയിരുന്നു. അവ ശ്രോതാക്കളുടെ ഹൃദയങ്ങളിൽ വരുത്തിക്കൂട്ടിയ വികാരങ്ങൾ അതീവ ശക്തിമത്തായിരുന്നുവെന്നു പറയാതെ കഴിയുകയില്ല. തങ്ങളുടെ എല്ലാതരത്തിലുമുള്ള ആവശ്യങ്ങളിലും സഹകരിക്കുവാനും സഹതപിക്കുവാനും സഹായിക്കുവാനും ഒരാൾ ഉണ്ടെന്നുള്ള ബോധം അചിരേണ ജനാവലിയ്ക്കുണ്ടാവുകയാൽ, അദ്ദേഹത്തിൻെറ അടുക്കൽനിന്നു പാപമോചനം സ്വീകരിക്കുവാൻ വന്നവരുടെ സംഖ്യ അനുദിനം വദ്ധിച്ചുകൊണ്ടിരുന്നു.

---

## III

## പവ്വ്താരോഹകൻ

സെനക്കിറം കന്യകാമഠത്തിലും അംബ്രോസിയൻ ഗ്രന്ഥശാലയിലും, ഭാവിമാർപ്പാപ്പാ, പ്രശാന്തരമണീയമായ ഒരു ജീവിതമാണു് നയിച്ചിരുന്നതെങ്കിലും, അദ്ദേഹത്തിൻെറ സ്വഭാവവൈശിഷ്ട്യത്തെ പ്രദ്യോതിപ്പിക്കുന്ന ചില സംഭവങ്ങളും ആ കാലഘട്ടത്തിൽ ഉണ്ടാകാതിരുന്നിട്ടില്ല. പിൽക്കാലത്തു് അനന്യസാധാരണമായ പേരിനും പെരുമയ്ക്കും പാത്രമാക്കിയ ആ സംഭവങ്ങളിൽ ചിലതെല്ലാം ഇവിടെക്കാണിക്കാതെയിരിക്കുന്നതു് ഈ ജീവചരിത്രത്തിനു് ഒരു ന്യൂനതയായിരിക്കും.

മിലാനിലെ മുതലാളികളും തൊഴിലാളികളും തമ്മിൽ കൂടക്കൂടെ ഉണ്ടായിക്കൊണ്ടിരുന്ന ചില്ലറകലഹങ്ങറം മൂത്തു്, അതിൻെറ ഫലമായി ഒടുവിൽ സ്ഥിതിസമത്വവാദവിപ്ലവം ഉദ്ഭൂതമായി. കുറച്ചു ദിവസത്തേയ്ക്കു സ്ഥിതിഗതികറം ആശങ്കാജനകമായിത്തീൎന്നു. ദീൎഘദൃഷ്ടിയോടുകൂടിയവർ രാജാധിപത്യം അധഃപതിക്കുമെന്നു ദൂരവീക്ഷണം ചെയ്തു; എന്നാൽ സൈന്യം ധൈൎയ്യത്തോടുകൂടി പ്രവൎത്തിച്ചതിനാൽ സ്ഥിതിസമത്വവാദികളുടെ ഉദ്യമം വിഫലമായിപ്പരിണമിച്ചതേയുള്ളു. വടക്കേ ഇററലിയിലെ പട്ടണങ്ങ

ളിലും പ്രത്യേകിച്ചു മിലാൻ നഗരത്തിലും ആണു്, പ്ര
സ്തുതകലാപക്കൊടുംകാററു് അതിശക്തിയോടുകൂടി
അടിച്ചിരുന്നതു്. തൊഴിലാളികൾ തെരുവുകളിൽ
സംഘംകൂടി ജനങ്ങളുടെ ഗതാഗതമാർഗ്ഗത്തെ നിരോ
ധിച്ചു; ദേവാലയങ്ങളിലെ പരസ്യപ്രാർത്ഥനകൾ ഒട്ടുമു
ക്കാലും മുടങ്ങിയമട്ടായി; കർദ്ദിനാൾ മെത്രാപ്പോലീത്താ
പോലും നഗരംവിട്ടു പോകേണ്ടിവന്നു.

എന്നാൽ ഒരു വൈദികൻ മാത്രം കലാപങ്ങൾ
നിമിത്തം ചഞ്ചലചിത്തനാകാതെ, തൻെറ കൃത്യങ്ങളെ
ധീരമായി അനുഷ്ഠിച്ചുവന്നു. അതു് അച്ചില്ലി റാത്തി
യല്ലാതെ മററാരുമായിരുന്നില്ല. ഒരു സംഘം ലഹള
ക്കാർ കപ്പൂച്ചിൻ സന്യാസാശ്രമത്തെ ആക്രമിച്ചു
കൈവശപ്പെടുത്തി, ആശ്രമവാസികളുടെ വേഷമണി
ഞ്ഞുകൊണ്ടു രാജകീയസൈന്യത്തിൻെറ നേരേ വെടി
വെച്ചു തുടങ്ങിയപ്പോൾ, രാജകീയസൈന്യം പുറമേനി
ന്നു് ആശ്രമത്തെ വളയുകയും ബലം പ്രയോഗിച്ചു ലഹ
ക്കാരെ അമർച്ചവരുത്തുകയും ചെയ്തു. വേഷംകൊണ്ടു
ലഹളക്കാരെന്നു ശങ്കിച്ചു്, സന്യാസികളെക്കൂടി അവർ
അറസ്റ്റുചെയ്യുകയുണ്ടായി. ഡോൺ അച്ചില്ലി
സധൈര്യം മുന്നോട്ടുവന്നു്, സംഭവത്തിൻെറ യഥാർത്ഥ
നില രാജകീയസൈന്യത്തെ മനസ്സിലാക്കിയിരുന്നില്ലെ
ങ്കിൽ, വിപ്ലവകാരികളോടൊപ്പം അവരും വധിക്ക
പ്പെട്ടുപോകുമായിരുന്നു.

ക്രമേണ കലാപം അമർത്തപ്പെടുകയും സ്ഥിതിസ

മത്വവാദികളുടെ സകലസംഘടനകളും അമർച്ചചെയ്യപ്പെടുകയുമുണ്ടായി. പക്ഷേ, അവരോടൊപ്പം കത്തോലിക്കരും വളരെ കഷ്ടനഷ്ടങ്ങൾ അനുഭവിച്ചു. കത്തോലിക്കരുടെ സാമുദായികസംഘങ്ങളെ അടിച്ചമർത്തുവാൻ തക്കംപാർത്തുകൊണ്ടിരുന്ന ഗവണ്മെണ്ടിന് ഇതു് ഒരു നല്ല അവസരമായിത്തീർന്നു. ഭാഗ്യഹീനരായ ഡോൺ മുറേയും, അദ്ദേഹത്തിന്റെ അനുയായികളും സ്ഥിതിസമത്വവാദികളോടു യോജിച്ചുനിന്നുവെന്നുള്ളതു കത്തോലിക്കരെ പീഡിപ്പിക്കുവാൻ ഗവണ്മെണ്ടിനു മതിയായ ഒരു കാരണവുമായിരുന്നു. ഡോൺ മുറേയും അനുയായികളും പിന്നീടു കത്തോലിക്കസഭയെ ഉപേക്ഷിച്ചുവെന്നുള്ളതും വിസ്മരിക്കത്തക്കതല്ല.

അന്നത്തെ ഇററലി അസമാധാനത്തിന്റെയും കലഹത്തിന്റെയും കേളീരംഗമായിരുന്നു: എല്ലാം എങ്ങും താറുമാറുതന്നെ: എന്തെങ്കിലും ഒരു കലാപം കൂടാതെ ഒരാഴ്ചപോലും മുന്നോട്ടുപോയിരുന്നില്ല. വളരെ നിസ്സാരമായ കാരണങ്ങളെ അടിസ്ഥാനപ്പെടുത്തി വല്ല ചെറിയ ജനവിഭാഗത്തിലും പൊട്ടിപ്പുറപ്പെടുന്ന ചെറിയ കലാപങ്ങൾ, ചിലപ്പോൾ ബലിച്ചു ജനസാമാന്യത്തെക്കൂടി ബാധിച്ചു വലിയ നാശങ്ങൾ വരുത്തിക്കൂട്ടാറുണ്ടായിരുന്നു. ഫാസിസ്റ്റ് ഭരണത്തിൻകീഴിൽ ഇന്നത്തെ ഇററലിയിൽ കണ്ടുവരുന്ന സമാധാനപൂർണ്ണമായ ജീവിതരീതിയെ മാത്രം അറിയുന്ന ഒരാൾ

ക്ക്, 1922-ാമാണ്ടിനുമുമ്പുള്ള ആ രാഷ്ട്രത്തിന്റെ സ്ഥിതി എന്തായിരുന്നുവെന്ന് ഊഹിക്കുവാൻപോലും സാധിക്കുന്നതല്ല.

ഭക്തനായ ഒരു കത്തോലിക്കസമുദായപ്രവർത്തകൻ എന്നു പേരുകേട്ട പ്രൊഫസ്സർ കോൺടാർഡോ ഫെറീനി എന്ന സിദ്ധനുമായി അച്ചില്ലി ആത്മാർത്ഥമായ സ്നേഹബന്ധം സ്ഥാപിച്ചതു് ഇക്കാലത്തായിരുന്നു. സെനക്കിൾ കന്യാസ്ത്രീകളുടെ വക ഗ്രാമപ്രദേശത്തുള്ള വസതിയിൽ ഒരുദിവസം അവർ ഒത്തുകൂടി. അവരെ ഉപചരിച്ചിരുന്ന കന്യാസ്ത്രീയാകട്ടെ, ആർക്കാണ് ആദ്യം വിളമ്പിക്കൊടുക്കേണ്ടതെന്നു ക്ഷണനേരം ശങ്കിച്ചുനിന്നു. അവരുടെ സംശയത്തെ മുഖഭാവത്താൽ കണ്ടറിഞ്ഞ കഥാപുരുഷൻ, കൂടെയിരിക്കുന്ന സ്നേഹിതനെ ചൂണ്ടിക്കാട്ടി, 'അദ്ദേഹമാണ് ഈ ബഹുമാനത്തിന് അർഹൻ; എന്തുകൊണ്ടെന്നാൽ അൾത്താരയിൽ ആദ്യം പ്രവേശിക്കുന്നതു് അദ്ദേഹമായിരിക്കും' എന്നു പറഞ്ഞു. ആ വാക്കുകൾ ഒരു ദീർഘദർശനമായിരുന്നോ എന്നു ഇപ്പോൾ ശങ്കിക്കേണ്ടിയിരിക്കുന്നു. ഫെറീനിയെ സിദ്ധനെന്നു നാമകരണം ചെയ്യുവാനുള്ള ശ്രമം ആരംഭിച്ചിട്ടുണ്ടല്ലൊ. ആ ബഹുമതി കഥാനായകനേക്കാൾ ആദ്യമായി, പക്ഷേ, അദ്ദേഹത്തിനുതന്നെ കിട്ടിയേയ്ക്കാം.

ഡോൺ അച്ചില്ലിക്കു തന്റെ മാതാവിന്റെ നേരേ സീമാതീതമായ സ്നേഹാദരങ്ങൾ ഉണ്ടായിരുന്നു. വിയോ

നിടുറാണെ എന്ന സ്ഥലത്തുചെന്ന് അദ്ദേഹം മിക്ക ദിവസവും അവരെ സന്ദർശിക്കുക പതിവായിരുന്നു. വത്തിക്കാൻ ലൈബ്രറിയുടെ അസി: പ്രീഫെക്റ്റായി പത്താം പീയൂസ് അച്ചില്ലിയെ റോമായിലേയ്ക്കു ക്ഷണിച്ചപ്പോൾ, വൃദ്ധയായ മാതാവിൽനിന്ന് അകന്നു വിദൂരത്തിൽ സ്ഥിതിചെയ്യുന്ന ഒരു സ്ഥലത്ത് അധികകാലം താമസിക്കണമല്ലോ എന്നുള്ള വിചാരമാണ് അച്ചില്ലിയെ അതിയായി പീഡിപ്പിച്ചത് അച്ചില്ലിയുടെ ഈ വിഷമസ്ഥിതി മനസ്സിലാക്കി, പരിശുദ്ധപിതാവു സ്വന്തം ഒരു ഫോട്ടോ എടുത്ത് അതിന്റെ അടിയിൽ ആശ്വാസസൂചകമായി ഏതാനും ചില വാക്കുകൾ എഴുതി ആ മഹതിക്ക് അയച്ചുകൊടുക്കുകയുണ്ടായത്രെ.

സുവിസ്തൃതമായ ലൊംബാർഡി സമതലത്തെ അഭിമുഖീകരിച്ചു നില്ക്കുന്ന അത്യുന്നതവും വിദൂരസ്ഥവുമായ പർവ്വതനിരകൾ ബാല്യം മുതല്ക്കുതന്നെ അച്ചില്ലിയുടെ മനസ്സിൽ ഗാഢമായി പതിഞ്ഞിരുന്നു. ഉൾനാട്ടുകളിൽ സഞ്ചരിച്ചുകൊണ്ടിരുന്ന ഘട്ടങ്ങളിലായിരിക്കണം, അവ ഉൾക്കൊള്ളുന്ന മഹാരഹസ്യങ്ങളെപ്പററി അന്വേഷണം നടത്തണമെന്നുള്ള മോഹം അദ്ദേഹത്തിനുണ്ടായത്. ആൽപ്സ് പർവ്വതം അദ്ദേഹത്തെ വല്ലാതെ വശീകരിച്ചു. ആ ആകർഷണം കാലം ചെല്ലുന്തോറും വർദ്ധിച്ചുവർദ്ധിച്ചുവന്നു. ഒടുവിൽ അദ്ദേഹം 'ഇററാലിയൻ ആൽപയിൻ ക്ലബ്ബി'ലെ

ഒരംഗമായിച്ചേൻന്നു: പല പവ്വതാരോഹണസംഘക്കാരുടേയും യാത്രാവിവരണങ്ങളെ ഉന്മേഷത്തോടുകൂടി വായിച്ചുമനസ്സിലാക്കുകയും ചെയ്തു.

1889-ൽ ഡോൺ അച്ചില്ലി ആൽപ്സ് പവ്വതത്തിൽ മോൺടി റോസയുടെ പൂവ്വഭാഗത്തുള്ള "ഡൂഫോർ" എന്ന ശിഖരംവരെ കയറുകയുണ്ടായി. അത്രയും ഉയരത്തിൽ കയറുന്നതിന്ന് അതിനുമുൻപു യാതൊരു ഇററാലിയനും സാധിച്ചിരുന്നില്ലത്രെ! "മാരിനെല്ലി" എന്നും "ഇംസെങ്ങ്" എന്നും പേരുള്ള രണ്ടു യാത്രക്കാർ ആ ശിഖരത്തിൽ കയറുന്നതിന്ന് അതിനു മൂന്നു കൊല്ലം മുൻപു പരിശ്രമിച്ചിരുന്നുവെങ്കിലും, അവർ വഴിതെററി അലയുകയാണുണ്ടായത്. അവരുടെ അവസാനം എന്തായിരുന്നു എന്ന് ആക്കും നിശ്ചയമില്ല. ഈ അപജയം ആ വിഷയത്തിൽ പലരേയും അധീരരാക്കുകതന്നെ ചെയ്തു; എങ്കിലും കഥാനായകൻ ചഞ്ചലചിത്തനാകാതെ ഒരു പ്രഭാതവേളയിൽ ഗാഡിൻ എന്നൊരു മാഗ്ഗദശിയേയും, ഡോൺ ഗ്രാസില്ലി എന്നൊരു സ്നേഹിതനേയും കൂട്ടുപിടിച്ച്, വേണ്ടുന്നത്ര ആഹാരസാധനങ്ങൾ സംഭരിച്ചുകൊണ്ട്, പവ്വതാരോഹണത്തിന്ന് ഉദ്യുക്തനായി.

"ആകഷകവും സുന്ദരവുമായ ഒരു ദശനമായിരുന്നു മോൺടി റോസ പ്രദാനംചെയ്തിരുന്നത്. പ്രഭാതസൂര്യന്റെ ഇളംപ്രകാശത്തിൽ വിവിധവണ്ണോജ്ജ്വലമായി പ്രശോഭിച്ചിരുന്ന ആ ശൈലരാജൻ കാണി

കളുടെ കണ്ണുകളെ ആവജ്ജിച്ചുകൊണ്ടു പരിലസിച്ചിരുന്നു". വൈകുന്നേരമായപ്പോഠം അവർ മാരിണ്ണെല്ലി നിർമ്മിച്ചിരുന്ന അഭയസ്ഥാനത്തിലെത്തി അവിടെ താവളം ഉറപ്പിച്ചു. ആ പ്രദേശത്തിൻെറ താല്ക്കാലികാവസ്ഥയെപ്പററി ഡോൺ അച്ചില്ലിതന്നെ എഴുതിയിരിക്കുന്നതുനോക്കുക: "എങ്ങും ഗംഭീരമായ നിശ്ശബ്ദത; അനന്തമായ ആകാശമണ്ഡലത്തിൽ നക്ഷത്രങ്ങഠം മിന്നിമിന്നി പ്രകാശിക്കുന്നു; നയനാനന്ദകരമായ കാഴ്ചകളെ പ്രദാനം ചെയ്യുന്ന ഹിമസങ്കലമായ പർവ്വതശിഖരങ്ങഠം ഉച്ചത്തിൽ പൊങ്ങി പരിലസിക്കുന്നു." അവർ അധികംനേരം അവിടെ താമസിച്ചില്ല; യാത്ര പിന്നെയും തുടന്നു. ഇടയ്ക്കിടയ്ക്കു ഒരുകപ്പു ചായയോ വീഞ്ഞോ കുടിക്കുന്നതിനുവേണ്ടി സ്വല്പനേരം താമസിച്ചുതല്ലാതെ വഴിയിൽ ഒരിടത്തും ദീഘമായി വിശ്രമിച്ചിരുന്നില്ല.

ക്രമേണ ശൈത്യം കൂടിക്കൂടിവന്നു. രാത്രി ഏഴുമണിയായതോടുകൂടി ആ ആരോഹകസംഘം ഓസ്പിസ് (ostspitze) എന്നുപേരായ ശിഖരത്തിലെത്തി അന്നു രാത്രി അവക്കു അവിടെ കഴിച്ചുകൂട്ടേണ്ടിവന്നു. പ്രശാന്തരമണീയവും സ്വച്ഛനിർമ്മലവുമായ അന്തരീക്ഷവും ബാലചന്ദ്രൻെറ അദ്ധ്യക്ഷതയിൽ കൂടിയ താരകാഗണങ്ങളുടെ മഹാസദസ്സും, അച്ചില്ലിയുടെ ഹൃദയത്തിൽ നവ്യമായ ഒരാഹ്ലാദത്തേയും ഉല്ലാസത്തേയും ജനിപ്പിച്ചു.

പതിനൊന്നാം പീസ്

സമുദ്രനിരപ്പിൽനിന്നും 15,000അടി ഉയരത്തിൽ മോൺടി റോസ എന്ന കൊടുമുടിയുടെ മുകളിൽ താമസിക്കേണ്ടിവന്ന ആ രാത്രികാലത്തെ ചരിത്രനായകൻ ഒരിടത്തു് ഇപ്രകാരം വർണ്ണിച്ചിരിക്കുന്നു.

"വാസ്തവത്തിൽ വിശ്രമത്തിനായി ഞങ്ങൾ തിരഞ്ഞെടുത്തസ്ഥലം അത്രവലിയ സൈ ൗരമുള്ളതല്ലായിരുന്നു. എന്നാൽ അതിന് ഉപശാന്തിയെന്നവണ്ണം, ആ സ്ഥലം വളരെ ഇടുങ്ങിയതെങ്കിലും, ആത്മശക്തിയുള്ള ആൾക്കും ആപത്തുകൂടാതിരിക്കത്തക്കതായിരുന്നു. പക്ഷേ, ഏതുവശത്തേയ്ക്കെങ്കിലും ആപത്തുകൂടാതെ ഒരടി മാററിവെയ്ക്കുക സാദ്ധ്യമായിരുന്നില്ല. ഒരുവശത്തും കാലുകുത്തുവാൻ പാടില്ലാത്തവിധം ചുററും കിഴുക്കാംതൂക്കായിരുന്നു. നിലതെററാതെ സൂക്ഷിക്കുകയാണെങ്കിൽ നിലത്തു ചവുട്ടിനില്ക്കുവാൻമാത്രം സാധിക്കും. ഇതിനു പ്രാഥമികരീതിയിലുള്ള കായികാഭ്യാസങ്ങളെങ്കിലും അത്യാവശ്യമായി മനസ്സിലാക്കിയിരിക്കണം. തണുപ്പു് അസഹ്യമായിരുന്നു. ശീതോഷ്ണാവസ്ഥ എത്ര ഡിഗ്രിയെന്നു കൃത്യമായി പറവാൻ നിവ്വാഹമില്ലെങ്കിലും ഞങ്ങളുടെ കാപ്പി ഉറഞ്ഞു കട്ടിയായതും, കൈവശമുണ്ടായിരുന്ന വീഞ്ഞും മുട്ടയും ഉപയോഗിക്കുവാൻ പാടില്ലാത്തവണ്ണം ചീത്തയായതും ഞാൻ ഓക്കുന്നുണ്ടു്. എന്തിന്? അന്നു ഞങ്ങൾ ചോക്കലെററുമുതലായ പലഹാരങ്ങളെ മാത്രം ആശ്രയിച്ചു കഴിച്ചുകൂട്ടേണ്ടിവന്നു. ഇങ്ങനെയുള്ള ഒരു ശീതോഷ്ണാവസ്ഥയിലും

പരിതഃസ്ഥിതിയിലും കിടന്നുറങ്ങുകയെന്നതു് വളരെ ആപൽകരമാണെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലൊ. മാത്രമോ? നിർമ്മലവും പരിശുദ്ധവും ആയ അന്തരീക്ഷം; ഇന്ദ്രനീലവർണ്ണമായ ആകാശം; പ്രകാശമാനവും ആനന്ദജനകവുമായ ചന്ദ്രിക; പൂവിതറിയപോലെ ആകാശത്തട്ടിൽ തിളങ്ങിക്കൊണ്ടിരിക്കുന്ന നക്ഷത്രസഞ്ചയം; എന്നിങ്ങനെ മനോഹരവും ഹൃദയാവർജ്ജകവുമായ ഒരു പ്രകൃതിവിലാസത്താലും, ദേഹമാസകലം തുളച്ചുകയറുന്ന നിർമ്മലവും ശുദ്ധവുമായ വായുപ്രവാഹത്താലും ചുററപ്പെട്ടിരിക്കുന്ന ആ കൊടുമുടിയിലെ ഏകാന്തതയിൽ ആരാണു് കിടന്നുറങ്ങുവാൻ ആഗ്രഹിക്കുക? അവിടത്തെ പ്രകൃതിവിലാസം വർണ്ണിക്കുക സാദ്ധ്യമല്ല. ഇതിനേക്കാൾ മഹത്തരവും പ്രകൃതിപരവുമായ ഒരു കാഴ്ച കാണാൻ സാധിക്കയില്ലെന്നു ഞങ്ങൾക്കു ബോദ്ധ്യമായി. ദൈവത്തിൻെറ മഹത്വത്തേയും വല്ലഭത്വത്തേയും നല്ലവണ്ണം പ്രത്യക്ഷപ്പെടുത്തുന്ന ഒരു പുതിയ വെളിപാടായി ഞങ്ങൾക്കു തോന്നിയ ആ കാഴ്ചയുടെ മുൻപിൽ ഞങ്ങൾ തലകുനിച്ചുപോയി. ഞങ്ങൾക്കുണ്ടായിരുന്ന ക്ഷീണത്തെപ്പററി ഞങ്ങൾ വിചാരിക്കപോലും ചെയ്തില്ല.

"ആ ഏകാന്തസ്ഥലത്തിൽ ഞങ്ങൾ ചിന്താകുലരായിരിക്കുമ്പോൾ, അവിടെ കളിയാടിക്കൊണ്ടിരുന്ന ഭയങ്കരമായ നിശ്ശബ്ദതയെ പിളർന്നു പുറപ്പെട്ട ഇടിനാദം പോലെയുള്ള ഒരു ശബ്ദം ഞങ്ങൾ കേട്ടു. അതു്

പതിനൊന്നാം പീയൂസ്

ഒരു മഞ്ഞുകട്ട പൊട്ടിവീണ ഒച്ചയായിരുന്നു. ഞങ്ങൾ നിന്നിരുന്ന ഇടത്തുനിന്നും വളരെ അകലെയായിരുന്നതു കൊണ്ട്, വലിയ ഭയത്തിനൊന്നും വകയില്ലായിരുന്നു. പൊട്ടിത്തെറിച്ചുവീണ മഞ്ഞുകട്ട പതുക്കെ അനങ്ങി ത്തുടങ്ങി. അത്ഭുതവും അമ്പരപ്പും ഒരേ സമയം തന്നെ ഞങ്ങൾക്കുണ്ടായി. കണ്ണുകൊണ്ടെന്നതിനേക്കാൾ ചെവികൊണ്ട് ആ ഭയങ്കരനാശത്തെ ഞങ്ങൾ ശ്രദ്ധിച്ചു. കുറെ സമയത്തിനുശേഷം അതിഭയങ്കരമായ ഒരു നിശ്ശബ്ദത വീണ്ടും അവിടെ വ്യാപിച്ചു. ധ്യാനിച്ചും, ആശ്ചര്യദ്യോതകമായ ചില വാക്കുകൾ ചിലപ്പോൾ പരസ്പരം സംസാരിച്ചും, ഞങ്ങൾ ചിലവഴിച്ച ആ നീണ്ട രാത്രിയെഎനിക്ക് ഒരിക്കലും വിസ്മരിക്കാൻ സാധിക്കുന്നതല്ല.

"നേരം പ്രഭാതമായി. ആദിത്യൻ തന്റെ അരുണകിരണങ്ങളെ ചുററും പ്രസരിപ്പിച്ചുതുടങ്ങി. പൂർവ്വദിഗ്വധു തന്റെ മുഖത്തിൽ ഇളംചുവപ്പുപൂശി. സൂര്യൻ ഒരു കൊടുമുടിയിൽനിന്നു മറെറാരു കൊടുമുടിയിലേയ്ക്കു കൂടുതൽ കൂടുതൽ പ്രതാപവാനായി പ്രത്യക്ഷപ്പെട്ടു തുടങ്ങി. സൂര്യരശ്മികൾ, ഒരു അഗ്നിവസ്ത്രം പോലെ ശൃംഗസഹസ്രങ്ങളുടെ ഉപരിഭാഗത്തു പ്രസരിക്കുകയും, ഹിമരാശികളുടേയും മഞ്ഞുകട്ടകളുടേയും ശിഖരസഹസ്രങ്ങളെ സ്പർശിക്കുകയും, അങ്ങനെ തേജസ്സിന്റേയും വിവിധവർണ്ണങ്ങളുടേയും അത്ഭുതകരമായ ഒരു സമ്മേളനത്തെ സംജാതമാക്കുകയും ചെയ്തു.

ആ പ്രഭാതസമയത്തിലെ മനോഹരമായ പ്രകൃതിവിലാസം, ഒന്നാന്തരം ഒരു ചിത്രകാരനെപ്പോലും ഇതികർത്തവ്യതാമൂഢനാക്കിത്തീർക്കുന്നതിനു പര്യാപ്തമായിരുന്നു."

1889 ആഗസ്റ്റ് 31-ാംനു-യാണ് അവർ 'ഡ്യൂഫോർ' ഗിരിശൃംഗത്തെ ആരോഹണം ചെയ്തതു്. ആരോഹണം പോലെതന്നെ അവരോഹണവും ഏറെക്കുറെ വൈഷമ്യമുള്ളതായിരുന്നു. 14,450 അടി ഉയരമുള്ള 'സംസ്റ്റീൻ' (Zumstein) കൊടുമുടിയുടെ മുകൾഭാഗത്തുകൂടിയായിരുന്നു അവരോഹണം. "സർമത്തി"ൽ (Zermatt) ഇവരെ പ്രതീക്ഷിച്ചുകൊണ്ടു നിന്നിരുന്നവർ, ഉദ്ദേശിച്ച സമയത്തു് ആളുകളെ കാണായ്കയാൽ അന്വേഷിച്ചു പുറപ്പെടാൻ തയാറായപ്പോഴാണ് അവർ അവിടെ എത്തിയതു്. ഡോൺ അച്ചില്ലിയേയും കൂട്ടരേയും കണ്ടപ്പോൾ അവർക്ക് അളവററ സന്തോഷവും സമാധാനവും ഉണ്ടായി എന്നു പറയേണ്ടതില്ലല്ലോ.

സാധാരണപതിവനുസരിച്ചു് ഡോൺ അച്ചില്ലി തന്റെ ഈ പ്രയത്നങ്ങളേയും അനുഭവങ്ങളേയുംമററും ഒരു നോട്ടുബുക്കിൽകുറിച്ചു സൂക്ഷിച്ചു. ദീർഘവും പ്രയാസം നിറഞ്ഞതുമായ പല 'സവാരി'കളും അദ്ദേഹം തുടർച്ചയായി നടത്തിക്കൊണ്ടിരുന്നു. മോൺസിഞ്ഞോർ റാത്തിയുടെ പേരിനാൽ ഇപ്പോൾ അറിയപ്പെടുന്ന ഒരു മാർഗ്ഗത്തിൽകൂടി അദ്ദേഹം ആൽപ്സ് പർവ്വതത്തി

ന്റെ ഏററവും വലിയ കൊടുമുടിയായ മൗണ്ട് ബ്ലാങ്ക് —ഇതിന്റെ ഉയരം 15,782 അടിയാണ്—കേറുകയും ഇറങ്ങുകയും ചെയ്ത ആ ചരിത്രപ്രസിദ്ധമായ സംഭവം 1890-ൽ ആണ നടന്നത്. ആൽപ്സ് പർവ്വതത്തെക്കുറിച്ച് അദ്ദേഹം പിൽക്കാലത്ത് എഴുതിയിട്ടുള്ള നാലു ഗ്രന്ഥങ്ങൾ 'ഇററാലിയൻ ആൽപയിൻ ക്ലബ്ബ്' എന്ന സംഘം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. അതിൽ ഒന്നാമത്തെ ഗ്രന്ഥം, 1889-ൽ അവിടുന്ന് 15,217- അടി ഉയരമുള്ള മോണ്ടി റോസാ (Monte Rosa) എന്ന കൊടുമുടി ആരോഹണം ചെയ്തതും സംസ്റ്റിൻ (Zumstein) കൊടുമുടി തരണംചെയ്തതുമായ കഥകളുടെ വിവരണമാകുന്നു. അതേ വത്സരത്തിൽ തന്നെ ആഗസ്ററുമാസത്തിൽ സർമത്ത് (Zermatt) എന്ന യാത്രാസങ്കേതത്തിൽനിന്നും നേരെ 14,771 അടി ഉയരമുള്ള മോണ്ടി കർവിനോ (Monte Cervino) എന്ന കൊടുമുടി ആരോഹണം ചെയ്ത വിവരണങ്ങളാണ് ദ്വിതീയഗ്രന്ഥത്തിലെ പ്രതിപാദ്യവിഷയം. മൂന്നാമത്തെ ഗ്രന്ഥത്തിൽ, 1890-ജൂലൈമാസത്തിൽ റോച്ചർ (Rocher)മാർഗ്ഗമായി ചെയ്ത മൗണ്ട് ബ്ളാങ്ക് ആരോഹണവും ഡോം ഗ്ലേസിയർ (Dome Glacier) അവരോഹണവും വിവരിച്ചിരിക്കുന്നു. ഈ യാത്രാവേളകളിൽ പുതിയതായിക്കണ്ടുപിടിച്ചിട്ടുള്ള ഒരു മാർഗ്ഗത്തെ അച്ചില്ലിറാത്തി തന്റെ പേരിനാൽതന്നെ നാമകരണമ

ചെയ്തു. നാലാമത്തെ ഗ്രന്ഥത്തിൽ, 1899-ഡിസംബർ മാസത്തിൽ വെസൂവിയസ് (Vesuvius) എന്ന അഗ്നിപർവ്വതത്തിന്റെ മുകൾപ്പരപ്പിലേയ്ക്കു ചെയ്ത ഒരു യാത്രയെയാണു വിവരിക്കുന്നതു്.

1913-നു ശേഷം അദ്ദേഹം കൃത്യാന്തരങ്ങളാൽ ആക്രാന്തനായി ഇങ്ങനെയുള്ള സാഹസികപരിശ്രമങ്ങളിൽനിന്നു പിൻതിരിഞ്ഞുവെങ്കിലും, ആ പർവ്വതപ്രദേശങ്ങളെക്കുറിച്ചുള്ള ഒരു ഉൽപ്രേമം അദ്ദേഹത്തിൽ ഇന്നും സജീവമായി സ്ഥിതിചെയ്യുന്നുണ്ടു്. ഈ ആൽപ്സ് പർവ്വതസഞ്ചാരി മാർപ്പാപ്പാ ആയതിനുശേഷവും, പർവ്വതാരോഹണത്തിലുള്ള അദ്ദേഹത്തിന്റെ ഉല്ലാസത്തിനു യാതൊരു കുറവും വന്നിട്ടില്ല. പർവ്വതാരോഹണത്തിനു് ഉപയോഗിക്കുന്ന ഉപകരണങ്ങളെ ആശീർവദിക്കുന്നതിന്നായി ഒരു പ്രത്യേകപ്രാർത്ഥന റോമൻ തക്സായിൽ അദ്ദേഹം ചേർത്തതിൽനിന്നുതന്നെ ഈ കാര്യം വെളിപ്പെടുന്നുണ്ടു്. താഴെ ഉദ്ധരിക്കുന്ന ആ പ്രാർത്ഥനയുടെ നിർമ്മാതാവും, മാർപ്പാപ്പാ തിരുമനസ്സുകൊണ്ടുതന്നെയാണു്:—"അല്ലയോ കർത്താവെ! ഈ കയറു്, വടി, തോട്ടി മുതലായി ഇവിടെ വെച്ചിരിക്കുന്ന ഉപകരണങ്ങളെ ആശീർവദിക്കേണമെന്നും ദുർഘടവും കിഴുക്കാംതൂക്കുമായ മലമുകളിലും, മഞ്ഞുകട്ടകളുടെയും മഞ്ഞുമഴയുടെയും കൊടുങ്കാററിന്റെയും ഇടയിലും, അവയെ ഉപയോഗിക്കുന്നവരെല്ലാം, നിലവിട്ടു താഴെവീഴുകയോ മററു യാതൊരാപത്തിലും പെ

ടുകയോ ചെയ്യാതെ കൊടുമുടികളിൽ സസുഖം എത്തി സ്വച്ഛസ്വഗൃഹങ്ങളിലേയ്ക്കു് അപകടമൊന്നും കൂടാതെ മടങ്ങിയെത്താൻ ഇടവരുത്തണമെന്നും ഞങ്ങൾ അങ്ങയോടു പ്രാർത്ഥിക്കുന്നു."

1930 ഡിസംബറിൽ അതിർത്തിയെ രക്ഷിക്കുന്ന ഭടന്മാരോടു് അദ്ദേഹംചെയ്ത പ്രസംഗത്തിൽ ആ കഴിഞ്ഞുപോയ ദിവസങ്ങളെക്കുറിച്ചുള്ള ആനന്ദസ്മരണയുടെ ഒരു നേരിയ നിഴൽ സൂക്ഷ്മദൃക്കുകൾക്കു കാണുവാൻ പ്രയാസമുണ്ടാവുകയില്ല. ഇതാണു് അദ്ദേഹം ചെയ്ത പ്രസംഗത്തിന്റെ രത്നച്ചുരുക്കം. "പ്രിയപ്പെട്ട മക്കളേ, നിങ്ങളുടെ സൈനികമായ സംഘടനയും, അതിർത്തിസംരക്ഷകർ എന്ന നിലയ്ക്കുള്ള നിങ്ങളുടെ കർത്തവ്യങ്ങളും പഴയ ബന്ധങ്ങളേയും സൗഹാർദ്ദങ്ങളേയും നമ്മെ അനുസ്മരിപ്പിക്കുന്നതിനാൽ പ്രത്യേകിച്ചും നിങ്ങൾക്കു സ്വാഗതം! രാജ്യത്തിന്റെ സംരക്ഷണഭരമേല്പിക്കപ്പെട്ടിരിക്കുന്നവരും, ക്രമവും മിതവുമായ ജീവിതം നയിക്കുന്നവരുമായ അതിർത്തിസംരക്ഷകരെ നാം പലപ്പോഴും കണ്ടുമുട്ടിയിട്ടുണ്ടു്. സമാധാനകാലങ്ങളിൽപോലും നിങ്ങൾക്കു സമരരംഗങ്ങളും കിടങ്ങുകളുമായിരിക്കുന്ന ആൽപ്സ് പർവതത്തിന്റെ ശിഖരങ്ങളിലുള്ള ആ ഉന്നതപ്രദേശങ്ങളിൽ—ദൂരെനിന്നു നോക്കുമ്പോൾ രാജ്യത്തിന്റെ മഹനീയമായ ഒരു പ്രാകാരമായി തോന്നുമെങ്കിലും, വാസ്തവത്തിൽ അഗാധഗർത്തങ്ങളേയും അജ്ഞാതവിപത്തുകളേയും ഉൾക്കൊ

ള്ളുന്ന ആ പർവ്വതപ്രാന്തങ്ങളിൽ—ശൈത്യവും കാററും നിറഞ്ഞ രാത്രികാലങ്ങളിൽ, മഞ്ഞുകട്ടയുടേയും ഹിമവർഷത്തിൻേറയും മദ്ധ്യേവെച്ചാണു നാം നിങ്ങളെ ആദ്യമായി പരിചയപ്പെട്ടതു്. അവിടെവെച്ചു നാം നിങ്ങളെ ആദ്യമായി കണ്ടുമുട്ടുകയും, നിങ്ങളുടെ ശ്രമസാദ്ധ്യവും വിഷമകരവും പലപ്പോഴും ആപൽകരവുമായ കർത്തവ്യങ്ങളെ എത്ര ശുഷ്കാന്തിയോടും സ്വാർത്ഥത്യാഗത്തോടും ധീരതയോടുംകൂടി നിങ്ങൾ നിർവ്വഹിക്കുന്നുവെന്നു നാം നേരിട്ടു കാണുകയും ചെയ്തിരിക്കുന്നു."

അതിമഹത്തും ഗംഭീരവുമായ ഉദ്യോഗകൃത്യങ്ങളെ നിർവ്വഹിക്കുന്നതിനുതക്ക പരിശീലനം ഭാവിമാർപ്പാപ്പായ്ക്കു നല്കി അനുഗ്രഹിച്ച പ്രകൃതിശക്തി ഈ പർവ്വതാരോഹണകൗതുകമായിരുന്നുവെന്നു പറയാം. ഒരു പർവ്വതാരോഹകനു് അവശ്യംവേണ്ട ഗുണങ്ങളാണു ധൈര്യവും, സ്ഥൈര്യവും, ക്ഷമയും. വിശുദ്ധ പത്രോസിൻെറ സിംഹാസനത്തെ അലങ്കരിച്ചുകൊണ്ടു്, ലോകമെങ്ങും വ്യാപിച്ചുകിടക്കുന്ന കത്തോലിക്കാസഭയെ ഭരിക്കേണ്ട ഒരാൾക്കു് ഈ ഗുണങ്ങളെല്ലാം, അത്യന്താപേക്ഷിതവുമാകുന്നു. "ഒരു പർവ്വതാരോഹണോത്സുകനു കുറച്ചധികം സാഹസപ്രിയതയുംതന്നെ വേണ്ടിയിരിക്കുന്നു; മാത്രംപോരാ, കുറച്ചൊരു വിവേകവും ധൈര്യവും ആത്മബലവും സ്ഥിരതയുംകൂടിയുണ്ടായിരിക്കണം. പ്രകൃതിസൗന്ദര്യത്തെ—അതെത്ര അജ്ഞാതവും ഭീഷണവുമായാലും—യഥാതഥം വിലമതിക്കു

വാനുള്ള ഒരു ആന്തരികജ്ഞാനവും അവനുണ്ടായിരിക്കണം" എന്നാണു ഡോൺ അച്ചില്ലിതന്നെ ഒരിടത്തു പ്രസ്താവിക്കുന്നതു്.

ലാററൻ ഉടമ്പടിക്കു് ഒപ്പുവെച്ച ആ ഇടയ്ക്കുതന്നെ അവിടത്തെ കത്തോലിക്കാസർവ്വകലാശാലയിലെ വിദ്യാർത്ഥികളോടു ചെയ്ത ഒരു പ്രസംഗത്തിൽ, മാർപ്പാപ്പാ, കഴിഞ്ഞുപോയ അറുപതു കൊല്ലങ്ങൾക്കുള്ളിൽ കത്തോലിക്കർക്കു് എതിരായി നടപ്പിൽവന്നിട്ടുള്ള നിയമങ്ങളുടെ വൈഷമ്യങ്ങളേയും അതുനിമിത്തമുണ്ടായിരിക്കുന്ന വിഷമപ്രശ്നങ്ങളേയുംപററി പ്രസ്താവിക്കുന്നതിനിടയ്ക്കു് ആൽപ്സ് പർവ്വതാരോഹണവിഷയത്തിലുണ്ടായ തന്റെ അനുഭവങ്ങളിലേയ്ക്കു വിചാരങ്ങൾ പ്രത്യാഗമിക്കുകയാൽ അദ്ദേഹം ഇങ്ങനെ പറഞ്ഞു:— "ഈ വിഷമപ്രശ്നത്തിനു് ഒരു പരിഹാരം കണ്ടുപിടിക്കുവാൻ, അതികഠിനങ്ങളും അതികഠിനങ്ങളുമായ ഗിരിശൃംഗങ്ങളുമായി പരിചയിച്ചിട്ടുള്ള ഒരു മാർപ്പാപ്പാ—ആൽപ്സ് പർവ്വതാരോഹകനായ ഒരു മാർപ്പാപ്പാ—തന്നെ വേണമെന്നു വിചാരിക്കുവാൻ പലപ്പോഴും നാം പ്രേരിതനായിട്ടുണ്ടു്."

---

## IV

## പോളണ്ടിന്റെ ഉദ്ധാരണം.

ലോകമഹായുദ്ധത്തിന്റെ ഫലം പോളണ്ടിന്റെ ഉദ്ധാരണംമാത്രമായിരുന്നുവെങ്കിൽ, അതു ധാരാളം നീതീകരിക്കാമായിരുന്നു. പോളണ്ടിന്റെ വിഭജനംമൂലം ഉണ്ടായിട്ടുള്ള അവമാനം ഉന്മൂചനംചെയ്യപ്പെട്ടു; അപരാധം പ്രവർത്തിച്ച മൂന്നുരാഷ്ട്രങ്ങൾക്കും അതിനുള്ള ഫലം ലഭിക്കുകയുംചെയ്തു. സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള പോളണ്ടിന്റെ സുദീർഘമായ പോരാട്ടം, പോളണ്ടിലെ ജനങ്ങളുടെ വീരോചിതമായ സുധീരത, രാഷ്ട്രത്തിന്റെ മുക്തിക്കുവേണ്ടിയുള്ള അവരുടെ ദാരുണമായ രക്തസാക്ഷിത്വം, ഇവ ആരുടെ ഹൃദയത്തെയും ഉത്തേജിപ്പിക്കാതിരിക്കുകയില്ല. സൈബീരിയായിലെ ജനശൂന്യമായ പ്രദേശങ്ങളിൽ ചിന്നിച്ചിതറിക്കിടക്കുന്ന അനേകായിരം ജനങ്ങളുടെ ജീർണ്ണീഭവിച്ച അസ്ഥിഖണ്ഡങ്ങൾ, ആ വീരജനതയുടെ അചഞ്ചലമായ മനഃസ്ഥിതിയേയും, സുധീരത്വത്തേയും ആണു പ്രദ്യോതിപ്പിക്കുന്നതു്.

ദൂരവ്യാപിയായ ഒരു സ്മരണയല്ലല്ലോ ആധുനികജനങ്ങളിൽ പ്രത്യക്ഷപ്പെട്ടുകാണുന്നതു്. റഷ്യയിലെ സാർഭരണത്തിന്റെ ഭയങ്കരതകൾ അതിനെത്തുടർന്നുണ്ടായ ഭരണത്തിൽ വിസ്മൃതമായെങ്കിൽ, അതിൽ അ

ത്തുത്തപ്പെട്ടവാനില്ല. ബോൾഷെവിക്കുകാരുടെ സംരംഭം അവർക്ക് ഹിതകരമായിരുന്നു. അവരുടെ കൃത്യം മറച്ചു നടത്തുവാനുള്ള വ്യഗ്രതയും ചെയ്തു. പുള്ളിപ്പുലി പേരു മാറിയെങ്കിലും ദേഹത്തിലെ പുള്ളികൾ മാഞ്ഞുപോയിട്ടില്ല. ആധുനികകാലത്തു ബോൾഷെവിക്കുഭരണത്തിലുള്ള റഷ്യയിൽ നടക്കുന്ന പീഡനങ്ങളിൽ ഏററവും ഭയങ്കരമായിട്ടുള്ളതു്, കത്തോലിക്കരുടേയും അവരുടെ സ്ഥാപനങ്ങളുടേയും നേരെയുള്ളതാകുന്നു. കത്തോലിക്കവൈദികരിൽ പകുതിയും ഇന്നു റഷ്യൻജയിലുകളിൽകിടന്നു് അവർണ്ണനീയമായ നരകയാതന അനുഭവിക്കുന്നു. റഷ്യാക്കാർ പോളണ്ടിനെ സ്വേച്ഛാപ്രമത്തതയോടെ ഭരിച്ചുകൊണ്ടിരുന്നപ്പോൾ അവിടത്തെ കത്തോലിക്കരുടെ സ്ഥിതി എത്ര ദാരുണമായിരുന്നു എന്നു് ഇവിടെ വിവരിക്കുക വയ്യാ. എന്നാൽ പോളണ്ടുകാർ അന്നു് എത്ര ഭയങ്കരമായ ഒരു ഭരണത്തിലാണു ജീവിച്ചിരുന്നതെന്നു തെളിയിക്കുവാൻ പര്യാപ്തമായ ഒരു സംഭവം പറയാം. പോളണ്ടുകാരിയായ ഒരുബാലിക തൻെറ ജന്മനഗരമായ വാർസോവിൽനിന്നു് ഇംഗ്ലണ്ടു സന്ദർശിക്കുവാനായി ചെന്ന അവസരത്തിൽ ഒരു സുഹൃത്തിനോടു് ഇങ്ങനെ പറഞ്ഞുവത്രെ:— "ഞാൻ ഇപ്പോൾ ഇംഗ്ലണ്ടിലാണല്ലോ എന്നു വിചാരിച്ചു വളരെ സന്തോഷിക്കുന്നു. എന്തുകൊണ്ടെന്നാൽ ഇവിടെ എനിക്കു നിലവിളിക്കുവാനെങ്കിലും സ്വാതന്ത്ര്യമുണ്ടല്ലോ." കത്തോലിക്കാമതവിശ്വാസമാണു പോളണ്ടിനെ ഭിന്നിപ്പി

ക്കാതെ, ഒരു ശക്തിയായി സംയോജിപ്പിച്ചു നിർത്തിക്കൊണ്ടിരുന്നതു്. ഊഹാതീതമായ കഷ്ടങ്ങളേയും പീഡകളേയും അനുഭവിക്കേണ്ടിവന്നിട്ടും അവരുടെ വിശ്വാസത്തിന് ഒരു ഇളക്കവും ഉണ്ടായില്ല. ഈ വിഷയത്തിൽ അവരെ ആരോടെങ്കിലും തുലനം ചെയ്യാമെങ്കിൽ അതു് അയർലണ്ടുകാരോടു മാത്രമാകുന്നു.

മോൺസിഞ്ഞോർ റാത്തി വത്തിക്കാനിലേയ്ക്കു വിളിക്കപ്പെട്ടതു നിഗൂഢമായ ദൈവശക്തിയുടെ പ്രേരണനിമിത്തമാണെന്നുതന്നെ വേണം പറയുവാൻ. ലോകമഹായുദ്ധം പൊട്ടിപ്പുറപ്പെട്ട അതേകൊല്ലത്തിലാണു വത്തിക്കാൻ ഗ്രന്ഥശാലയുടെ പ്രീഫെക്ടുദ്യോഗം അച്ചില്ലിറാത്തി കൈക്കൊണ്ടതു്. മനുഷ്യപ്രകൃതിയെപ്പററി അഗാധമായ പരിജ്ഞാനം സിദ്ധിച്ചിരുന്ന പതിനഞ്ചാം ബനദിക്തോസ് മാർപ്പാപ്പായ്ക്കു്, സുദീർഘകാലത്തെ ചരിത്രപഠനത്താൽ സംസ്കൃതമായ മനസ്സോടുകൂടിയ കഥാപുരുഷൻ നീതിബോധജ്ഞനും വിശിഷ്ടഗുണസമ്പന്നനുമാണെന്നു ബോദ്ധ്യപ്പെടുവാൻ അധികകാലം വേണ്ടിവന്നില്ല.

ലോകമഹായുദ്ധത്തെത്തുടർന്നുണ്ടായ അനവധി പരിവർത്തനങ്ങൾക്കിടയിൽ, ഒരു വലിയ കത്തോലിക്കാരാഷ്ട്രം വീണ്ടും സചേതനാവസ്ഥയെ പ്രാപിച്ചു. അതു പോളണ്ടല്ലാതെമററൊന്നുമല്ല. അവിടത്തെ സ്ഥിതിഗതികളെപ്പററി അറിഞ്ഞു റിപ്പോർട്ടു ചെയ്യുവാൻ ഒരാളെ അയയ്ക്കുന്നതിനു പതിനഞ്ചാംബനദിക്തോസ്

മാർപ്പാപ്പാ നിശ്ചയിച്ചു. ഇതിനു വത്തിക്കാൻ ലൈബ്രേറിയനോളം യോഗ്യനായ മറെറാരു പുരുഷനെ അദ്ദേഹം കണ്ടെത്തിയില്ല. പോളണ്ടിലെ മെത്രാന്മാർക്കായി കുറിച്ച ഒരു തിരുവെഴുത്തിൽ മാർപ്പാപ്പാ ഇങ്ങനെ എഴുതി:–"നമ്മുടെ വാത്സല്യത്തിൻെറ ഒരു ലക്ഷ്യമായി നമ്മുടെ പ്രതിനിധിയെന്ന നിലയിൽ പ്രോട്ടോനോട്ടറി അപ്പോസ്തോലിക്കം, വത്തിക്കാൻ ഗ്രന്ഥാലയത്തിൻെറ പ്രീഫെക്റ്റുമായ അച്ചില്ലി റാത്തിയെ അങ്ങോട്ട് അയയ്ക്കുവാൻ നാം നിശ്ചയിച്ചിരിക്കുന്നു. അദ്ദേഹത്തിൻെറ ഭക്തിയും, മതാസക്തിയും, ലോകപരിചയവും, വസ്തുസ്ഥിതിഗ്രഹണപടുത്വവും പ്രസിദ്ധമാണെന്നു നമുക്കറിയാം. സകലവൈദികകാര്യങ്ങളും അപ്പോസ്തോലികസന്ദർശകനെന്ന നിലയിൽ അദ്ദേഹം നടത്തുന്നതായിരിക്കും."

പോളണ്ടിലെ സ്ഥിതിഗതികൾ അന്നു വളരെ കുഴഞ്ഞുമറിഞ്ഞാണു കിടന്നിരുന്നത്. റഷ്യൻ സാമ്രാജ്യം അസ്തമിക്കുകയും, റഷ്യയ്ക്കു അധീനമായിരുന്ന പോളണ്ടു സ്വാതന്ത്ര്യത്തെ പ്രാപിക്കുകയും ചെയ്തിരുന്നുവെങ്കിലും ആസ്ത്രിയായും ജർമ്മനിയും പോളണ്ടിലെ രണ്ടു പ്രവിശ്യകളിൽ സ്വേച്ഛാധികാരം ചെലുത്തിക്കൊണ്ടാണിരുന്നത്. എന്നുമാത്രമല്ല, അപ്പോസ്തോലികസന്ദർശകൻെറ പ്രവൃത്തിപദ്ധതികൾക്കു വിഘ്നം വരുത്തുവാൻ ജർമ്മനി പ്രത്യേകിച്ചും ശ്രദ്ധാലുവുമായിരുന്നു.

മെത്രാസനങ്ങളിൽ ആരെയും നിയമിക്കാതെ കഴിക്കുവാൻ റഷ്യൻ ഗവമ്മെൻറ് കഴിയുന്നതെല്ലാം പ്രവത്തിച്ചുകൊണ്ടിരുന്നു. അതിനാൽ മൊൺ: അച്ചില്ലി ആദ്യമായി ചെയ്തതു് ആ ഒഴിഞ്ഞുകിടന്നിരുന്ന സ്ഥാനങ്ങളിൽ പന്ത്രണ്ടു മെത്രാന്മാരെ നിയമിക്കുകയായിരുന്നു. റഷ്യൻ ഭരണകാലത്തു സെമ്മിനാരികളും, അവയിലെ ഗ്രന്ഥസഞ്ചയവും കൂടക്കൂടെയുള്ള ആക്രമണത്തിനും അപഹരണത്തിനും വിധേയമായിരുന്നതുകൊണ്ടു വൈദികഗണത്തിന്റെ മാനസികാഭിവൃദ്ധിക്കു സാരമായ ഇടിവുപററിയിരുന്നു. ആ ന്യൂനതയെ പരിഹരിച്ചു വൈദികന്മാക്കു് ഉൽകൃഷ്ടവിദ്യാഭ്യാസത്തിനുള്ള സൗകര്യം ഉണ്ടാക്കിക്കൊടുക്കുകയായിരുന്നു മോൺ: അച്ചില്ലി ചെയ്ത രണ്ടാമത്തെ കൃത്യം. അധികം കാലവിളംബംകൂടാതെ ലബ്ലിനിൽ അദ്ദേഹം ഒരു സവ്കലാശാലതന്നെ സ്ഥാപിച്ചു.

പോളണ്ടിന്റെ ചില ഭാഗങ്ങളിൽ പൗരസ്ത്യറീത്തു നടപ്പിലിരുന്നിരുന്നതു് അവിടത്തെ ആളുകളുടെ ഇടയിൽ ഭിന്നതയ്ക്കു് ഒരു കാരണമായിത്തീന്നിരുന്നു. പൗരസ്ത്യറീത്തിന്, ഗ്രീക്കുശീശ്മസഭയോടു് എന്തോ ബന്ധമുണ്ടെന്നായിരുന്നു മിക്ക പോളണ്ടുകാരുടേയും വിചാരം. ഗ്രീക്കു ശീശ്മസഭയാകട്ടെ, റഷ്യയിലെ ജനപീഡനത്തിന്റെ മറെറാരു പയ്യായമായിട്ടാണു് അവർ കണക്കാക്കിയിരുന്നതു്.

ഇതിനെല്ലാററിനുംപുറമെ രാഷ്ട്രീയസ്ഥിതികളും

കുഴഞ്ഞുമറിഞ്ഞാണു കിടന്നിരുന്നത്: വളരെക്കാലത്തോളം നീണ്ടുനിന്ന അടിമത്തത്തിനുശേഷം, സ്വാതന്ത്ര്യമായി ശ്വസിക്കുവാനും സംസാരിക്കുവാനും സാധിച്ചപ്പോൾ, അത് അവിടത്തെ സ്ഥിതിഗതികളെ ആകപ്പാടെ ഇളക്കിമറിച്ചു. ആ പരിവർത്തനഘട്ടത്തിൽ മാർഷൽ പിൽസുഡസ്കി ഒരു കല്പിതകഥാപുരുഷനെപ്പോലെ നിലകൊള്ളുന്നു. പുനരുദ്ധാരണാനന്തരമുള്ള ആദ്യത്തെ കുറെദിവസത്തെ പോളണ്ടുചരിത്രം ഒരുകെട്ടുകഥയാണോ എന്നു തോന്നിപ്പോകും. അത്രമാത്രം അത്ഭുതജനകവും അപ്രതീക്ഷിതവുമായിരുന്നു അത്.

പ്രതിനിമിഷം മാറിമാറിക്കൊണ്ടിരിക്കുന്ന വിവിധങ്ങളും വിഷമങ്ങളുമായ പ്രശ്നങ്ങളെയാണു മോൺ: അച്ചില്ലി റാത്തിക്ക് അവിടെ അഭിമുഖീകരിക്കേണ്ടിവന്നത്. ശരിയായ നയകുശലതയും ന്യായാന്യായവിവേചനശീലവും ഇല്ലാത്ത ഒരാൾക്ക്, ആഘട്ടത്തിൽ വിജയം സമ്പാദിക്കുക അസാദ്ധ്യമായിരുന്നു. കുറച്ചൊരു ശങ്കയോ അവിവേകമോ ഉണ്ടായാൽ അതുതന്നെമതിയായിരുന്നു ഭയങ്കരമായ ഫലങ്ങളെ ഉൽപാദിപ്പിക്കുവാൻ. എന്നാൽ മോൺ: റാത്തിയാകട്ടെ, ശങ്കിക്കയോ അവിവേകം പ്രവർത്തിക്കയോ ചെയ്തില്ല. തന്റെ ദൗത്യത്തെ അദ്ദേഹം കേവലം ആദ്ധ്യാത്മികമായ ഒരു വീക്ഷണകോണത്തിൽക്കൂടി ദർശിക്കുകയും എല്ലാസംഗതികളുടേയും പ്രകൃത്യതീതമായ വശത്തെപ്പററി ഗാഢമായി ചിന്തിക്കുകയും ചെയ്തു.

1918-ൽ വിശുദ്ധ കുർബ്ബാനയുടെ തിരുനാം ദിവ്യ സമാണ മോൺ: അച്ചില്ലി റാത്തി പോളണ്ടിന്റെ തല സ്ഥാനമായ വാർസോവിൽ എത്തിച്ചേർന്നതു്. അന്നു്, ഭദ്രാസനദേവാലയത്തിൽവെച്ചു ദിവ്യപൂജ സമർപ്പിക്കുകയും വാർസോവിലെ തെരുവിൽക്കൂടി നടത്തിയ പ്രദക്ഷിണത്തിൽ വിശുദ്ധ കുർബ്ബാന വഹിച്ചുകൊണ്ടു പോകയുംചെയ്തു. അവിടെ അദ്ദേഹം ആദ്യമായി സന്ദർശിച്ചതു കന്യകാമാതാവിന്റെ നാമത്തിൽ സെസ്റ്റോചോവ്വായിലുള്ള പ്രസിദ്ധമായ കപ്പേളയായിരുന്നു. ഇററലിക്കാൎക്കു ലോറത്തോയും, ഫ്രഞ്ചുകാൎക്കു ലൂർദ്ദും എങ്ങനെയോ, അതുപോലെതന്നെയാണു പോളണ്ടുനിവാസികൾക്കു സെസ്റ്റോചോവ്വാ എന്ന സ്ഥലം.

സദാപാത്താഹരനായി, സമാധാനസന്ദേശവാഹകനായിട്ടാണു മോൺ: അച്ചില്ലി റാത്തി പോളണ്ടിൽ എത്തിയതു്. അദ്ദേഹം ആനാട്ടുകാരുടെ വിവാഹങ്ങളും നടത്തിക്കൊടുത്തു; മതപരമായ ആഘോഷങ്ങളിൽ ആദ്ധ്യക്ഷം വഹിച്ചു; ആവശ്യമുള്ള സന്ദർഭങ്ങളിൽ സ്വകീയമായ വിജ്ഞാനഭണ്ഡാഗാരത്തെ ശാസ്ത്രജ്ഞന്മാൎക്കായി തുറന്നുകൊടുത്തു; കഷ്ടപ്പെട്ടുവലയുന്ന ജനങ്ങളോടു നിരതിശയമായ സഹതാപവും ഉപവിയും പ്രദർശിപ്പിച്ചു. ഒരിക്കൽ കാണാതെപോയ ഒരു പശുവിനെ ഓർത്തു സങ്കടപ്പെടുന്ന ദരിദ്രയായ ഒരു വൃദ്ധകർഷകവനിതയെ അദ്ദേഹം കാണുവാനിടവന്നു. അ

ളുടെ ദുഃഖത്തിൽ അലിവുതോന്നിയ ആ ദയാലു മ റെറാരു പശുവിനെ വാങ്ങി ആ സ്ത്രീക്കു സമ്മാനി ച്ചുവത്രെ!

തൻെറ താമസത്തിനു പററിയ ഒരു വീട്ട് അദ്ദേ ഹത്തിന്ന് അവിടെയെങ്ങും ലഭിച്ചില്ല. യുദ്ധാനന്തരം സാർവ്വത്രികമായി വന്നുചേന്ന ഭവനനാശങ്ങൾ ഇതര സ്ഥലങ്ങളിലെന്നപോലെ വാർസോവിലും പ്രത്യക്ഷ ത്തിൽ കാണാമായിരുന്നു. അതുകൊണ്ടു് ആ നഗര ത്തിലെ ഇടവകവൈദികരിൽ ഒരാളായ മോൺ: ബ്ര സിസ്‌വിസ്സിൻെറ ദരിദ്രമായ ഭവനത്തിൽത്തന്നെ മോൺ: റാത്തിയും കഴിച്ചുകൂട്ടി. വാർസോവിൽ അ ദ്ദേഹത്തിൻെറ ജീവിതം സംഭവബാഹുല്യമായ ഒന്നായി രുന്നു. അദ്ദേഹം ദിവ്യപൂജാർപ്പണത്തിനും, ധ്യാന ത്തിനുമായി അതിരാവിലെ എഴുന്നേല്ക്കുകയും, എട്ടു മ ണിയോടുകൂടി ഔദ്യോഗികജോലികളിൽ പ്രവേശിക്കു കയും ചെയ്യുവന്നു. പത്തുമുതൽ ഒന്നരമണിവരെ സ ന്ദർശകന്മാരെ സ്വീകരിക്കാനുള്ള സമയമായിരുന്നു. അതുകഴിഞ്ഞാൽ ലഘുഭക്ഷണത്തിനുശേഷം കുറച്ചൊ ന്നു നടക്കുവാൻ പോകയായി. മടങ്ങിവന്ന് അത്താഴ സമയംവരെ വീണ്ടും സ്വകൃത്യങ്ങളിലേർപ്പെട്ടും. ഇതെ ല്ലാം കഴിഞ്ഞു തൻെറ കാര്യദർശിയോടുള്ള സൈ്വര സംഭാഷണം ആരംഭിക്കും. പിന്നെ വത്തിക്കാനിലെ കർദ്ദിനാൾ സ്റ്റേറ്റ് സിക്രട്ടറിക്ക് അയയ്ക്കേണ്ട റിപ്പോ ർട്ടു തയ്യാറാക്കുന്ന കൃത്യത്തിൽ ഏർപ്പെടുകയായി.

ക്രമേണ അദ്ദേഹം എല്ലാ രൂപതകളേയും സന്ദർശിക്കുകയും വൈദികന്മാരേയും ജനങ്ങളേയും കണ്ടു് അവരുടെ ആവശ്യങ്ങളെ അറിഞ്ഞു്, മാർപ്പാപ്പായ്ക്കു് അവരെപ്പററിയുള്ള ഉൽക്കണ്ഠയും വാത്സല്യവും അവരെ ഗ്രഹിപ്പിക്കുകയും ചെയ്തു. എവിടെയും സമാധാനത്തെയും സമാശ്വാസത്തേയും പ്രസരിപ്പിച്ചു. യൂണിയേററു വേദസാക്ഷികളുടെ വീരരക്തംകൊണ്ടു നനയ്ക്കപ്പെട്ട പോഡ്ളീസി എന്ന പ്രദേശം അദ്ദേഹം പോയിക്കണ്ടു; കുറച്ചുസമയം വിൽനയിലും, ക്രാക്കോവിലും കഴിച്ചുകൂട്ടി. പോസ്നാസിൽ നടന്ന കത്തോലിക്കകോൺഗ്രസ്സിൽ ഭാഗഭാക്കാകുകയും ചെയ്തു. പോകുന്ന സ്ഥലങ്ങളിലെല്ലാം പാപ്പായുടെ പ്രതിനിധി എന്ന നിലയിൽ, അത്ഭുതകരമായ ഭക്തിബഹുമാനങ്ങളോടുകൂടി ജനസാമാന്യം അദ്ദേഹത്തെ സ്വീകരിച്ചു. "പാപ്പാസ്ഥാനം എന്ന പറയുന്നതു് എന്താണെന്നു് എനിക്കു് ഇപ്പോഴും മനസ്സിലാക്കുവാൻ സാധിക്കുന്നു. ഞാൻ കേവലം നിസ്സാരനായ ഒരു ലൈബ്രേറിയനാണെങ്കിലും, ജനങ്ങളെല്ലാം എൻെറ മുൻപിൽ സാഷ്ടാംഗംവീഴുന്നു അതിൻെറ കാരണമോ, മാർപ്പാപ്പാതിരുമനസ്സിലെ ഛായ എന്നെ പിന്തുടരുന്നു എന്നതു മാത്രം" എന്നാണു ബഹുജനങ്ങളുടെ ആദരവിനെ കണ്ടിട്ടു്, കഥാപുരുഷൻ തൻെറ സിക്രട്ടറിയോടു പ്രസ്താവിച്ചതു്.

ഇടക്കാലംവരെ റഷ്യാക്കാരുടെ ആധിപത്യത്തിൽ വർത്തിച്ചിരുന്ന ലിത്താനിയാ, എസ്റ്റോണിയ,

ഫിൻലണ്ട്, ലെത്തോണിയ എന്നീ രാജ്യങ്ങളുടെമേലു ള്ള ആദ്ധ്യാത്മികാധികാരം മാപ്പാപ്പാ മോൺ: അച്ചി ല്ലി രാത്തിക്ക ഏല്പിച്ചുകൊടുത്തിരുന്നു. ആ അധികാരം കുറച്ചുമാസം കഴിഞ്ഞപ്പോഠം റഷ്യമുഴുവൻേറയും മേലുള്ളതാക്കി വദ്ധിപ്പിച്ചു.

മററുള്ളവരിൽനിന്നും കിട്ടുന്ന അറിവുകൊണ്ടു മാത്രം കഥാപുരുഷൻ ഒരിക്കലും തൃപ്തിപ്പെട്ടിരുന്നില്ല. അതിനാൽ നേരിട്ടു റഷ്യയിൽചെന്ന് അവിടത്തെ വിവരം ഗ്രഹിക്കുവാൻ അദ്ദേഹം തീച്ചയാക്കി. പതി നഞ്ചാം ബനദിക്തോസിനയച്ച ഒരു കത്തിൽ അദ്ദേ ഹം ഇങ്ങനെ എഴുതിയിരുന്നു:— "അതിവിസ്തൃത മായ ഈ രാജ്യത്തെ രക്ഷിക്കുവാൻ പ്രാത്ഥനകൊണ്ടു മാത്രം മതിയാവുകയില്ലെന്ന് എനിക്കു തോന്നുന്നു. ക ത്തോലിക്കരുടെ— കത്തോലിക്കവൈദികരുടെ— ചുടു രക്തംകൊണ്ടുമാത്രമേ ഇതിനെ രക്ഷിക്കുവാൻ സാധി ക്കുകയുള്ളു."

അത്യാവശ്യത്തിനുവേണ്ട സാമാനങ്ങളെല്ലാം സം ഭരിച്ചു റഷ്യയിലേയ്ക്കു യാത്രതിരിക്കുവാൻ അദ്ദേഹം ഒരുങ്ങി. അപ്പോഴതാ, റോമിൽനിന്നു പെട്ടെന്നൊരു കമ്പിസന്ദേശം! അതു് ഇപ്രകാരമായിരുന്നു:—"നിങ്ങ ളുടെ മെത്രാൻപട്ടാഭിഷേകത്തിനു തയാറായിക്കൊ ള്ളുക. വാർസോവിലെ നൺഷിയൊ ആയി നിങ്ങളെ നിയമിച്ചിരിക്കുന്നു." പ്രിയതരമായ പുസ്തകസഞ്ചയ ത്തിൻേറയും, ഹസ്തരേഖകളുടേയും ഇടയിൽ കഴിച്ചുകൂ

ട്ടിയ ഭൂതകാലത്തിലെ പ്രശാന്തമായ അദ്ധ്യയനജീവിതത്തിന്റെ അന്ത്യത്തെ സൂചിപ്പിക്കുന്ന ആ സന്ദേശം കയ്യിൽ കിട്ടയപ്പോഠം, മോൺ: അച്ചില്ലി കുറച്ചുനേരം അത്ഭുതസ്തബ്ധനായി നിന്നുപോയി. ഇനിമേലിൽ ആ പഴയജീവിതത്തിലേയ്ക്കു തിരിച്ചുപോകുവാൻ എങ്ങനെയാണു സാധിക്കുക? നന്മതിന്മകളോടും വിഷമപ്രശ്നങ്ങളോടുംകൂടിയ ആധുനികകാലത്തിലെ ചഞ്ചലമായ വാസ്തവികതകളെ നേരിടുന്നതിനാണ് ഇനിമേൽ തന്റെ ജീവിതം വിനിയോഗിക്കേണ്ടിയിരിക്കുന്നതു്.

പോളണ്ട് ഒരിക്കൽ കൂടി ഒരു വലിയ രാഷ്ട്രമായിത്തീർന്നു — ഒരു വലിയ കത്തോലിക്കാരാഷ്ട്രം! പുതിയ ഭരണഘടന താഴെക്കാണിക്കുന്ന ഒരു പ്രതിജ്ഞയോടുകൂടിയാണു് ആരംഭിക്കുന്നതു്:— "നൂററി അൻപതു കൊല്ലക്കാലത്തെ കഷ്ടപൂർണ്ണമായ അടിമത്തത്തിൽനിന്നു ഞങ്ങളെ സ്വതന്ത്രരാക്കിയ ദൈവപ്രഭാവത്തിനു്, സർവ്വശക്തനായ ദൈവത്തിന്റെ തിരുനാമത്തിൽ, പോളണ്ടുകാരായ ഞങ്ങഠം കൃതജ്ഞത പ്രകാശിപ്പിച്ചുകൊള്ളുന്നു." 1919- ഫെബ്രു.വരി. 9-ാംനു-, ഭരണമേധാവികഠം, ഭദ്രാസനപ്പള്ളിയിലെ ദിവ്യപൂജയിൽ സംബന്ധിച്ചുകൊണ്ടു് അവരുടെകർത്തവ്യകർമ്മാനുഷ്ഠാനങ്ങളിലേയ്ക്കു പ്രവേശിച്ചു. ആ അവസരത്തിൽ രാഷ്ട്രത്തിന്റെ തലവനായ മാർഷൽ പിൽസുഡസ്കിക്കും, പ്രസിഡണ്ടു പദരേസ്കിക്കും അൾത്താരയുടെമുൻപിൽ ബഹുമാന്യമായ ഒരു സ്ഥാനം നിശ്ചയിച്ചിരുന്നു. മോൺ:

റാത്തിയുടെ സന്നിധാനത്തിൽ വാർസോവിലെ മെത്രാപ്പോലീത്തായായ മോൺ: കാക്കോസ്കിയായിരുന്ന ആഘോഷപൂർവ്വമായ ദിവ്യപൂജ സമർപ്പിച്ചത്.

1919-ജൂലായി 3-ാംനു- കൂടിയ കർദ്ദിനാൾ സംഘത്തിൽവെച്ചാണ്, പതിനഞ്ചാം ബെനഡിക്തോസ് മാർപ്പാപ്പാ മോൺ: അച്ചില്ലിറാത്തിയെ വാർസ്സോയുടെ നൺഷിയോയും ലെപ്പാൻറാ (Lepanta)യുടെ സ്ഥാനികമെത്രാപ്പോലീത്തായുമായി തിരഞ്ഞെടുത്തിരിക്കുന്ന വിവരം പ്രസ്താവിച്ചത്. ആ കൊല്ലം ഒക്ടോബർ 28 ാംനു-, പ്രസിഡണ്ടിൻേറയും മന്ത്രിസഭാംഗങ്ങളുടേയും സാന്നിദ്ധ്യത്തിൽ മോൺ: അച്ചില്ലി റാത്തി മെത്രാൻപട്ടാഭിഷേകം സ്വീകരിക്കുകയുംചെയ്തു.

മോൺ: റാത്തിക്കു പല വിഷമപ്രശ്നങ്ങളേയും തരണം ചെയ്യേണ്ടതായിട്ടുണ്ടായിരുന്നുവെന്നു മുൻപു പറഞ്ഞുവല്ലൊ. അവയിൽ ഒന്ന്, അപ്പർസിലേഷ്യായെ പ്രത്യേകിച്ചും ബാധിക്കുന്നതായിരുന്നു. അവിടെ പൊതുജനസമ്മതി (Plebiscite) രേഖപ്പെടുത്തിയ സന്ദർഭത്തിൽ അദ്ദേഹമാണു ഹൈക്കമ്മീഷണറായി നിയമിക്കപ്പെട്ടത്. മഹായുദ്ധത്തെത്തുടർന്നുള്ള പോളണ്ടിൻെറ സ്ഥിതി വളരെ ദയനീയമായിരുന്നു. സാമാന്യജനതയുടെ കഷ്ടപ്പാടുകൾക്കു കയ്യും കണക്കും ഉണ്ടായിരുന്നില്ല. കഷ്ടപ്പെട്ടിരുന്നവരെ രക്ഷിക്കുന്നതിനുവേണ്ടി ധനസഹായം ചെയ്യുവാൻ അദ്ദേഹം റോമായിലേയ്ക്കെഴുതി. കാര്യത്തിൻെറ സ്ഥിതിഗ

തികഠം സൂക്ഷ്മമായി ഗ്രഹിച്ചിരുന്ന അന്നത്തെ മാർ പ്പാപ്പാ ആ സഹായാഭ്യർത്ഥനയെ ഉടനെ അനുവദിച്ചു. വസ്ത്രോപകരണങ്ങളായിട്ടും പണമായിട്ടും, മററ് ആവശ്യമുള്ള സാധനങ്ങളായിട്ടും ലഭിച്ച ആ സഹായത്തെ വേണ്ടവിധം ഉപയോഗിക്കുന്നതിനു ചരിത്രനായകൻ പലവിധത്തിൽ യത്നിച്ചു. ഓരോ അതിരൂപതയിലേയ്ക്കുമുള്ള ജോലി അതതു് അതിരൂപതയിലെ വൈദികാദ്ധ്യക്ഷന്മാരെ ചുമതലപ്പെടുത്തുകയും, വാർഴ്സോവിലെ ജോലി സ്വയം കൈയേല്ക്കുകയും ആണു നൺഷിയോ ചെയ്തതു്. ഏതെല്ലാംതരത്തിൽ ജനങ്ങൾക്കു സഹായം അത്യന്താപേക്ഷിതമായിത്തീർന്നിരുന്നുവോ, അതതുവിധത്തിൽ അദ്ദേഹം അവരെ സമീപിച്ചു സഹായിച്ചുവന്നു. സ്കൂളുകളെ സന്ദർശിക്കുകയും, ബാലന്മാരെ യഥോചിതം ഉപദേശിക്കുകയും ചെയ്തു. പക്ഷേ, ഇതിനേക്കാഠം ഗുരുതരമായ മററു കൃത്യങ്ങളും അദ്ദേഹത്തിനു ചെയ്യേണ്ടതായിട്ടുണ്ടായിരുന്നു. ലററേവിയാ, ലിത്ത്വാനിയാ, ഫിൻലൻറു് എന്നീ സ്ഥലങ്ങളിലെ സഭാംഗങ്ങളെ പുനസ്സംഘടിപ്പിക്കുക, യുക്രേനിയായിലേയും യൂണിയററു് സമൂഹത്തിലേയും വിഷമപ്രശ്നങ്ങഠംക്കു പരിഹാരം കണ്ടുപിടിക്കുക, എന്നിതെല്ലാം അദ്ദേഹംതന്നെ ചെയ്തുതീർക്കേണ്ട ഗുരുതരങ്ങളായ കൃത്യങ്ങളായിരുന്നു. തിരുസിംഹാസനവും പോളണ്ടുമായി ഒരു കൺകോർഡാത്തുടമ്പടി ചെയ്യുന്നതിനുള്ള ആലോചനകഠം അദ്ദേഹം ആരംഭിക്കുക

യും, അതു കുറെക്കൊല്ലങ്ങൾക്കുശേഷം അംഗീകരിക്കപ്പെടുകയും ചെയ്തു. ഇതരരാഷ്ട്രങ്ങളുമായി പിന്നീടുണ്ടായിട്ടുള്ള ഉടമ്പടികൾക്കു മാർഗ്ഗദർശിയും മാതൃകയും ആയിത്തീർന്നതു പ്രസ്തുത കൺകോർഡാത്താണ്. ഈ സംഗതികൾ ഒരുവശത്തു നടന്നുകൊണ്ടിരിക്കുമ്പോൾ തന്നെ, പോളണ്ടിൽ വീണ്ടും അവിചാരിതമായി യുദ്ധം ആരംഭിക്കപ്പെട്ടു.

പുരാതനഭരണക്രൂടത്തിൻെറ നഷ്ടാവശിഷ്ടത്തിൽ നിന്ന് ഉയർന്നുപൊങ്ങിയ യുക്രേനിയായുടെ കിഴക്കേഅതിർത്തിപ്രദേശം എപ്പോഴും ശത്രുക്കളുടെ ആക്രമണത്തിനും ഭീഷണികൾക്കും വിധേയമായിരുന്നു. 1919-ൽ റഷ്യാക്കാർ കീവ് നഗരം വീണ്ടും കൈവശപ്പെടുത്തി. യുക്രേനിയാക്കാർ പോളണ്ടിൻെറ സഹായമഭ്യർത്ഥിച്ചു. മാർഷൽ പിൽസുഡസ്കി റഷ്യൻസൈന്യത്തെ നിശ്ശേഷം തോല്പിച്ചോടിച്ചു; പക്ഷെ, ഉടൻതന്നെ ഉണ്ടായ എതിരാക്രമണത്തിൽ റഷ്യാക്കാർ കീവ് വീണ്ടും കൈവശപ്പെടുത്തുകയും പോളണ്ടുസൈന്യത്തെ തോല്പിച്ചു വാർസോയുടെ അതിർത്തിവരെ ഓടിക്കുകയും ചെയ്തു. ആഗസ്റ്റ് 10-ാംനു ശത്രുസേന വിസ്റ്റുലാനദി കടന്നു മുന്നോട്ടു തള്ളിക്കയറിക്കൊണ്ടിരുന്നു. രാജപ്രതിനിധികളെല്ലാം രാജ്യംവിട്ടുപോയി. ഗവമ്മെൻറ് ആഫീസ്സുകളെല്ലാം പോസ്നാൻ പട്ടണത്തിലേയ്ക്കു മാററപ്പെട്ടു. പക്ഷേ, ഒരാൾ—ഒരാൾ മാത്രം—സ്വസ്ഥാനത്തിൽ നിന്ന് ഇളകിയില്ല. ധീരനായ മോൺ: അച്ചില്ലി

റാത്തി. അദ്ദേഹം തൻെറ കൃത്യങ്ങളെ മുറയ്ക്കു നടത്തിക്കൊണ്ടിരുന്നു. ബോൾഷേവിക്കുകാർക്കു നിരുപാധികമായി കീഴടങ്ങിക്കൊള്ളുവാൻ ബ്രിട്ടീഷ് ഗവൺമെൻറ് ഉപദേശിച്ചു; ഫ്രഞ്ചുകാർ കുറച്ചുകൂടി ഔദാര്യത്തോടുകൂടി പെരുമാറി; ബോൾഷേവിക്കുകാരെ എതിർക്കാൻ സൈന്യശേഖരം ചെയ്യുന്നതിനുവേണ്ടി ഫ്രാൻസ് ചില ഉദ്യോഗസ്ഥപ്രധാനികളെ അയച്ചുകൊടുത്തു. പീരങ്കികളുടെ ഗംഭീരാരാവത്താൽ തെരുവീഥികൾ മുഖരിതമായി; എങ്കിലും പോളണ്ടുകാരുടെ ദേശീയ ചൈതന്യം അഭംഗമായിത്തന്നെ നിലനിന്നു. അവർ എല്ലാവരും യോജിച്ചു് ഒരു കൈ പരീക്ഷിച്ചുനോക്കുവാൻതന്നെ തീർച്ചയാക്കി. ആയുധം ധരിക്കുവാൻ ത്രാണിയുള്ള ആബാലവൃദ്ധം ജനങ്ങളും, സ്ത്രീപുരുഷഭേദംകൂടാതെ, ഒരുനിമിഷത്തിനുള്ളിൽ ശത്രുനിരോധനത്തിനു സന്നദ്ധരായിക്കഴിഞ്ഞു. സ്വസാന്നിദ്ധ്യത്താൽ സാമാന്യജനങ്ങളുടെ ഹൃദയങ്ങളിൽ നവ്യമായ ആശയേയും ധൈര്യത്തേയും ഉൽപാദിപ്പിച്ചുകൊണ്ടു സഞ്ചരിച്ചിരുന്ന മോൺസിഞ്ഞോർ റാത്തിയെ എവിടെനോക്കിയാലും കാണാമായിരുന്നു.

ഉൽകണ്ഠാകുലങ്ങളായ ദിനങ്ങളുടെ വരവായി. അന്തരീക്ഷം പൂർവ്വാധികം ഇരുണ്ടു; പീരങ്കിയുടെ ശബ്ദം കൂടുതൽ ഭയങ്കരമായി മുഴങ്ങിക്കേൾക്കുവാൻ തുടങ്ങി. എന്നാൽ പോളണ്ടിൻെറ രക്ഷാധികാരിണിയായ കന്യകാമാതാവു് ഈ അവസരത്തിൽ അവരെ ഉപേ

ക്ഷിച്ചില്ല. മറിയത്തിന്റെ കരേററത്തിരുനാളിന്റെ തലേദിവസമായ ആഗസ്റ്റ് 14-ാംനു-യായി. എന്താണു സംഭവിക്കുവാൻ പോകുന്നതെന്ന് അറിയാതെ എല്ലാവരും സംഭ്രാന്തരായിത്തീൎന്നു. ആ സമയത്ത് അതാ, ദൂരെനിന്ന് ഒരാൾ, സൈന്യാധിപനായ വെയ്ഗാൻഡ്, നൺഷിയോവിന്റെ സമീപത്തിലേയ്ക്ക് ഓടിവരുന്നു. "നശിച്ചു; എല്ലാം നശിച്ചു" അയാൾ നിലവിളിച്ചു പറഞ്ഞു. "ഇനി അവിടുത്തെ പ്രാൎത്ഥനയുടെ സഹായം മാത്രമാണു ഞങ്ങൾക്കു ശരണമായിട്ടുള്ളത്. ദൈവത്തിന്റെ ദിവ്യമായ അനുഗ്രഹംകൊണ്ടുമാത്രമേ നമുക്കിനി രക്ഷയുള്ളു." ഗംഭീരമായ ഒരു ആക്രന്ദനാരാവം പോളണ്ടിൽനിന്നു പൊങ്ങി. രാഷ്ട്രത്തിന്റെ മദ്ധ്യസ്ഥയായ കന്യകാമറിയത്തിനോടു സഹായാഭ്യൎത്ഥനച്ചെയ്യുന്ന ഒരു വലിയ ജനക്കൂട്ടത്തിന്റെ മുറവിളിയായിരുന്നു അതു്.

ഭക്തിപൂൎണ്ണമായ ഹൃദയത്തിൽനിന്നു പുറപ്പെടുന്ന മൎമ്മഭേദകമായ പ്രാൎത്ഥന കേവലം വനരോദനമായി പരിണമിക്കുകയില്ലല്ലോ. ആ ആപൽസന്ധിയിൽ പൌരസഞ്ചയത്തിന്റെ ഹൃദയത്തിൽനിന്നു നിൎഗ്ഗളിച്ച ദീനദീനമായ ആ നിലവിളി ദേവമാതാവിന്റെ ശ്രുതിപുടങ്ങളിൽ പതിക്കുകതന്നെചെയ്തു.

മണിക്കൂറുകൾ ഓരോന്നായി പൊയ്ക്കൊണ്ടിരുന്നു. ആഗസ്റ്റ് പതിനഞ്ചാം തീയതിയായി. അനുഗൃഹീതയായ കന്യകാമറിയത്തിന്റെ സ്വൎഗ്ഗാരോഹണദിവസം

ഒരു ചെറുപുഞ്ചിരിയോടുകൂടി ആവിർഭവിച്ചു.

യുദ്ധഭൂമിയിൽ സമരം ഏററവും ഭയങ്കരമായി നടക്കുന്നു. നിഷ്ഠുരന്മാരായ പരിപന്ഥികൾ നവോന്മീഷത്തായ ചൈതന്യത്തോടുകൂടി പോളണ്ടുസേനയോട് ഒന്നുകൂടി സമീപിക്കുന്നു. പോളണ്ടു തവിടുപൊടിയാകുമെന്ന മട്ടായി. അതാ, കാററു മാറിവീഴുന്നു. പാദമൎദ്ദനമേററ സർപ്പത്താണെന്നപോലെ, പോളണ്ടുസേനാവിഭാഗം പ്രബുദ്ധമായ വീൎയ്യത്തോടുകൂടി മുന്നോട്ടുപായുന്നു. റഷ്യാക്കാരുടെ അണിമുറിഞ്ഞു; സോവിയററ് സൈന്യം പ്രാണരക്ഷാൎത്ഥം പലായനം ചെയ്യുവാൻതുടങ്ങി. ഈ ഉൗക്കൻ കൊട്ടുകാരിനോട് എതിരിടുവാൻ സോവിയററ് സൈന്യത്തിന് ശക്തിയില്ലാതെയായിപ്പോയി! പോളീഷ്സേന ശത്രുക്കളെ രാജ്യത്തിന്റെ അതിൎത്തിക്കപ്പുറം തുരത്തിവിട്ടു. അധികം മുന്നോട്ടു കടക്കരുതെന്നും, കടന്നാൽപുതുതായി പിടിച്ചെടുക്കുന്ന സ്ഥലങ്ങളിന്മേലുള്ള അവകാശം അനുവദിച്ചു കൊടുക്കുന്നതല്ലെന്നും ബ്രിട്ടീഷുഗവർമെന്റു പറഞ്ഞതൊന്നും പോളണ്ടുകാർ വകവെച്ചില്ല. വിജയോന്മത്തരായ അവർ, ശത്രുക്കളെ പഴയ രാജ്യാതിൎത്തിക്കപ്പുറം. അനേകംനാഴിക ദൂരംവരെ, ഓടിച്ചതിനുശേഷമേ പിൻതിരിഞ്ഞുള്ളൂ.

ജയം സന്ദിഗ്ദ്ധമായിരുന്ന അവസരത്തിൽ ആകസ്മികമായുണ്ടായ സംഭവഗതിയുടെ വിപരിണാമം! "വിസ്റ്റുലായിലെ അത്ഭുതം", അല്ലെങ്കിൽ "മറിയത്തിന്റെ അത്ഭുതം", എന്നാണ് ആ വിജയത്തെപ്പററി

പോളണ്ടുകാർ പറയുന്നതു്. കന്യകാമറിയത്തിന്റെ മദ്ധ്യസ്ഥതയാണല്ലൊ അടിമത്തത്തിലേയ്ക്കു് ആഴ്വാൻ തുടങ്ങിയ ആ ജനസഞ്ചയത്തെ പെട്ടെന്നു് അത്യാപത്തിൽനിന്ന രക്ഷിച്ചതു്!

എന്നാൽ ആ വിജയത്തിന്റെ പ്രധാനകാരണഭൂതൻ ആരായിരുന്നു? പ്രത്യാശ മിക്കവാറും നഷ്ടമായ ഒരവസരത്തിൽ, തന്റെ സന്നിധാനത്താലും ഉപദേശത്താലും ഭടജനങ്ങളുടെ ഹൃദയങ്ങളിൽ ആശയെ പ്രത്യുജ്ജീവിപ്പിച്ചതു് ആരായിരുന്നു? മോൺ: റാത്തി. അതേ, ഏതു് ആപന്മുഖത്തിലും ധീരതയോടുകൂടി നില്ക്കുവാൻ വേണ്ടമനസ്സുറപ്പുള്ള ആ അസാധാരണപുരുഷകേസരി.

ആ വിശുദ്ധധീരനുടെ നിർമ്മലമായ നാമ-
മാവിഷ്കൃതഫലമൊടന്നരിയാടിടാതെ,
ആ വിൺവിഭൂതി വിലസുന്ന പുരത്തിലൊററ
നാഖിന്നമാത്മപരിതൃപ്തി വളർന്നതില്ല.

എന്നുപറഞ്ഞാൽ, അതിൽ അതിശയോക്തി ഒട്ടും തന്നെ ഉണ്ടാകയില്ല. പ്രസിഡണ്ടു വീറേറാസ് പോളണ്ടുകാരുടെ വിജയത്തിന്റെ കാരണഭൂതനായ ആ പുരുഷകേസരിയോടു രാഷ്ട്രത്തിനുള്ള ബഹുമുഖമായ കൃതജ്ഞതയെ പാർലിമെൻറിൽവെച്ചു പരസ്യമായി പ്രകാശിപ്പിക്കുകയുണ്ടായി എന്നുള്ളതും ഇവിടെ പ്രസ്താവ്യമാണു്.

---

# V

## മെത്രാപ്പോലീത്താ.

1921-ഫിബ്രുവരി 2-ാംനു- മിലാൻ മെത്രാപ്പോലീത്തായായ കർദ്ദിനാൾ ഫെറാറി അന്തരിച്ചു. പുണ്യവാനാം സമത്ഥനമായിരുന്ന അദ്ദേഹത്തിന് അനുരൂപനായ അനുഗാമിയായി ഒരാളെ കണ്ടുകിട്ടുക അത്ര എളുപ്പമല്ലായിരുന്നു. പതിനഞ്ചാം ബനദിക്തോസു മാർപ്പാപ്പായുടെ സൂക്ഷ്മദൃഷ്ടികൾ ഒരിക്കൽക്കൂടി നമ്മുടെ ചരിത്രനായകനിൽ പതിഞ്ഞു. 1921- ജൂൺ 13-ാംനു- കൂടിയ കർദ്ദിനാൾസംഘത്തിൽവെച്ച് അച്ചില്ലി റാത്തി മിലാൻ മെത്രാപ്പോലീത്തായായി നിയമിക്കപ്പെട്ടു. അതേസമയംതന്നെ അദ്ദേഹത്തെ കർദ്ദിനാളായി ഉയത്തുകയും ചെയ്തു.

കർദ്ദിനാൾസ്ഥാനത്തിൻെറ ചിഹ്നമായ ചുവപ്പുതൊപ്പി ധരിപ്പിക്കുന്ന സമയത്തു മാർപ്പാപ്പാ ഇങ്ങനെ പ്രസ്താവിച്ചു:— "അങ്ങയുടെ ഈ ഉന്നതസ്ഥാനലബ്ധിയിൽ അങ്ങയെ അനുമോദിക്കുവാൻ, രാജ്യതന്ത്രാധ്യയനം ചെയ്യുന്നവരുടെ ഇടയിൽനിന്ന് അനേകായിരം ശബ്ദങ്ങൾ ആകാശത്തിലേയ്ക്കു് ഉയരുമെന്നുള്ളതിനു സംശയമില്ല. രാജ്യതന്ത്രാധ്യയനം! ആ പദങ്ങൾക്കു നാം കൊടുക്കുന്ന രണ്ടു് അത്ഥങ്ങൾ തമ്മിലുള്ള സൗഹാദ്ദം എത്ര പ്രശംസാവഹമായിരിക്കുന്നു! ഒരുവശത്തു്,

രാജ്യതന്ത്രവിദ്യാർത്ഥികൾ, മിലാനിലെ അംബ്രോസിയാനാ ഗ്രന്ഥശാലയുടേയും വത്തിക്കാനിലെ അപ്പോസ്തോലികഗ്രന്ഥാലയത്തിൻേറയും വന്ദ്യനായ പ്രീഫെക്ടിനെ, അദ്ദേഹം അവക്കു ചെയ്തുകൊടുത്തിട്ടുള്ള ബഹുമുഖങ്ങളായ സേവനങ്ങളുടെ സംസ്മരണയാൽ ഉൽപുളകിതഗാത്രരായി സബഹുമാനം വാഴ്ത്തുന്നു; മറെറാരു വശത്തു്, രാജ്യതന്ത്രാദ്ധ്യാപകന്മാരും അദ്ധ്യേതാക്കളും, വിഷമവും ആപൽഭൂയിഷ്ഠവുമായ ഭയങ്കരഘട്ടങ്ങളിൽ പോലും തിരുസഭയേയും രാജ്യത്തേയും സമാധാനശ്രംഖലയാൽ സംയോജിപ്പിക്കുന്ന വിഷയത്തിൽ നയകുശലതയോടുകൂടി ചെയ്ത പ്രവൃത്തികൾക്കായി, പോളണ്ടിലെ അപ്പോസ്തോലിക നൺഷിയോവിനെ മുക്തകണ്ഠം അഭിനന്ദിച്ചു പുകഴ്ത്തുന്നു. ഈ രണ്ടുകൂട്ടരുടേയും അനുമോദനാഹ്ലാദനങ്ങളിൽ ഭാഗഭാക്കാകുന്നനാം, ഈ കർദ്ദിനാൾസ്ഥാനചിഹ്നത്തെ ഒരു ബഹുമതിയായി തരുന്നതുകൊണ്ടുമാത്രം തൃപ്തിയടയുന്നു എന്നു വിചാരിക്കരുതു്. അതു് അങ്ങയുടെ പ്രശംസാവഹമായ യോഗ്യതകൾ അവശ്യം അർഹിക്കുന്ന ഒരു പദവി മാത്രമാകുന്നു; മിലാനിലെ സഭയുടെ സകലഭരണഭാരവും കൈയേററു നടത്തുവാൻ നിയമിതനായിരിക്കുന്ന അങ്ങയ്ക്കു് ഒരു പ്രോത്സാഹനമായിട്ടാണു നാം ഇതിനെ മുഖ്യമായി വീക്ഷിക്കുന്നതു്."

സ്ഥാനചിഹ്നധാരണത്തിനുശേഷം മൂന്നു പുതിയ കർദ്ദിനാളന്മാരോടുകൂടി സൗഹാർദ്ദസംഭാഷണം ചെയ്തു

കൊണ്ടിരിക്കുന്ന അവസരത്തിൽ മാപ്പ്പാപ്പാ ഒരു ചെറു പുഞ്ചിരിയോടുകൂടി ഇങ്ങനെ പറഞ്ഞു:— "ഇന്നു നിങ്ങൾക്കുമൂവക്കും നാം ഓരോ ചുവന്ന തൊപ്പി തന്നിരിക്കുന്നു. എന്നാൽ കാലവിളംബംകൂടാതെ നിങ്ങളിൽ ഒരാൾ ധവളവസ്ത്രാങ്കിതനായിത്തീരുന്നതാണ്." (മാപ്പ്പാപ്പാ ആയിത്തീരുന്നതാണ്) എത്ര യഥാർത്ഥമായ പ്രവചനം!

പുതിയ സ്ഥാനലബ്ധിക്കുശേഷം അച്ചില്ലി റാത്തി കുറെദിവസം മോണ്ടികാസ്സിനോയിലെ സന്യാസാശ്രമത്തിൽ ധ്യാനനിരതനായി കഴിച്ചുകൂട്ടി. അവിടെയാണ്, ആശ്രമസ്ഥാപകനായ വിശുദ്ധ ബനഡിക്ടാസിന്റെയും അദ്ദേഹത്തിന്റെ സഹോദരി വിശുദ്ധ സ്കൊളാസ്റ്റിക്കായുടേയും ശവശരീരങ്ങൾ സ്ഥിതിചെയ്യുന്നത്. പാശ്ചാത്യസന്യാസാശ്രമങ്ങളുടെ സ്ഥാപകനായ ആ മഹാശയൻ തന്റെ അവസാനദിവസങ്ങൾ കഴിച്ചുകൂട്ടിയതും ചരമമടഞ്ഞതും അവിടെത്തന്നെയാണ്.

പുതിയ ഉദ്യോഗകേന്ദ്രമായ മിലാനിൽ ചെന്നുചേരുന്നതിനുമുൻപ് ഒരു ഇററാലിയൻദേശീയസംഘത്തിന്റെ നേതൃത്വം വഹിക്കുന്നതിനു കർദ്ദിനാൾ അച്ചില്ലി നിശ്ചയിച്ചു. മിലാനിൽ പ്രവേശിക്കുന്നതിനു മുൻപു റോമായിൽവെച്ചു മാർപ്പാപ്പായുടെ ആശീർവ്വാദം അഭ്യർത്ഥിക്കുന്നതിനും, ലൂർദ്ദിൽവെച്ച് അമലോത്ഭവമാതാവിന്റെ സഹായം നേടുന്നതിനും അ

ദ്ദേഹം തീരുമാനിച്ചു. ആഗസ്റ്റ് 29-ാംനു- 700 തീൎത്ഥയാത്രക്കാരോടുകൂടി അദ്ദേഹം ലൂൎദ്ദിലെത്തി. അവിടെത്താമസിച്ച അഞ്ചുദിവസങ്ങളും മുഴുവൻ ഭക്തിപരമായ കാൎയ്യങ്ങളിൽ ഏൎപ്പെട്ടുകൊണ്ടാണ് അദ്ദേഹം കഴിച്ചുകൂട്ടിയത്. ധ്യാനവേളയിൽ ഉപദേശങ്ങൾ നല്കുക; ജപമണ്ഡപത്തിൽചെന്നു പ്രാൎത്ഥന ചൊല്ലുക; ഉച്ചതിരിഞ്ഞുള്ള പ്രദക്ഷിണത്തിൽ വിശുദ്ധകുൎബ്ബാന വഹിക്കുക ഇതൊക്കെ അദ്ദേഹം സ്വയം നിൎവ്വഹിച്ചു.

സെപ്റ്റംബർ 8-ാംനു- ദൈവമാതാവിന്റെ ജനനത്തിരുനാൾദിവസം കൎദ്ദിനാൾ റാത്തി, മിലാനിൽ സാഘോഷം സ്വീകരിക്കപ്പെട്ടു. പുതിയ മെത്രാപ്പോലീത്താ തങ്ങളുടെ ഇടയിൽ അധികംകാലം വസിക്കയില്ലെന്ന് അന്ന് ആരും സ്മരിച്ചില്ല. തലേദ്ദിവസം, അതിമധുരമായ ശൈശവസ്മരണകളെ ഉദ്ദീപിപ്പിക്കുന്ന ജന്മഗ്രാമത്തിൽ കഴിച്ചുകൂട്ടിയതിനുശേഷമാണ്, അദ്ദേഹം മിലാനിൽ എത്തിച്ചേൎന്നത്. വൈദികന്മാർ, സെനററിലെ അംഗങ്ങൾ, മന്ത്രിസഭാംഗങ്ങൾ, മുതലായവരാൽ അനുഗതനായി, ബഹുജനങ്ങളുടെ സന്തോഷാരവത്തിനിടയിൽ, അദ്ദേഹം നഗരത്തിൽ പ്രവേശിച്ചു. കരാബിനീറി എന്ന സേനാഗണം ഔദ്യോഗികവേഷത്തിൽ അദ്ദേഹത്തിന്റെ വാഹനത്തിന് അകമ്പടി സേവിച്ചു. അതേസമയം ഒരു വിമാനം ആകാശത്തിൽനിന്നു പുഷ്പവൎഷം ചെയ്തുകൊണ്ടിരുന്നു. വെള്ളമാർബിൾകല്ലുകൾകൊണ്ടു പടുത്ത്, വിചിത്ര

വേലകൾ ചെയ്തു്, നയനാകർഷകമായി അലങ്കരിച്ചിരുന്ന ഡോമോ ഭദ്രാസനദേവാലയത്തിൻെറ മുൻഭാഗത്തു്, നഗരത്തിലെ എല്ലാ കത്തോലിക്കസംഘങ്ങളും ഏകോപിച്ചു കൊടിക്കൂറകളും മററും ധരിച്ചുകൊണ്ടു്, പുതിയ മെത്രാപ്പോലീത്തായെ എതിരേല്ക്കുവാൻ സന്നദ്ധരായി നിന്നിരുന്നു.

പുരാതനമായ അംബ്രോസിയൻ റീത്തനുസരിച്ചു് കേമമായ രീതിയിൽ ദിവ്യപൂജ സമർപ്പിക്കപ്പെട്ടു. വിശാലമായ ആ ഭദ്രാസനദേവാലയത്തിലെ അന്തർഭാഗം ദിവ്യവും ഗൗരവയുക്തവുമായ ഒരു അന്തരീക്ഷത്താൽ സമാവൃതമായിരുന്നു.

കർദ്ദിനാൾ, പ്രസംഗവേദിയിൽ നിന്നുകൊണ്ടു് വാഴ്വെഭവത്തോടുകൂടി നടത്തിയ ഒന്നാമത്തെ പ്രസംഗത്തിൽ, തൻെറ സ്വരാജ്യാഭിമാനത്തെക്കുറിച്ചു ചില പത്രങ്ങൾ പുറപ്പെടുവിച്ച വിമർശനങ്ങൾക്ക സമാധാനം നല്കുകയുണ്ടായി. അദ്ദേഹം പറഞ്ഞു:–"ഇററലിക്കു ഇത്രമാത്രം പ്രശസ്തിയെ പ്രദാനംചെയ്യുന്നതു മാർപ്പാപ്പായാണെന്നുള്ള വാസ്തവം വിദൂരസ്ഥിതമായ ദേശാന്തരങ്ങളിൽ നിവസിക്കുമ്പോഴാണു് കൂടുതലായി ബോദ്ധ്യപ്പെടുന്നതു്. ലോകമൊട്ടാകെ വ്യാപിച്ചിരിക്കുന്ന അനേകലക്ഷം കത്തോലിക്കർ ഈ രാജ്യത്തെ ഒരു രണ്ടാം ജന്മഭൂമിയായിക്കരുതുന്നതു മാർപ്പാപ്പായിൽക്കൂടിമാത്രമാണു് റോമാനഗരം വിസ്തൃതമായ വിശ്വത്തിൻെറ ഒരു കേന്ദ്രസ്ഥാ

ന്മായി പരിലസിക്കുന്നുണ്ടെങ്കിൽ, അതിന്റെ കാരണം മാർപ്പാപ്പായാകുന്നു. ആ പരിശുദ്ധപിതാവിന്റെ സാന്നിദ്ധ്യത്തിൽനിന്നു നിർഗളിക്കുന്ന നന്മകളേയും, പരിശുദ്ധ സിംഹാസനത്തിനുള്ള അധികാരത്തിന്റെ സാർവ്വലൗകികവും പ്രകൃത്യതീതവുമായ പ്രത്യേകസ്വഭാവത്തേയും കാണുവാൻ ഒരുവനു മനസ്സില്ലെങ്കിൽ, അവൻ വസ്തുതകൾക്കെതിരായി തന്റെ കണ്ണുകൾ അടയ്ക്കുകതന്നെവേണം."

കത്തോലിക്കായുവജനസംഘടന എന്ന സ്ഥാപനം, ആയിരത്തിൽപരം സാധുജനങ്ങൾക്കു കൊടുത്ത വിരുന്നിൽ സംബന്ധിച്ചശേഷം, 'കട്ടിനാൾ ഫെറാറിസംഘ'ത്തിന്റെ ആഭിമുഖ്യത്തിൽ നിർമ്മിക്കുന്നതിനു നിശ്ചയിച്ചിരുന്ന അനാഥമന്ദിരത്തിന്റെ ശിലാസ്ഥാപനകർമ്മത്തിനായി കട്ടിനാൾ റാത്തി അവിടേയ്ക്കു പുറപ്പെട്ടു. ജോലിക്കാരോട് അദ്ദേഹം പ്രോത്സാഹജനകമായ ഒരു പ്രസംഗംതന്നെചെയ്തു. "നിങ്ങൾ എന്റെ സമീപത്തിലേയ്ക്കു വരുവിൻ; നിങ്ങളുടെ പിതാവിന്റെ ഗൃഹം എപ്പോഴും നിങ്ങൾക്കായി തുറന്നുകിടക്കുന്നു. ഗൃഹസോപാനപംക്തികൾ ദുസ്തരങ്ങളാണെന്ന്, കൊച്ചുകുട്ടികളോ സാധുക്കളോ വിനീതരോ ആയ ആരുംതന്നെ ഭയപ്പെടേണ്ട. നിങ്ങൾ സാധുക്കളും ദരിദ്രരും വിനീതരുമാണെങ്കിൽ, 'കഷ്ടപ്പെടുന്നവരും ഭാരം ചുമക്കുന്നവരുമായ എല്ലാവരും എന്റെ അടുക്കലേയ്ക്കു വരുവിൻ' എന്നുള്ള നമ്മുടെ രക്ഷകന്റെ വാ

ക്കകളെ നിങ്ങഠം എപ്പോഴും ഓക്കിചിൻ! നിങ്ങളുടെ പിതാവിൻെറ ആലിംഗനത്തിൽപെടുന്നതിന്ന നിങ്ങഠംക്കും അവകാശമുണ്ട്."

അന്നരാത്രി ഡ്യൂമോയിൽ മനോഹരമായ ദീപക്കാഴ്ച ഉണ്ടായിരുന്നു. പൌരാവലി സന്തോഷസമുദ്രത്തിൽ ആറാടി. ഇത്രസന്തോഷപൂർണ്ണമായ ഒരു ദിവസം മിലാൻ നഗരത്തിൻെറ ചരിത്രത്തിൽ അതിന്നു മുൻപ് ഉണ്ടായിട്ടില്ല. പുതിയ കർദ്ദിനാഠം തൻെറ സ്ഥാനചിഹ്നത്തിൽ Raptim transit എന്ന മുദ്രാവാക്യമാണ് ലേഖനം ചെയ്തിരുന്നത്. സെൻറ് അംബ്രോസിൻെറ സിംഹാസനത്തിൽ താൻ അധികകാലം ആസനസ്ഥനായിരിക്കുകയില്ലെന്ന് ആ മുദ്രാവാക്യം എത്ര വ്യക്തമായി സൂചിപ്പിക്കുന്നു!!

സഹജമായ ഉത്സാഹത്തോടും ശുഷ്കാന്തിയോടും അഭിനിവേശത്തോടുംകൂടി തൻെറ അതിരൂപതയിലെ ബഹുമുഖമായ ജോലികളിൽ കർദ്ദിനാഠം റാത്തി വ്യാപൃതനായി. അല്പകാലത്തെ അദ്ദേഹത്തിൻെറ, അവിടെയുള്ള താമസം സംഭവബഹുലമായ ഒരു കാര്യപരിപാടിയാൽ സങ്കലമായിരുന്നു. അദ്ദേഹം പല ഇടവകകളേയും പള്ളികളേയും സന്ദർശിക്കുകയും, വൈദികസംബന്ധമായ മററു കടമകഠം നിറവേററുകയും, തിരുഹൃദയത്തിൻെറ നാമത്തിലുള്ള കത്തോലിക്കസർവ്വകലാശാലയുടെ പുതിയമന്ദിരത്തിൻെറ ഉൽഘാടനം നിർവ്വഹിക്കുകയും ചെയ്തു. അസാധാരണമായ ക്ഷ

മയും സഹിഷ്ണുതയും ഉള്ള ഒരാൾക്കു മാത്രമേ ഇത്തരം ഒരു കാര്യപരിപാടി കാര്യക്ഷമമായി നിർവഹിക്കുവാൻ സാധിക്കുകയുള്ളുവെന്ന്, ജീവിതവുമായി യഥാർത്ഥത്തിൽ ഇടപെട്ടിട്ടുള്ള ആളുകൾക്കു നിഷ്പ്രയാസം ഗ്രഹിക്കുവാൻ കഴിയുന്നതാണ്.

ഇങ്ങനെ ഗുരുതരങ്ങളായ ഓരോകൃത്യങ്ങൾ ചെയ്തുകൊണ്ടുവരവേ, അതാ, കേൾക്കുന്നു മർമ്മവിദാരകമായ ഒരു കഠിനവാർത്ത:— പതിനഞ്ചാം ബനഡിക്തോസ് മാർപ്പാപ്പാ ദേഹവിയോഗം ചെയ്തിരിക്കുന്നു! അതേ, ആ പുണ്യാത്മാവു ലോകസേവനം മതിയാക്കി 1922-ജനുവരി 22-ാംനു-ദിവംഗതനായി. അനന്യസാധാരണമായവിധം ഉദാരമായ മനഃസ്ഥിതിയും, യൂറോപ്പിനെ അത്യാപത്തിൽനിന്നു സംരക്ഷിക്കുവാൻ അതിയായ ഉൽക്കണ്ഠയുമുണ്ടായിരുന്ന അദ്ദേഹത്തെ, സ്വന്തം ആളുകൾപോലും ചിലപ്പോൾ കഠിനമായി തെറ്റിദ്ധരിക്കുകയും, ചിലപ്പോഴും കർക്കശമായി വിമർശിക്കുകയും ചെയ്തിരുന്നു. ജനങ്ങളുടെ അന്ധമായ വികാരങ്ങൾ മൂലം ന്യായബോധത്തെ പ്രാപിച്ചിരുന്ന അക്കാലത്തു സമാധാനത്തിനായുള്ള അദ്ദേഹത്തിന്റെ ആഹ്വാനം വെറും വനരോദനമായിത്തന്നെ കലാശിച്ചുവെന്നു പറയാം. എങ്കിലും, ഭാവിതലമുറ അദ്ദേഹത്തിന്റെ മാഹാത്മ്യത്തെ അറിയുകയും അദ്ദേഹത്തിന്റെ സ്മരണയെ ചിരന്തനമായി നിലനിർത്തുവാൻ വേണ്ടതു പ്രവർത്തിക്കുക

യും ചെയ്തു. മഹമ്മദുമതാനുസാരികളായ തുർക്കികൾ അദ്ദേഹത്തിന്റെ ഒരു പ്രതിമ കോൺസ്റ്റാന്റിനോപ്പിളിൽ, ബോസ്ഫോറസ് ജലസന്ധിയുടെ തീരപ്രദേശത്ത്, സ്ഥാപിച്ചുവെന്നുള്ളതുതന്നെ ഇതിന് ഒരു ഉത്തമദൃഷ്ടാന്തമാകുന്നു.

പരേതനായ മാർപ്പാപ്പായുടെ നിത്യനിർവൃതിക്കായുള്ള പ്രാർത്ഥനാദികൾ മിലാനിലെ ഡ്യൂമോ പള്ളിയിൽവെച്ച്, വൈദികവും ഭൗതികവുമായ ഉദ്യോഗങ്ങൾ വഹിക്കുന്നവരുടെ സാന്നിദ്ധ്യത്തിൽ, കർദ്ദിനാൾ മെത്രാപ്പോലീത്താ നിർവഹിച്ചു. "അന്ധകാരമയമായ ഒരു പ്രദേശത്തിൽ സമുജ്ജ്വലമായി പ്രകാശിച്ചുകൊണ്ടിരുന്ന ഒരു മണിദീപമായിരുന്നു അദ്ദേഹം" എന്ന വേദവാക്യം ഉദ്ധരിച്ചുകൊണ്ടാണ് അദ്ദേഹം ചരമപ്രഭാഷണം നടത്തിയത്.

അന്നുതന്നെ സന്ധ്യയ്ക്കു കർദ്ദിനാൾറാത്തി തന്റെ കാര്യദർശിയോടൊന്നിച്ചു പുതിയ മാപ്പാപ്പായെ തിരഞ്ഞെടുക്കുന്നതിനായിക്കൂടുന്ന കർദ്ദിനാൾസംഘത്തിൽ സംബന്ധിക്കുന്നതിനായി റോമായിലേയ്ക്കു തിരിച്ചു. ധവളകാന്തിയോടുകൂടി പ്രശോഭിക്കുന്ന നിസ്തുലമായ ഡ്യൂമോയുടെ നേരേ, തന്റെ പ്രയാണവേളയിൽ അദ്ദേഹം തിരിഞ്ഞുനോക്കുകയുണ്ടായി. മിലാൻ നഗരത്തേയും അതിലെ പൗരസഞ്ചയത്തേയും ഉൽകണ്ഠയോടുകൂടി വീക്ഷിച്ചുകൊണ്ട് അദ്ദേഹം യാത്ര തുടന്നു. ഇനിമേൽ തന്റെ പ്രിയപ്പെട്ട സാന്നിദ്ധ്യത്താൽ അവ

രെ അനുഗ്രഹിക്കുവാൻ സാധിക്കാതെവരുമെന്ന് അദ്ദേഹമോ മററാരെങ്കിലുമോ ആ അവസരത്തിൽ വിചാരിച്ചിരുന്നിരിക്കുമോ?

സ്വന്തംവാഹനത്തിൽകയറി ഓരോ തെരുവീഥിയിലുംകൂടി കടന്നുപോകുമ്പോഴും, താൻ അത്യധികമായി സ്നേഹിച്ചിരുന്ന ആ നഗരത്തെ അദ്ദേഹം കണ്ണുകൾക്ക് നോക്കിക്കൊണ്ടിരുന്നു. അമലവും അമൂല്യവുമായ അനേകം മധുരസ്മരണകളുടെ വിലാസരംഗവും, ജീവിതത്തിലെ ഭൂരിഭാഗത്തിൻെറയും പ്രവത്തനകേന്ദ്രവുമായിരുന്ന ആ മോഹനനഗരത്തോട് അദ്ദേഹം യഥാർത്ഥത്തിൽ അവസാനയാത്ര പറയുകയായിരുന്നു. അദ്ദേഹത്തിനു സ്നേഹമസൃണമായ യാത്രപറയുവാൻ ഒരുവലിയ ജനസമൂഹം തീവണ്ടിആപ്പീസിൽ സന്നദ്ധമായി നില്പുണ്ടായിരുന്നു. ഒരുസംഘം ബാലികമാർ വെളുത്തപുഷ്പങ്ങളെക്കൊണ്ടുണ്ടാക്കിയ ഒരു പൂച്ചെണ്ട് അദ്ദേഹത്തിനു സമ്മാനിച്ചു. "ഇതു അവിടുന്ന് ഇനി ധരിക്കുവാൻ പോകുന്ന വസ്ത്രത്തിൻെറ നിറമാണ്" എന്നു അവർ പറഞ്ഞു. അപ്പോഴും കർദ്ദിനാൾ പ്രതിവചിച്ചു "അല്ല, അല്ല; ഒരിക്കലുമല്ല. അതു നിർമ്മലയായ വിശുദ്ധകന്യകയുടെ വസ്ത്രത്തിൻെറ നിറമാണ്. ആ മാതാവിൻെറ കപ്പേളയിലേയ്ക്കുതന്നെ ഇതുകൊണ്ടുപോവുക." ഇതുപറയുമ്പോഴും അദ്ദേഹത്തിൻെറ കണ്ണുകളും അശ്രുപൂർണ്ണങ്ങളായിത്തീർന്നു. അതായിരുന്നു മിലാനിനോട് അദ്ദേഹത്തിൻെറ അവസാനവാക്കുകളും.

ൽ൬

# VI

## തിരഞ്ഞെടുപ്പ്.

പുതിയ മാർപ്പാപ്പായെ തിരഞ്ഞെടുക്കുന്നതിനായിക്കൂടുന്ന കർദ്ദിനാൾസംഘത്തിൽ സംബന്ധിക്കുന്നതിനു മുൻപ്, കർദ്ദിനാൾ റാത്തിക്കു സ്വാതന്ത്ര്യമായി കഴിച്ചുകൂട്ടുവാൻ റോമായിൽ കുറെ ദിവസങ്ങൾ ലഭിച്ചു. ആ ദിവസങ്ങളിൽ ലൊംബാഡിക്കലാലയത്തിലെ അതിഥിയായിട്ടാണ് അദ്ദേഹം താമസിച്ചത്. ധ്യാനവും ചില കത്തിടപാടുകളും മാത്രമായിരുന്നു അദ്ദേഹത്തിന്റെ അക്കാലത്തെ ജോലികൾ. മിലാനിലെ കത്തോലിക്കപ്രവർത്തനസമാജത്തിന്റെ പ്രസിഡണ്ടിന് അദ്ദേഹം ഇങ്ങനെ എഴുതി:— "നമ്മുടെ ദിവ്യമാതാവായ സഭയ്ക്കും എനിക്കും വേണ്ടി നിങ്ങളും ജനങ്ങളും പ്രാർത്ഥിക്കുക. ആസന്നമായിരിക്കുന്ന തിരഞ്ഞെടുപ്പുയോഗത്തിൽ ഭാഗഭാക്കാകുക എന്നതിനെ അനുസ്മരിക്കുമ്പോൾ എന്നിൽ ഉണ്ടാകുന്ന വികാരങ്ങളെ രേഖപ്പെടുത്തുവാൻ ശക്തിയുള്ള വാക്കുകൾ എനിക്കു കിട്ടുന്നില്ല."

അവസാനമായി ഒരിക്കൽക്കൂടി അദ്ദേഹം സെനക്കിൾ സന്യാസിനീമന്ദിരത്തെ സന്ദർശിച്ചു. അവിടെ സമ്മേളിച്ച കന്യാസ്ത്രീകളോട് അദ്ദേഹം പറഞ്ഞ വാക്കുകൾ അവിസ്മരണീയങ്ങളാകുന്നു. "യേശുക്രിസ്തുവി

ൻെറ വികാരിയുടെ തണലിൽ ജീവിക്കുക എന്നുള്ളതു് ഒരു വലിയ അനുഗ്രഹം തന്നെയാണു്. പരിശുദ്ധ പിതാവിനെ സദാ സന്ദർശിക്കുവാനും അദ്ദേഹത്തിൻെറ ആശിസ്സുകൾ സ്വീകരിക്കുവാനും മാത്രമല്ല, സഭയുടെ പ്രവർത്തനങ്ങളിൽ നേരിട്ടു പങ്കെടുക്കുവാനുംകൂടി സാധിക്കത്തക്കവിധത്തിൽ റോമിൽതന്നെ ജനിച്ചുവളരുവാൻ ഭാഗ്യം സിദ്ധിച്ച നിങ്ങൾ, പരേതനായ മാർപ്പാപ്പായുടെ അഭാവത്താൽ കത്തോലിക്കാലോകത്തിനാസകലം സംഭവിച്ചിരുന്ന മഹാവിപത്തിൽ മററാരെക്കാളും കൂടുതലായി ഹൃദയംഗമമായ ദുഃഖം അനുഭവിക്കുന്നുണ്ടായിരിക്കണം.

"യേശുക്രിസ്തു വിശുദ്ധകുർബ്ബാനയിൽ അദൃശ്യനായിട്ടാണെങ്കിലും പൂർണ്ണമായി സ്ഥിതി ചെയ്യുന്നു; എന്നാൽ അവിടുത്തെ വികാരിയിൽ അവിടുന്നു പ്രത്യക്ഷമായി വിരാജിക്കുന്നു. സഭയുടെ കർണ്ണധാരനായ യേശു തൻെറ വികാരിയിൽകൂടി തൻെറ അധികാരത്തേയും ഭരണശക്തിയേയും ചെലുത്തി ആദ്ധ്യാത്മികനൗകയെ നയിക്കുന്നു. മാർപ്പാപ്പായുടെ അഭാവത്താൽ ശൂന്യമായിച്ചമഞ്ഞിരിക്കുന്ന ആ മഹനീയവേദിയെ സർവ്വഥാ യോഗ്യനും മഹാനും ദിവ്യനുമായ ഒരു പുരുഷരത്നത്തെക്കൊണ്ടു സനാഥമാക്കിത്തീർക്കുവാൻ സർവ്വശക്തനായ ഈശ്വരനുമാത്രമേ സാധിക്കൂ. അതിനായി എല്ലാവരും പ്രാർത്ഥിക്കുവിൻ. പരേതനായ മാർപ്പാപ്പായ്ക്കുവേണ്ടിയും; നിങ്ങളിൽ ദൈവാനുഗ്രഹം ഉണ്ടാകുവാൻ അപേ

ക്ഷിക്കുന്ന നമുക്കുവേണ്ടിയും പ്രാർത്ഥിക്കുവിൻ!."

തിരഞ്ഞെടുപ്പിനെപ്പററി ഒരു ബാലനുണ്ടായ സു കുമാരബോധത്തിൻെറ കഥ വളരെ രസാവഹമാകുന്നു. തിരഞ്ഞെടുപ്പുയോഗത്തിൽ ഹാജരാകുവാൻ പോകുന്ന എല്ലാ കൎദ്ദിനാളന്മാരുടേയും ചിത്രങ്ങൾ, ആ ദിവസ ത്തിനു കുറേമുമ്പുതന്നെ, വത്തമാനപ്പത്രങ്ങളിൽ പ്രസി ദ്ധീകരിച്ചിരുന്നു. എട്ടൊൻപതു വയസ്സുമാത്രം പ്രായ മുള്ള ഒരു ബാലൻ അതെല്ലാം സൂക്ഷിച്ചു പരിശോധി ച്ചുകൊണ്ടു ധാത്രിയുടെ നേരെ തിരിഞ്ഞു് ഇങ്ങനെ ചോദിച്ചു:—"അടുത്ത പാപ്പാ ഇതിൽ ആരായിരി ക്കുമെന്നാണു നിനക്കു തോന്നുന്നതു്?" ധാത്രി ഇങ്ങനെ ഉത്തരം പറഞ്ഞു:—"ഓ, എനിക്ക് അറിഞ്ഞുകൂടാ. എനിക്ക് അതിൽ പ്രത്യേകമായ താൽപര്യവും ഇല്ല." "എന്നാൽ ഞാൻ ഇദ്ദേഹത്തെ—കൎദ്ദിനാൾ റാത്തി യെ—തിരഞ്ഞെടുക്കുന്നു" എന്ന് ആ ബാലൻ ഒരു പടം ചൂണ്ടിക്കാണിച്ചുകൊണ്ടു പറഞ്ഞു: ധാത്രി അ ത്ഭുതവിവശയായി ചോദിച്ചു:—"നീ എന്തുകൊണ്ടാ ണു് അദ്ദേഹത്തെ തിരഞ്ഞെടുത്തതു്?" "ആ മുഖമൊ ന്നു നോക്കൂ. എന്തൊരു ചൈതന്യം! എന്തൊരു ശാ ന്തത! നന്മയുടെ വിളയാട്ടമല്ലേ അവിടെ പ്രത്യക്ഷപ്പെട്ടു കാണുന്നതു്?" ഇതായിരുന്നു ബാലൻെറ മറുപടി.

കൎദ്ദിനാൾസംഘത്തിൻെറ യോഗം കഴിഞ്ഞ ശേഷം ഒരു ദിവസം ധാത്രി കുട്ടിയുടെ മുറിയിൽ പ്രവേ ശിച്ചപ്പോൾ, സന്തുഷ്ടചിത്തനായ ബാലൻ അവിടെ

ചില ആനന്ദനൎത്തനങ്ങൾ ചെയ്തുകൊണ്ടു നില്ക്കുന്നതായിക്കണ്ടു. "ഇങ്ങനെ തുള്ളിച്ചാടുവാൻ നിന്നോടാരു പറഞ്ഞു?" എന്നു ധാത്രി കയൎത്തു. ബാലന്റെ മറുപടി ഇതായിരുന്നു:—"ആരും പറഞ്ഞിട്ടില്ല; പക്ഷെ, എന്റെ കൎദ്ദിനാൾ റാത്തി മാർപ്പാപ്പായായല്ലോ. ഞാൻ കുറച്ചു സന്തോഷിക്കട്ടെ.!"

ഫെബ്രുവരി 2-ാംനു- വ്യാഴാഴ്ച കൎദ്ദിനാൾസംഘം ആരംഭിച്ചു. ആകെ 53 കൎദ്ദിനാളന്മാർ സന്നിഹിതരായിരുന്നു. കുബേരകുചേലഭേദമെന്യേ ആബാലവൃദ്ധം വരുന്ന ഒരു വലിയ ജനാവലിയെക്കൊണ്ടു സെൻറ് പീറേറഴ്സ് ദേവാലയത്തിന്റെ അങ്കണസ്ഥലം നിറഞ്ഞുകഴിഞ്ഞിരിക്കുന്നു. പത്രപ്രതിനിധികൾ ആ ശുഭോദന്തത്തിന്റെ പ്രഥമഗ്രഹണത്തിനായി അക്ഷമതയോടുകൂടി കാത്തുനില്ക്കുന്നു. വിവിധദേശീയമായ ഒരു വലിയ ജനക്കൂട്ടം അവിടെ സന്നിഹിതമായിട്ടുണ്ടു്. പുരുഷാരത്തിന്റെ നടുക്കു നിലകൊണ്ടിരുന്ന ഒരാൾ, ബനീറേറാ മുസ്സോലിനി, തന്റെ കൂട്ടുകാരന്റെ നേരേ തിരിഞ്ഞു പറയുകയാണു്:—"വിവിധരാജ്യക്കാരുൾപ്പെട്ട ഈ ജനസംഘത്തെ നോക്കൂ. രാഷ്ട്രങ്ങളെ ഭരിക്കുന്ന രാജ്യതന്ത്രജ്ഞന്മാൎക്കു്, സൎവ്വരാഷ്ട്രീയമായ ഈ മഹാശക്തിയുടെ, സാൎവ്വത്രികമായ ഈ ആദ്ധ്യാത്മികസൈന്യത്തിന്റെ, അമൂല്യവും അതുല്യവുമായ പ്രാധാന്യത്തെ അംഗീകരിക്കാതിരിക്കുവാൻ എങ്ങനെ സാധിക്കും?"

മാർപ്പാപ്പായെ തിരഞ്ഞെടുക്കുന്ന രീതിയെപ്പററി പ്രാസംഗികമായി ഇവിടെ അല്പം പറയേണ്ടിയിരിക്കുന്നു. ഒരു മാർപ്പാപ്പാ പരേതനായാലുടൻ, കർദ്ദിനാൾ സംഘത്തിൻെറ പ്രതിനിധിയെന്ന നിലയിൽ, "കാമർലെൻഗോ" എന്ന സ്ഥാനപ്പേരുള്ള കർദ്ദിനാൾ മാർപ്പാപ്പായുടെ ഭവനത്തിൻെറ ഭരണം കൈയേല്ക്കുന്നു. മാർപ്പാപ്പാ മരിച്ചുകിടക്കുന്ന മുറിയിൽ പ്രവേശിച്ച്, പരേതനായ മാർപ്പാപ്പായെ, അദ്ദേഹത്തിൻെറ ജ്ഞാനസ്നാനനാമധേയത്തിൽ മൂന്നു പ്രാവശ്യം വിളിച്ചുകൊണ്ട് ഒരു വെള്ളിച്ചുററികയാൽ നെററിയിൽ പതുക്കെ മുട്ടുന്നു. യാതൊരു ഉത്തരവും ലഭിക്കുന്നില്ലെന്നു കാണുമ്പോൾ, ചില പ്രത്യേകകർമ്മങ്ങൾ നടത്തപ്പെടുന്നു. ഇവ കഴിഞ്ഞാലുടനെ, മാർപ്പാപ്പാ മരിച്ചതിൻെറ തെളിവായി ഒരു ലേഖകൻ നടപടികളെല്ലാം രേഖപ്പെടുത്തുകയും, നിയമപരമായ സാക്ഷ്യത്തിന് ഒരു പത്രിക എഴുതുകയും ചെയ്യുന്നു.

അനന്തരം 9 ദിവസം ദുഃഖം ആചരിക്കുന്നു: ആസന്നമായ തിരഞ്ഞെടുപ്പിനെപ്പററി കർദ്ദിനാൾ സംഘത്തിൽ സംബന്ധിക്കുന്നതിനുവേണ്ടി വിദൂരസ്ഥലങ്ങളിൽ താമസിക്കുന്ന കർദ്ദിനാളന്മാർക്കു സമയവും സന്ദർഭവും നല്കുന്നു. ഈ സമയംകൊണ്ടു കർദ്ദിനാൾ സമ്മേളനത്തിന് ആവശ്യമായ ഒരുക്കങ്ങളെല്ലാം ചെയ്തുകഴിഞ്ഞിരിക്കും. വത്തിക്കാൻകൊട്ടാരത്തിലെ ഒരു വലിയ ഹാൾ സമ്മേളനത്തിനായി വേണ്ടവിധം സ

ജ്ജീകരിച്ചിരിക്കും. നാലുസ്ഥലങ്ങളിൽ നാലു ചെറിയ വാതായനങ്ങളൊഴികെയുള്ള എല്ലാ വാതിലുകളും പൂട്ടി ആണിവെച്ചു തറയ്ക്കും. ഓരോ കർദ്ദിനാളിനും അദ്ദേഹത്തെ അനുഗമിക്കുന്ന വൈദികൻേറയും ഭൃത്യൻേറയും ഉപയോഗത്തിനായി മൂന്നോ നാലോ ചെറിയ മുറികൾ ഒഴിച്ചുകൊടുക്കുന്നു. അപരിഹാര്യമായ അത്യാവശ്യങ്ങൾ നിർവഹിക്കുന്നതിനുവേണ്ട ഉപകരണങ്ങൾ മാത്രമേ ഈ മുറികളിൽ ഉണ്ടായിരിക്കുകയുള്ളു.

കർദ്ദിനാൾസംഘത്തിൻെറ യോഗം ആരംഭിക്കുന്നതു്, സാധാരണ, മാർപ്പാപ്പാ മരിച്ചതിൻെറ 10-ാം ദിവസം വൈകുന്നേരമായിരിക്കും. ആ സമയംമുതൽ കർദ്ദിനാളന്മാർ ഒറ്റതിരിഞ്ഞു താമസിക്കുന്നു. ബാഹ്യലോകവുമായുള്ള എല്ലാ എടവാടുകളും പ്രതിരോധിക്കപ്പെടും. 11-ാംദിവസം രാവിലെ 7 മണിക്കു കർദ്ദിനാളന്മാർ പൗലീൻകപ്പേളയിൽ കൂടുകയും, ഡീൻസ്ഥാനവാഹിയായ കർദ്ദിനാൾ അർപ്പിക്കുന്ന ദിവ്യപൂജയിൽ സംബന്ധിക്കുകയും ദിവ്യകാരുണ്യമുൾക്കൊള്ളുകയും ചെയ്യുന്നു. ദിവ്യപൂജയുടെ ശേഷം അല്പസമയം അവർ വിശ്രമിക്കും. അനന്തരം സിസ്റ്റയിൻകപ്പേളയിൽ അവർക്കായി നിശ്ചയിക്കപ്പെട്ടിട്ടുള്ള സ്ഥലത്തു് അവർ ഓരോരുത്തരും ആസനസ്ഥരാകും. അൾത്താരയിൽ 6 മെഴുകുതിരികൾ കത്തിച്ചുവെയ്ക്കും. അവിടെത്തന്നെ സമ്മതിദാനപത്രം നിക്ഷേപിക്കുന്നതിനുള്ള

പാത്രവും വെച്ചിട്ടുണ്ടായിരിക്കും. പരിശുദ്ധാത്മാവിനെക്കുറിച്ചുള്ള ഒരു ഗീതം പാടിക്കഴിഞ്ഞശേഷം ചില പ്രാർത്ഥനകൾ ചൊല്ലും. അനന്തരം ഒരു അടയാളം കാണിക്കുമ്പോൾ കർദ്ദിനാളന്മാരല്ലാത്തവരെല്ലാം ആ മുറിയിൽനിന്നു പുറത്തുപോകും.

കർദ്ദിനാളന്മാർ അവരവരുടെ സ്ഥാനത്ത് ഉപവിഷ്ടരായാൽ ഉടനെ ചില പ്രാർത്ഥനകൾക്കുശേഷം സമ്മതിദാനം ആരംഭിക്കുന്നു. നിയമപ്രകാരം കത്തോലിക്കനായ ഏതൊരു പുരുഷനേയും മാർപ്പാപ്പായായി തിരഞ്ഞെടുക്കാമെങ്കിലും, 1398–നുശേഷം കർദ്ദിനാളന്മാരല്ലാത്ത ആരും അങ്ങനെ തിരഞ്ഞെടുക്കപ്പെട്ടിട്ടില്ലെന്നുള്ളത് ഇവിടെ പ്രത്യേകം വക്തവ്യമാണ്. സാധാരണ തിരഞ്ഞെടുപ്പു രഹസ്യസമ്മതിദാനം മൂലമാണ്. ഒരാളെ മാർപ്പാപ്പായെന്നു പ്രഖ്യാപനംചെയ്യുന്നതിന്, ആകെയുള്ളതിൻെറ മൂന്നിൽ രണ്ടുഭാഗം വോട്ടെങ്കിലും അയാൾക്കു ലഭിക്കേണ്ടിയിരിക്കുന്നു. സ്ഥാനാർത്ഥിയുടെ വോട്ട് ഇതിൽ ഉൾപ്പെടുകയില്ല. ഏതെങ്കിലും ഒരു സ്ഥാനാർത്ഥിക്കു കിട്ടിയ സമ്മതിദാനത്തിൻെറ സംഖ്യ ഏകദേശം വേണ്ടിടത്തോളമായി എന്നു കണ്ടുകഴിഞ്ഞാൽ ആ സ്ഥാനാർത്ഥി തനിക്കുതന്നെ വോട്ടുചെയ്തിട്ടുണ്ടോ എന്നു പരിശോധിക്കുന്നതാണ്.

ഓരോ കർദ്ദിനാളും തൻെറ സമ്മതിദാനപത്രം അൾത്താരയിലിരിക്കുന്ന പാത്രത്തിൽ നിക്ഷേപിക്കു

ഫാന

മ്പോൾ, ഈശോരേച്ഛയനുസരിച്ച തിരഞ്ഞെടുക്കപ്പെടണമെന്നു താൻ ആഗ്രഹിക്കുന്ന ആൾക്കുവേണ്ടിയാണു താൻ സമ്മതിദാനം ചെയ്തിട്ടുള്ളതെന്നു ദൈവനാമം വിളിച്ചു സത്യം ചെയ്യുന്നു. ആ മുറിയുടെ കോണിൽ ഒരു അടുപ്പു വെച്ചിട്ടുണ്ടായിരിക്കും. സമ്മതിദാനപത്രങ്ങളെല്ലാം ഈ അടുപ്പിലിട്ടു കത്തിച്ചുകളയും. അടുപ്പിനു മുകളിലുള്ള പുകക്കുഴലിൽക്കൂടി പുക പൊങ്ങുന്നതുകാണുമ്പോൾ തിരഞ്ഞെടുപ്പിന്റെ ഫലം അറിയുന്നതിന് അത്യാശയോടുകൂടി പുറത്തു കാത്തുനില്ക്കുന്ന ജനസമൂഹം, സമ്മതിദാനഫലം എന്താണെന്ന് അതിൽനിന്നു മനസ്സിലാക്കുന്നു. മൂന്നിൽ രണ്ടുഭാഗം വോട്ടു കിട്ടാത്തതുകൊണ്ട്, തിരഞ്ഞെടുപ്പു വീണ്ടും തുടരേണ്ടതായിട്ടാണിരിക്കുന്നതെങ്കിൽ, സമ്മതിദാനപത്രത്തോടുകൂടി കുറെ നനഞ്ഞ കച്ചിയുംകൂടി ഇട്ടുകത്തിക്കും. തൽഫലമായി പുറപ്പെടുന്ന മഞ്ഞനിറത്തിലുള്ള പുക കാണുമ്പോൾ മാർപ്പാപ്പാ തിരഞ്ഞെടുക്കപ്പെട്ടിട്ടില്ലെന്നു പ്രേക്ഷകർ മനസ്സിലാക്കുന്നു. മൂന്നിൽ രണ്ടു ഭാഗം വോട്ടു കിട്ടുന്നതുവരെ തിരഞ്ഞെടുപ്പു നടന്നുകൊണ്ടിരിക്കുന്നതാണ്.

പതിനഞ്ചാം ബനദിക്തോസിന്റെ പിൻഗാമിയെ തിരഞ്ഞെടുക്കുന്നതിനുള്ള കർദ്ദിനാൾസംഘം ആദ്യമായി സമ്മേളിച്ചതു് 1922-ഫെബ്രുവരി 2-ാംനു-ആയിരുന്നുവെന്നു പറഞ്ഞുവല്ലോ. ഫെബ്രുവരി 6-ാംനു- തിങ്കളാഴ്ചവരെ വോട്ടു നടത്തേണ്ടതായി വന്നു.



പതിനൊന്നാം പീയൂസ്

അന്നു $11\frac{3}{4}$ മണിക്ക്, സിസ്റ്റയിൻകപ്പേളയിൽനി ന്നുയൻവന്ന ധവളവർണ്ണമായ ഒരു ധൂമപടലം ഒരു പു തിയ പാപ്പാ തിരഞ്ഞെടുക്കപ്പെട്ടിരിക്കുന്നുവെന്നുള്ള വസ്തുതയെ പ്രഖ്യാപനം ചെയ്തു. പതിന്നാലു പ്രാവശ്യം തുടരെത്തുടരെ തിരഞ്ഞെടുപ്പു നടത്തേണ്ടിവന്നുവത്രെ. പതിന്നാലാമത്തെ പ്രാവശ്യം കർദ്ദിനാൾറാത്തിക്ക് ഏതാണ്ട് ഏകാഭിപ്രായമായ സമ്മതിദാനംതന്നെ ല ഭിച്ചു. "കാൽവരിമുകളിൽ പാപ്പായെ പ്രതിഷ്ഠിക്കു ന്നതിന്, 'വിയാ സാക്രാ'യിലെ 14 സ്ഥലങ്ങളെപ്പോ ലെ, പതിന്നാലു തിരഞ്ഞെടുപ്പുകൾതന്നെ വേണ്ടി വന്നു" എന്നാണ് കർദ്ദിനാൾ സ്റ്റേററ്സിക്രട്ടറി പ്രസ്താ വിച്ചത്.

തിരഞ്ഞെടുപ്പു കഴിഞ്ഞ ഉടനെ, പതിവനുസരി ച്ചു കർദ്ദിനാൾറാത്തി ഒഴിച്ചുള്ള മററു കർദ്ദിനാളന്മാ രുടെ സിംഹാസനങ്ങൾക്കു മുകളിലുള്ള മേക്കട്ടികളെ ല്ലാം നീക്കംചെയ്യപ്പെട്ടു. അനന്തരം കർദ്ദിനാളന്മാരെല്ലാ വരും കർദ്ദിനാൾറാത്തിക്കു ചുററും കൂടി. ഡീൻസ്ഥാനി യായ കർദ്ദിനാൾ, കർദ്ദിനാൾറാത്തിയെ സമീപിച്ചു മുറ പ്രകാരം ഇങ്ങനെ ചോദിച്ചു:—"അവിടത്തെ മാർപ്പാ പ്പായായി പ്രഖ്യാപനം ചെയ്യുന്ന ഈ തിരഞ്ഞെടുപ്പി നെ അവിടുന്ന് അംഗീകരിക്കുന്നുവോ?"

അല്പസമയം നിശ്ശബ്ദനായിരുന്നതിൻെറ ശേഷം അദ്ദേഹം ഇപ്രകാരം മറുപടി പറഞ്ഞു:—"ഈശ്വരേ ച്ഛയെ നിസ്സങ്കോചം അംഗീകരിക്കുവാനുള്ള ശക്തി

എനിക്കില്ല; അതുപോലെതന്നെ എന്നിൽ സമപ്പി ച്ചിരിക്കുന്ന ഈ മഹാഭാരത്തിൽനിന്നു സ്വതന്ത്രനാകുന്നതിന് ഇച്ഛിക്കുവാനുള്ള അധികാരവും എനിക്കില്ല. സഹപ്രവത്തകന്മാരുടെ സമ്മതിദാനത്തെ അതിന്റെ സാക്ഷാത്തായ അത്ഥത്തിൽ ഞാൻ മനസ്സിലാക്കുന്നുവെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. അതിനാൽ, അപ്രാപ്തനാണെന്നുള്ള പൂണ്ണബോധമുണ്ടെങ്കിലും ഞാൻ ഇതു് അംഗീകരിച്ചുകൊള്ളുന്നു."

"അവിടുന്നു് ഏതു നാമമാണു സ്വീകരിക്കുവാൻ ഇഷ്ടപ്പെടുന്നതു?" എന്നു കട്ടിനാൾ ഡീൻ വീണ്ടും ചോദിച്ചു.

അതിന്റെ മറുപടി ഇങ്ങനെയായിരുന്നു:—"പീയൂസ് നവമന്റെ കാലത്താണു്, ഞാൻ കത്തോലിക്കസഭയുടെ മടിയിലേയ്ക്കു സ്വീകരിക്കപ്പെട്ടതു്. വൈദികജീവിതത്തിലേയ്ക്കുള്ള എന്റെ ആദ്യപ്രവേശനവും അക്കാലത്തുതന്നെയായിരുന്നു. പത്താം പീയൂസ് മാർപ്പാപ്പായാണു് എന്നെ റോമിലേയ്ക്കു വിളിച്ചുവരുത്തിയതു്. പീയൂസ് എന്നതു സമാധാനത്തിന്റെ പര്യായമാകുന്നു. എന്റെ മുൻഗാമി ഏതൊന്നിനായി തന്റെ ജീവിതത്തെ സമപ്പിച്ചുവോ, ആ ലോകസമാധാനത്തിനായിത്തന്നെ എന്റെ എല്ലാ ശക്തികളേയും വിനിയോഗിക്കണമെന്നു് ആഗ്രഹിക്കുന്ന ഞാൻ 'പീയൂസ് പതിനൊന്നാമൻ' എന്ന നാമം സ്വീകരിക്കുന്നു. കത്തോലിക്കസഭയുടെ എല്ലാ അവകാശങ്ങളേയും തിരു

സിംഹാസനത്തിന്റെ എല്ലാവിധ അധികാരങ്ങളേയും സംരക്ഷിക്കുകയും കാത്തുസൂക്ഷിക്കുകയും ചെയ്യുന്ന വിഷയത്തിൽ ഞാൻ വളരെ ജാഗരൂകനായിരിക്കുമെന്നും ഈ കർദ്ദിനാൾസംഘത്തിന്റെ മുൻപിൽവെച്ചു പ്രതിജ്ഞ ചെയ്യുന്നു. മനുഷ്യസമുദായം ആഗ്രഹിക്കുന്ന സമാധാനത്തിന്റെ സൂചകമായി എന്റെ പ്രഥമാശീർവ്വാദങ്ങളെ റോമായ്ക്കും ഇററലിക്കും മാത്രമല്ല, കത്തോലിക്കസഭയ്ക്കും ലോകത്തിന് ഒട്ടാകെത്തന്നെയും ഞാൻ പ്രദാനം ചെയ്യുന്നതാണ്. വിശുദ്ധ പത്രോസിന്റെ ബസ്ലീക്കായുടെ മട്ടുപ്പാവിൽനിന്നു ഞാൻ ഇതു നിർവ്വഹിക്കുന്നതായിരിക്കും.''

ഈ അവസരത്തിൽ കർദ്ദിനാൾസംഘത്തിലെ ഡീൻസ്ഥാനിയായ ബിസ്ലെററി കർദ്ദിനാൾ സെൻറ് പീറേറഴ്സിന്റെ മട്ടുപ്പാവിൽ സന്നിഹിതനായി, ഉൽകണ്ഠാപൂർവ്വം പുറമെ നിലകൊള്ളുന്ന ജനസംഘത്തോടായി, പതിവനുസരിച്ച്, ഇങ്ങനെ വിളംബരം ചെയ്തു:—''ഒരു വലിയ സന്തോഷവാർത്ത ഞാൻ നിങ്ങളോടു പ്രഖ്യാപനം ചെയ്യുന്നു. നമുക്ക് ഒരു പുതിയ മാർപ്പാപ്പാ ഉണ്ടായിരിക്കുന്നു; അത്യുന്നതനും അതിവന്ദ്യനുമായ കർദ്ദിനാൾ അച്ചില്ലി റാത്തി 'പതിനൊന്നാം പീയൂസ്' എന്ന പേരിൽ മാർപ്പാപ്പായായി തിരഞ്ഞെടുക്കപ്പെട്ടിരിക്കുന്നു.''

സിസ്റ്റയിൻ കപ്പേളയിൽവെച്ചു പുതിയ മാർപ്പാപ്പായെ വെളുത്ത മേലങ്കി ധരിപ്പിച്ചു. അനന്തരം

പതിനൊന്നാം പീയൂസ്

1870-നുശേഷം ഇദംപ്രഥമമായി മാർപ്പാപ്പാ മട്ടപ്പാവിൽ എഴുന്നള്ളി. താഴെ മുററത്തു സന്നിഹിതമായിരുന്ന അതിരില്ലാത്ത ജനസംഘത്തിനിടയിൽനിന്നു പുറപ്പെട്ട നാലുദിക്കുംമുഴങ്ങുമാറുള്ള "ജയജയ" ശബ്ദം വിയന്മണ്ഡലത്തെ ഭേദിച്ചുപൊങ്ങി. സൈന്യങ്ങൾ മുറപ്രകാരം ആയുധങ്ങൾ താഴ്ത്തി മാർപ്പാപ്പായെ അഭിവാദ്യം ചെയ്തു. അദ്ദേഹമാകട്ടെ തന്റെ കരങ്ങൾ ഉയർത്തി "നഗരത്തേയും ലോകത്തേയും" മൂന്നുരു ആശീർവദിച്ചു.

ഫെബ്രുവരി 12-ാംനു- പുതിയ മാർപ്പാപ്പായുടെ കിരീടധാരണകൃത്യം നിർവഹിക്കപ്പെട്ടു. ജനാവലിയുടെ ആനന്ദോന്മത്തതയും ഉന്മേഷാഹ്ലാദങ്ങളും അവർണ്ണനീയമായിരുന്നു. സ്ഥാനാരോഹണാനന്തരം പുതിയ വേഷത്തിൽ മുമ്മുടി ചൂടിക്കൊണ്ട്, മാർപ്പാപ്പാ സെൻറ് പീറേറഴ്സ് ദേവാലയത്തിന്റെ മട്ടപ്പാവിൽ വീണ്ടും പ്രത്യക്ഷനാകുകയും, ആനന്ദസമുദ്രത്തിൽ ആറാടിക്കൊണ്ടു താഴെവർത്തിച്ചിരുന്ന ജനസഞ്ചയത്തിന്റെ മേൽ അനുഗ്രഹാശിസ്സുകൾ ചൊരിയുകയും ചെയ്തു.

പുതിയ മാർപ്പാപ്പാ പത്രോസിന്റെ സിംഹാസനത്തെ ആരോഹണംചെയ്ത അതേകൊല്ലത്തിൽതന്നെയാണ്, ഏഴുകൊല്ലങ്ങൾക്കുശേഷം ഇററലിയും തിരുസിംഹാസനവും തമ്മിൽ നടന്ന സമാധാനപരിശ്രമങ്ങൾക്കു വഴി തെളിയിച്ച ഫാസിസ്ററ് വിപ്ലവത്തിന്റെ വിജയവും ആഘോഷിക്കപ്പെട്ടതു്.

ഹാവൃ




# I

## വി: കൊച്ചുത്രേസ്യാ.

പതിനൊന്നാം പീയൂസ് മാർപ്പാപ്പായുടെ ഭരണകാലത്തിൽ മൂന്നുസംഭവങ്ങളാണു് അത്യന്തം പ്രാധാന്യത്തെ അർഹിക്കുന്നതു്. അവ (i) ലിസ്യൂവിലെ കൊച്ചുത്രേസ്യായെ വിശുദ്ധയെന്നു നാമകരണം ചെയ്തതു്. (ii) മിഷ്യനറി പ്രദർശനം. (iii) ലാററൻ ഉടമ്പടി എന്നിവയാകുന്നു. ഇവയിൽ ഒന്നാംസ്ഥാനം ചരിത്രകാരന്മാർ വിശുദ്ധ കൊച്ചുത്രേസ്യായുടെ നാമകരണത്തിനു നല്കിയേയ്ക്കാം. എന്തെന്നാൽ മററു സംഭവങ്ങൾക്കും കാരണം ആ മഹതിയുടെ പ്രേഷിതവൃത്തിയാകുന്നു; എന്നുമാത്രമല്ല, പതിനൊന്നാം പീയൂസിന്റെ ജീവിതത്തിലും ഭരണത്തിലും ആ വിശുദ്ധ അന്യാദൃശമായ സ്വാധീനശക്തി ചെലുത്തുകയും ചെയ്യുന്നു.

ലിസ്യൂവിലെ കൊച്ചുത്രേസ്യാ ഇന്നു സമസ്തലോകത്തിനും സുവിദിതയാകുന്നു. കത്തോലിക്കർക്കു മാത്രമല്ല, കത്തോലിക്കരല്ലാത്ത ക്രിസ്ത്യാനികൾക്കും, ക്രൈസ്തവേതരന്മാർക്കുംകൂടി, ആ നാമം ഇന്നു സുപരിചിതമാണു്. പത്തൊമ്പതാം നൂററാണ്ടിൽ ലൂർദ്ദെന്നപോലെ ഇരുപതാംനൂററാണ്ടിൽ ലിസ്യൂവും ആദ്ധ്യാത്മിക

മായ ഒരു പുനരുജ്ജീവനം വരുത്തിയിട്ടുണ്ട്; ആ യുവതിയുടെ ചരിത്രം ലോകത്തിലെ അനേകലക്ഷം ജനങ്ങളുടെ ജീവിതരീതിയെ സൽപഥത്തിലേയ്ക്കു തിരിച്ചുവിട്ടിട്ടുമുണ്ട്. പ്രസ്തുത മഹതി ജനിക്കുകയും ജീവിക്കുകയും വളരുകയും ചെയ്തിട്ടുള്ളതു് ഈ തലമുറയിൽ തന്നെയാണ്. ആ പുണ്യവതിയുടെ ജീവിതകഥ വളരെ എളുപ്പത്തിൽ പറഞ്ഞുതീർക്കാം.

ഫ്രാൻസിൽ അലൻസോൺ എന്ന ഗ്രാമത്തിൽ ഭക്തരായ രണ്ടു മാതാപിതാക്കന്മാരുടെ 9-ാമത്തെ പുത്രിയായി, 1873-ജനുവരി 2-ാംനു-, ത്രേസ്യാ ജനിച്ചു. പുത്രിക്കു മൂന്നു വയസ്സു പ്രായമായപ്പോൾ മാതാവു പരലോകപ്രാപ്തയായി: അതിനുശേഷം ആ കുടുംബം ലിസ്യൂവിലേയ്ക്കു മാറിത്താമസിച്ചു. ത്രേസ്യാ പിന്നീടു മരണപര്യന്തം ആ ഗ്രാമത്തിൽതന്നെയാണു കഴിച്ചുകൂട്ടിയതു്: ഉൽകൃഷ്ടമായ പ്രതിഭയാൽ സവിശേഷം അനുഗൃഹീതയായിരുന്ന അവളുടെ മനസ്സു ചെറുപ്പത്തിൽതന്നെ ഭക്തിവിഷയത്തിലേയ്ക്കു തിരിഞ്ഞു. മററു സഹോദരിമാരെപ്പോലെ കന്യകാമഠത്തിൽ പ്രവേശിക്കണമെന്ന് അവൾ പതിനഞ്ചാമത്തെ വയസ്സിൽ തന്നെ ആഗ്രഹിച്ചു. എന്നാൽ നിയമപ്രകാരമുള്ള വയസ്സു പൂർത്തിയാകാതിരുന്നതിനാൽ മഠാധികാരികൾ അന്നു് അനുവാദം നിഷേധിച്ചു. ഉടനെതന്നെ 1887ൽ മാർപ്പാപ്പായുടെ അനുവാദം വാങ്ങിക്കുന്നതിനായി പിതാവിനോടൊരുമിച്ചു് അവൾ റോമായിലെത്തി.

അന്നു റോമായിൽ അവർ താമസിച്ചിരുന്ന മുറിയിൽ അവളുടെ ഒരു പ്രതിമയും സ്മാരകവും സ്ഥാപിച്ചിട്ടുണ്ടെന്നു മാത്രമല്ലാ, പിന്നീട് അതൊരു പ്രാൎത്ഥനാലയമായി രൂപാന്തരപ്പെടുത്തീട്ടുമുണ്ട്. അടുത്ത വൎഷം ഏപ്രിൽ 9-ാംനു- ആ യുവതി കൎമ്മലസഭയിൽ പ്രവേശിക്കുകയും 1890- സെപ്റ്റംബർ 24-ാംനു- സഭാവസ്ത്രം സ്വീകരിക്കുകയും ചെയ്തു. 9 കൊല്ലത്തെ സന്യാസിനീജീവിതത്തിനുശേഷം 24-ാമത്തെ വയസ്സിൽ, 1897-സെപ്റ്റംബർ 30-ാംനു-, ആ സുചരിത്ര ഐഹികജീവിതത്തിനു പൂൎണ്ണവിരാമമിട്ടു. ആ മഹതിയുടെ അഞ്ചു സഹോദരിമാർ ഇന്നും ജീവിച്ചിരിപ്പുണ്ട്.

ജീവിച്ചിരുന്നകാലത്തു ലോകത്തിന് അജ്ഞാതയായിക്കഴിഞ്ഞിരുന്ന ആ യുവതിയുടെ ചരിത്രസംഗ്രഹം ഇതാണ്. കൊച്ചുത്രേസ്യായുടെ ആത്മകഥാകഥനം, അത്യുൽകൃഷ്ടമായ ഒരു ഗദ്യകാവ്യം, 1897-ൽ പ്രസിദ്ധംചെയ്തു. മൂലഭാഷയായ ഫ്രെഞ്ചിൽതന്നെ അതിന് അനേകം പതിപ്പുകളുണ്ടായിട്ടുണ്ട്. ലോകത്തിലെ സകലപരിഷ്കൃതഭാഷകളിലും അതു വിവൎത്തനം ചെയ്യപ്പെടുകയും അതിന്റെ 30 **ലക്ഷ**ത്തിൽപരം പ്രതികൾ ലോകത്തിൽ പ്രചരിക്കുകയും ചെയ്തിരിക്കുന്നു. നമ്മുടെ മലയാളത്തിൽപോലും അതു തൎജ്ജിമ ചെയ്യപ്പെട്ടിട്ടുണ്ട്. മരിക്കുന്ന സമയത്തുപോലും ലോകത്തിനു കേവലം അജ്ഞാതയായിരുന്ന ആ യുവതി മൂന്നുദശാബ്ദംകൊണ്ടു ലോകത്തിൽ ഏററവും പ്രസി

ദ്ധയായിത്തീൎന്നിരിക്കുന്നുവെന്നുള്ളതു് ഒരു മഹാത്ഭുതം തന്നെ. ആ വിശുദ്ധയുടെ നാമം ഗ്രഹിക്കാത്ത ജാതിയോ, അവളുടെ ബഹുമാനാൎത്ഥം സ്ഥാപിതമായ ദേവാലയങ്ങളില്ലാത്ത പ്രദേശങ്ങളോ ഇന്നു ഭൂമിയിൽ ഇല്ല. കത്തോലിക്കർമാത്രമല്ല, കത്തോലിക്കരല്ലാത്തവർപോലും ആ വിശുദ്ധയുടെ സ്വൎഗ്ഗീയസഹായം തേടുന്നു. അവരുടെ മദ്ധ്യസ്ഥതവഴി അനേകം അത്ഭുതങ്ങൾ സംഭവിച്ചതായി പറയപ്പെടുകയും ചെയ്യുന്നു.

കൊച്ചുത്രേസ്യായെ വിശ്വവിശ്രുതയാക്കിയ വിശിഷ്ടഗുണം അവളുടെ ജീവിതവിശുദ്ധിയല്ലാതെ മറെറാന്നുമല്ല. അവൾ കഷ്ടതകളെ സസന്തോഷം സമാശ്ലേഷിച്ചു. മററെല്ലാററിനേക്കാളും ആശാസ്യമായിട്ടുള്ളതു് അതാണെന്നു് അവൾ തെളിയിച്ചു. സ്വാൎത്ഥപരിത്യാഗം, ക്രിസ്തുവിനോടുള്ള അതിതീക്ഷ്ണമായ സ്നേഹം, ദൈവേഷ്ടത്തിനായിമാത്രം ജീവിക്കുവാനുള്ള ആഗ്രഹം, ഇതാണു് അവളുടെ ജീവിതവിജയത്തിന്റെ, ഭുവനവിഖ്യാതിയുടെ, നിദാനം. ദൈവത്തെ പ്രീതിപ്പെടുത്തുന്നതിനുവേണ്ടി ഏതു കഷ്ടതകളേയും സസന്തോഷം സഹിക്കുക എന്നുള്ളതാണു് അവൾ നല്കിയ പ്രബോധനത്തിന്റെ രത്നച്ചുരുക്കം. ഒരു ശിശു മാതാവിനെഎന്നപോലെ അവൾ ദൈവത്തെ ആശ്രയിച്ചുകൊണ്ടു ജീവിച്ചു.

"ലോകംമുഴുവൻ എന്നെ സ്നേഹിക്കുവാൻ തുടങ്ങും" എന്നു ലിസ്യൂവിലെ ഒരു കന്യകാലയത്തിന്റെ

ഉള്ളിലിരുന്ന് അവൾ പാടിയത്, ഒരു പ്രവചനം പോലെ, ഇന്ന് അക്ഷരംപ്രതി അന്വത്ഥമായിത്തീന്നിട്ടുണ്ട്. "മരണാനന്തരം ഞാൻ പുഷ്പവഷംചെയ്യും" എന്നുള്ള അവളുടെ വാഗ്ദാനവും പൂത്തീകരിച്ചുകൊണ്ടിരിക്കുന്നു. അവളുടെ ജീവിതവിശുദ്ധി ലോകമാസകലം പ്രചരിക്കുകയും, അവളുടെ മദ്ധ്യസ്ഥതവഴിയായി പല അത്ഭുതങ്ങൾ സംഭവിക്കുകയും ചെയ്തുതുടങ്ങിയതോടുകൂടി, 1914–ജൂൺമാസത്തിൽ, അവളെ 'സിദ്ധ'യെന്ന പേരുവിളിക്കുവാനുള്ള പ്രാരംഭശ്രമങ്ങൾ, അന്നു കത്തോലിക്കസഭയുടെ പരമാദ്ധ്യക്ഷനായിരുന്ന പത്താംപീയൂസ് മാർപ്പാപ്പാ ആരംഭിച്ചു. കൊച്ചുത്രേസ്യായോട് അദ്ദേഹത്തിനു സീമാതീതമായ ഭക്തിയുണ്ടായിരുന്നു. "അങ്ങ് അവളെ ഇത്രകാര്യമായിക്കരുതുന്നത് എന്തുകൊണ്ടാണാവോ; അത്ഭുതകരമായ എന്തെങ്കിലും അവളുടെ ജീവിതത്തിലുണ്ടായിട്ടുണ്ടോ?" എന്ന് ഒരിക്കൽ ഒരു വൈദികൻ ചോദിച്ചപ്പോൾ, "അവളുടെവഴി സുഗമമാണെന്നാണു നിങ്ങളുടെ വിചാരമെങ്കിൽ, ഉടൻതന്നെ അതിലെസഞ്ചരിക്കുവാനൊന്നു ശ്രമിച്ചുനോക്കുക" എന്നാണു പത്താം പീയൂസ് മറുപടിപറഞ്ഞത്. അവളെ സിദ്ധയെന്നു നാമകരണം ചെയ്യുവാനുള്ള ശ്രമങ്ങൾക്കു മഹായുദ്ധകാലത്തുപോലും വിഘ്നമുണ്ടായില്ല. യുദ്ധഭൂമിയിൽ അനേകംപ്രാവശ്യം അവൾ പ്രത്യക്ഷയായതായി പറയപ്പെടുന്നു.

ഒരാളെ സിദ്ധനെന്നോ സിദ്ധയെന്നോ വിളിക്ക

ണമെങ്കിൽ തൽസംബന്ധമായ ശ്രമം ആരംഭിച്ച് 50 കൊല്ലം കഴിഞ്ഞിരിക്കണമെന്നാണ്, സഭയുടെ സാധാരണമായ നിയമം. എന്നാൽ കൊച്ചുത്രേസ്യാ യുടെ കാര്യം ആ നിയമത്തിൽനിന്ന് ഒഴിവാക്കപ്പെട്ടു. ഇതു് 1918-ൽ പതിനഞ്ചാം ബനദിക്തോസാണു ചെയ്തതു്. 1921-ആഗസ്റ്റ് 14-ാംനു ചെയ്ത ഒരു പ്ര ഭാഷണത്തിൽ, കൊച്ചുത്രേസ്യായിൽ വിളങ്ങിയിരുന്ന സൽഗുണങ്ങളുടെ വീരോചിതമായ സ്വഭാവത്തെ പ തിനഞ്ചാം ബനദിക്തോസ് പുകഴ്ത്തി പ്രഖ്യാപനം ചെയ്തു. 1923-ഏപ്രിൽ 29-ാംനു പതിനൊന്നാം പീയൂസ് മാർപ്പാപ്പാ കൊച്ചുത്രേസ്യായെ സിദ്ധയെന്നു നാമകരണം ചെയ്തു. രണ്ടു കൊല്ലത്തിനുശേഷം, 1925-ൽ, അദ്ദേഹംതന്നെ കൊച്ചുത്രേസ്യായ്ക്കു വിശുദ്ധയെന്നുള്ള പദവിയും കല്പിച്ചുകൊടുത്തു. പരിപാവനമായ ജീവിതം നയിച്ച് ഈ ലോകത്തെ വിട്ടുപോകുന്ന ഒരു ആത്മാവിനു കത്തോലിക്കസഭ നല്കുന്ന പരമോന്നതമായ ബഹുമതിയാണതു്.

"വിശുദ്ധ"രെന്നു നാമകരണം ചെയ്യുന്ന ചടങ്ങ്, റോമായിലെ അത്യാഘോഷസമന്വിതങ്ങളായ സംഭവങ്ങളിൽ ഒന്നാകുന്നു. കൊച്ചുത്രേസ്യായെ വിശുദ്ധയെന്നു നാമകരണം ചെയ്ത അവസരത്തിൽ അതിൽ സംബന്ധിക്കുന്നതിനായി 8 ലക്ഷത്തോളം ജനങ്ങൾ സന്നിഹിതരായിരുന്നുവത്രേ! അതിൽ എഴുപതിനായിരത്തിൽപരം ആളുകൾ, ഇററലിക്കുപുറമേനിന്നു തീ

ത്ഥയാത്രയായി വന്നിട്ടുള്ളവരായിരുന്നു. പത്രോസിന്റെ ദേവാലയം ജനാവലിയെക്കൊണ്ടു നിറഞ്ഞിരുന്നു. അവരിൽ 35 കർദ്ദിനാളന്മാരും, 250 മെത്രാപ്പോലീത്തമാരും മെത്രാന്മാരും, 4000 സന്യാസികളും ഉൾപ്പെട്ടിരുന്നു. ദേവാലയം മുഴുവൻ വൈദ്യുതദീപപ്രവാഹത്തിൽമുങ്ങിയിരുന്നു. പതിനൊന്നാം പീയൂസ് ഔദ്യോഗികമായ ആഡംബരങ്ങളോടും പ്രതാപത്തോടുംകൂടി അവിടെ സന്നിഹിതനായി. നിയമാനുസാരമായ പ്രാർത്ഥനകൾക്കുശേഷം, ലിസ്യൂവിലെ അജ്ഞാതയായ ആ യുവകന്യകയെ "വിശുദ്ധ" എന്നു പേരുവിളിച്ചു. വായനക്കാരുടെ ജിജ്ഞാസാപൂർത്തിക്കായി ആ നാമകരണവാചകം ഇവിടെ പകർത്താം:—

"പരിശുദ്ധവും അവിഭക്തവുമായ ത്രിത്വത്തിന്റെയും മൂന്നു ദൈവികപുരുഷന്മാരിൽ ഓരോരുത്തരുടെയും ബഹുമാനത്തിനായിക്കൊണ്ടും, കത്തോലിക്കവിശ്വാസത്തിന്റെ ഉയർച്ചയ്ക്കും ക്രൈസ്തവമതത്തിന്റെ പ്രചാരത്തിനുംവേണ്ടിയും, യേശുക്രിസ്തുവിന്റേയും പരിശുദ്ധ ശ്ലീഹന്മാരായ പത്രോസിന്റേയും പൗലോസിന്റേയും നമ്മുടേയും അധികാരത്താൽ; ദൈവസഹായം നിരന്തരം അഭ്യർത്ഥിച്ചുകൊണ്ടുള്ള പരിപക്വമായ പര്യാലോചനയ്ക്കും, റോമാസഭയിലെ കർദ്ദിനാളന്മാരും നിത്യനഗരത്തിൽ സന്നിഹിതരായ പാത്രിയർക്കീസന്മാരും മെത്രാപ്പോലീത്തമാരും മെത്രാന്മാരുമായ നമ്മുടെ അഭിവന്ദ്യസഹോദരന്മാരുടെ ഉപദേശ

ങ്ങൾക്കുശേഷം; ഉണ്ണിഈശോയുടെ അനുഗ്രഹീതയായ കൊച്ചുത്രേസ്യാ ഒരു വിശുദ്ധയാണെന്നു നാം അദ്ധ്യവസാനംചെയ്തു തീരുമാനിക്കുകയും, ആ ആളെ വിശുദ്ധരുടെ പട്ടികയിൽ ഉൾപ്പെടുത്തുകയും, സാർവ്വത്രികസഭയിൽ അവളുടെ സ്മരണയെ പ്രതിവർഷം അവളുടെ സ്വർഗ്ഗീയജനനദിനമായ (മരണദിനമായ) സെപ്റ്റംബർ 30–ാംനു ഭക്തിയോടുകൂടി കൊണ്ടാടണമെന്നു കല്പിക്കുകയും ചെയ്യുന്നു. പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ"

അതിനെത്തുടർന്നു "തെ ദേവും" എന്നാരംഭിക്കുന്ന സ്തോത്രഗീതം ആലാപിക്കപ്പെട്ടു. ആ സമയത്തു്, മുകളിൽ ചെയ്തിരുന്ന അലങ്കാരങ്ങളിൽനിന്നു മൂന്നു റോസപ്പൂക്കൾ അടർന്നു മാർപ്പാപ്പായുടെ വലത്തുഭാഗത്തു പതിക്കുകയുണ്ടായത്രെ! അന്നു പകലും രാത്രിയും ആ ദേവാലയം മുഴുവൻ ദീപക്കാഴ്ചകളാൽ പ്രശോഭിതമായിരുന്നു. സെൻറ് പീറേറഴ്സിന്റെ മഹത്തായ താഴികക്കുടം, ഉജ്ജ്വലരത്നങ്ങൾ പതിച്ചിട്ടുള്ള ഒരു കിരീടംപോലെ, ദൂരെനില്ക്കുന്ന സന്ദർശകന്മാർക്കു ദൃശ്യമായിരുന്നു. ദീപക്കാഴ്ച കാണുന്നതിന് 8 ലക്ഷത്തിൽപരം ജനങ്ങൾ സമ്മേളിച്ചിരുന്നുവത്രെ. അന്ന് ആ ദേവാലയത്തിന്റെ മുററത്തു സന്നിഹിതരായിരുന്നവരുടെ കൂട്ടത്തിൽ സീഞ്ഞോർ മുസോലിനിയും ഉൾപ്പെട്ടിരുന്നു. ഇത്രവലിയ ജനക്കൂട്ടമുണ്ടായിരുന്നിട്ടും, അതു നിയന്ത്രിക്കുവാൻ പോലീസ്സുംമററും ഇല്ലാതിരുന്നിട്ടും,

നിസ്സാരമായ ഒരപകടം പോലുംഅന്നു സംഭവിക്കുകയുണ്ടായില്ല!

കൊച്ചുത്രേസ്യായെ വിശുദ്ധയെന്നു നാമകരണം ചെയ്ത വേളയിൽ പീയൂസ് പതിനൊന്നാമൻ ഏററവും ഉദ്ബോധകമായ ഒരു പ്രസംഗം ചെയ്തു:— "സ്വയം ശിശുക്കളായിത്തീർന്നുകൊണ്ട് അവളെ അനുകരിക്കുന്നതിനുവേണ്ടി വിശ്വാസികൾ അവളുടെ ചരിത്രത്തെ പഠിക്കണമെന്നാണു സർവ്വോപരി നമ്മുടെ അഭിലാഷം. അല്ലാത്തപക്ഷം, ദിവ്യനാഥൻ അരുളിച്ചെയ്തിട്ടുള്ളതുപോലെ, അവർക്കു സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുവാൻ സാധിക്കുന്നതല്ല. ഈ ആദ്ധ്യാത്മികശൈശവത്വം സർവ്വസാധാരണമായിത്തീരുന്നപക്ഷം, നമ്മുടെ ഭരണഘട്ടത്തിൻെറ പ്രാരംഭദശയിൽ ഏതൊരുകാര്യം സാധിക്കുന്നതിനായി നാം നിശ്ചയിച്ചിരുന്നുവോ, ആ മനുഷ്യസമുദായനവീകരണം എത്രയെളുപ്പം സാധിക്കുമെന്നു കാണാൻ വലിയ പ്രയാസമില്ല. ആകയാൽ വിശുദ്ധകൊച്ചുത്രേസ്യാ, അവളുടെ ആത്മകഥാകഥനത്തിൻെറ അവസാനമായി ചേർത്തിട്ടുള്ള പ്രാർത്ഥനയെ നാമും സ്വന്തമായി സ്വീകരിച്ചുകൊള്ളുന്നു: 'യേശുനാഥാ സംഖ്യാതീതമായ ആത്മാക്കളെ അവിടുന്നു തൃക്കൺപാർക്കണമെന്നും, അവിടുത്തെ ദിവ്യസ്നേഹത്തിനു യോഗ്യമായ കൊച്ചുപൈതങ്ങളെ ഈ ലോകത്തിൽനിന്നും തിരഞ്ഞെടുക്കണമെന്നും ഞങ്ങൾ അപേക്ഷിക്കുന്നു."

ഫഫൻ

രണ്ടുകൊല്ലത്തിനുശേഷം അതേ ശുഭദിനത്തിൽ, വത്തിക്കാൻ ആരാമത്തിലുള്ള ലൂർദ്ദുഗുഹയ്ക്കു സമീപം പണിചെയ്യപ്പെട്ടിട്ടുള്ള വിശുദ്ധ ത്രേസ്യായുടെ ജപാലയം മാർപ്പാപ്പായുടെ സാന്നിദ്ധ്യത്തിൽ ഉൽഘാടനം ചെയ്യപ്പെട്ടു. അതിൽചേർത്തിട്ടുള്ള "Posiut me custodem in hortis vaticanis XVII maii MCMXXVII Pius P. P. XI." (വത്തിക്കാൻ ആരാമങ്ങളുടെ സംരക്ഷകയായി, പതിനൊന്നാം പീയൂസ് മാർപ്പാപ്പാ 1927–മേയ് 17–ാംനു- എന്നെ ഇവിടെ സ്ഥാപിച്ചിരിക്കുന്നു) എന്ന സ്മാരകലിഖിതത്തിൻെറ നിർമ്മാതാവും മാർപ്പാപ്പാതന്നെയാകുന്നു. ഉച്ചതിരിഞ്ഞുള്ള സവാരിക്കിടയിൽ പലപ്പോഴും അദ്ദേഹം ഈ സ്ഥലത്തുവന്നു പ്രാർത്ഥിക്കുക പതിവാണു്.

---

## II
## മിഷ്യനറിപ്പാപ്പാ.

പതിനൊന്നാം പീയൂസിനെ മിഷ്യനറിപ്പാപ്പാ എന്നു അന്വർത്ഥമായി നാമകരണം ചെയ്യാറുണ്ടു്.

മിഷ്യനറിപ്രവർത്തനത്തിന്റെ സുകരമായ നിർവ്വഹണത്തിനുവേണ്ടി അദ്ദേഹം ആദ്യമായി ചെയ്തതു്, പ്രസിദ്ധമായ വിശ്വാസപ്രചരണസംഘത്തിന്റെ കേന്ദ്രം ലയൻസിൽനിന്നു റോമായിലേയ്ക്കു മാററിസ്ഥാപിക്കുകയായിരുന്നു. അദ്ദേഹത്തിന്റെ ഈ പ്രവൃത്തി ധാരാളം ന്യായീകരിക്കപ്പെടാവുന്ന ഒന്നാണെന്നു്, പിന്നീട്ടു് ഉണ്ടായിക്കൊണ്ടിരിക്കുന്ന സംഭാവനകളുടെ വർദ്ധനവിൽനിന്നു വ്യക്തമായി തെളിയുന്നുണ്ടു്. 'ഫീദെസ് ഏജൻസി' എന്ന വാർത്താവിതരണസംഘത്തിന്റെ രൂപീകരണമായിരുന്നു, ഏതദ്വിഷയകമായ അദ്ദേഹത്തിന്റെ രണ്ടാമത്തെ കൃത്യം. ഈ ഏജൻസിയുടെ പ്രധാനജോലി, മിഷ്യനറിമാരുടേയും അവർ ചെയ്യുന്ന മതപ്രചരണവേലയുടേയും വിശദമായ വിവരങ്ങൾ ശേഖരിച്ചു പ്രചരിപ്പിക്കുക എന്നുള്ളതാകുന്നു.

മിഷ്യനറിരംഗങ്ങളെ പരിശോധിച്ചതിന്റെ ഫലമായി, അത്യാവശ്യമായിത്തീർന്നിരിക്കുന്ന ഒരു കാര്യം — ഏതദ്ദേശീയവൈദികഗണത്തിന്റെ വർദ്ധനവും അഭിവൃദ്ധിയും — മാർപ്പാപ്പായുടെ സത്വരമായ ശ്രദ്ധയിൽ പെട്ടു. സ്വന്തം ജനങ്ങളോടു നേരിട്ടു സംസാരിക്കുവാൻ കഴിയുന്നവരായിരിക്കും, എല്ലായ്പോഴും ഏററവും നല്ല മിഷ്യനറിമാർ. മിഷ്യനറിമാരുടെ മതപ്രചരണസംരംഭങ്ങൾ വിജയകരമാകുന്നതിന്നു് ഏററവും ആവശ്യകമായിട്ടുള്ളതു് ആകർഷകമായ ചില രീതികളും ശൈലികളും, സന്ദർഭോചിതമായ ദൃഷ്ടാന്തങ്ങളുടേ

യും വാക്കുകളുടേയും സുന്ദരമായ തിരഞ്ഞെടുപ്പുമാകുന്നു. ഒരു വിദേശിക്ക്—അവൻ എത്രതന്നെ തദ്ദേശഭാഷാവിദഗ്ദ്ധനായിരുന്നാലും—ഇതു സാധിച്ചെന്നു വരുന്നതല്ല. ഇതുകൊണ്ടായിരിക്കണം ഏതദ്ദേശീയവൈദികഗണത്തെ വൎദ്ധിപ്പിക്കുന്നതിൽ മാർപ്പാപ്പാ ഉത്സുകനായിത്തീൎന്നതു്. മിഷ്യൻ സംസ്ഥാനങ്ങളുടെ ഭരണം കഴിയുന്നതും തത്തദ്ദേശീയവൈദികാദ്ധ്യക്ഷന്മാരെ ഏല്പിച്ചുകൊടുക്കുകയെന്നുള്ളതാണു പതിനൊന്നാം പീയൂസ് സ്വീകരിച്ചിരിക്കുന്ന നയം. ആഫ്രിക്കാ, ചൈനാ, ഇൻഡ്യാ മുതലായ മഹാരാജ്യങ്ങളിലെ പല മിഷ്യൻ രംഗങ്ങളും അവിടത്തെ ഭരണകാലത്തു്, തത്തദ്ദേശീയരുടെ ഭരണത്തിനു വിട്ടുകൊടുത്തിട്ടുണ്ടു്. ചൈനയിലെ ആദ്യത്തെ ആറു ദേശീയമെത്രാന്മാരെ അവിടുന്നു നേരിട്ട് അഭിഷേകം ചെയ്തുകൊണ്ട്, ഈ വിഷയത്തിൽ അദ്ദേഹത്തിനുള്ള സീമാതീതമായ താല്പൎയ്യത്തെ പ്രദൎശിപ്പിക്കയുണ്ടായി. എല്ലാ സ്ഥലത്തും അദ്ദേഹത്തിന്റെ ഉദ്ബോധനം അത്യധികമായ ഫലത്തെ ഉല്പാദിപ്പിച്ചുകൊണ്ടിരിക്കുന്നു. ഏഷ്യയിലും ആഫ്രിക്കയിലും വൈദികവൃത്തിയെ സ്വീകരിക്കുന്നവരുടെ തുക വളരെ ത്വരിതമായി വൎദ്ധിച്ചുകൊണ്ടിരിക്കുന്നു. ഇതിന്റെയെല്ലാം ഫലമോ, പ്രതീക്ഷയെ കവിഞ്ഞു് ആശാജനകവുമായിരിക്കുന്നു.

മറെറാരു വലിയ ആവശ്യം—ഇൻഡ്യ, ചൈന, ജപ്പാൻ എന്നീ പൗരസ്ത്യരാജ്യങ്ങളിൽ പ്രത്യേകിച്ചും—

അവിടത്തെ ചിന്താശീലരായ ജനങ്ങൾക്ക സഭയിലെ സന്യാസികളുടെയിടയിൽ കാണുന്ന തരത്തിലുള്ള ധ്യാനാത്മകമായ ജീവിതത്തെ കാണിച്ചുകൊടുക്കുക എന്നുള്ളതായിരുന്നു. ഇതുവരെ കത്തോലിക്കമിഷ്യൻറിമാർ ക്രിയാപരമായ വശത്തെമാത്രമേ പ്രദർശിപ്പിച്ചിരുന്നുള്ളു. ആ വശമാകട്ടെ, ജനഹൃദയത്തെ അത്ര ക്ഷണം സ്പർശിക്കുന്ന ഒന്നല്ലതാനും. അതു കണ്ട്, ആശ്രമജീവിതം നയിക്കുന്ന സന്യാസിസംഘങ്ങൾ ജനങ്ങളുടെ ഇടയിൽ ആശ്രമങ്ങൾ സ്ഥാപിക്കട്ടെ എന്നും കത്തോലിക്കസഭയുടെ സംപൂർണ്ണജീവിതത്തെ—അവർ കണ്ടിട്ടുള്ള ക്രിയാപരവും കാണാത്ത ധ്യാനാത്മകവുമായ ജീവിതത്തെ—അവർ കാണാൻ ഇടവരട്ടെ എന്നുമാണു പതിനൊന്നാം പീയൂസ് മാർപ്പാപ്പാ നിശ്ചയിച്ചത്. ഇങ്ങനെ സഭയുടെ സമ്പൂർണ്ണജീവിതം ജനങ്ങളുടെ മുൻപിൽ പ്രദർശിപ്പിക്കുന്നതിൽനിന്നുണ്ടാകുമെന്ന് ആശിക്കാവുന്ന ഫലം എത്രമാത്രം മഹത്തരമായിരിക്കുമെന്ന്, ചൈനയിലെ ട്രാപ്പിസ്റ്റ് സന്യാസാശ്രമത്തിനു സിദ്ധിച്ച അത്യത്ഭുതകരമായ വിജയം തന്നെ തെളിയിക്കുന്നു.

ഒരു ദേശീയകർമ്മലമഠത്തിൻെറ സ്ഥാപകനായ യൂറോപ്യൻ, ആശ്രമജീവിതത്തെ ആശ്ലേഷിച്ച ചൈനയിലെ പെൺകുട്ടികളുടെ അത്ഭുതാവഹമായ ചൈതന്യത്തെക്കുറിച്ചും ആശ്രമജീവിതത്തെ ശരിയായി അഭിവൃദ്ധിപ്പെടുത്താൻ ഉദ്യമിക്കുകയാണെങ്കിൽ, അതു

കൊണ്ടു കത്തോലിക്കസഭയ്ക്കുണ്ടാകാവുന്ന ശോഭനവും മഹനീയവുമായ ഭാവിയെക്കുറിച്ചും ഒരിടത്തു പ്രസ്താവിച്ചിട്ടുണ്ട്. മതാദ്ധ്യക്ഷൻെറ ആഹ്വാനത്തെ ആശ്രമവാസികൾ നിരുപാധികമായി അനുസരിക്കുന്നപക്ഷം ധ്യാനാത്മകമായ ജീവിതം നയിക്കുന്നവരുടെ സാന്നിദ്ധ്യം നാട്ടുകാരായ ജനങ്ങളുടെ ജീവിതചര്യാക്രമങ്ങളേയും സ്വഭാവത്തേയും സാരമായി സ്പർശിക്കുമെന്നും, ആശ്രമാർത്ഥികളുടെ വർദ്ധനവുമൂലം അവർക്ക് ഏററവും ഗുണകരമായ പ്രതിഫലം സിദ്ധിക്കുമെന്നും അങ്ങനെ അവരവരുടെ കൃത്യത്തെ അവരവർ നിർവ്വഹിക്കുകയാണെങ്കിൽ, അതുമൂലം ലബ്ധമാകുന്ന ജീവിതനവീകരണം ചിന്താപരിധിയേയുംകൂടി ഉല്ലംഘിക്കുന്നതാണെന്നും ആ മിഷ്യനറി എഴുതുന്നു.

1925-ലെ ജൂബിലിവർഷത്തിൽ വത്തിക്കാനാരാമങ്ങളിൽ മാർപ്പാപ്പാ ഉൽഘാടനംചെയ്ത ഗംഭീരമായ മിഷ്യനറിപ്രദർശനം തദ്വിഷയകമായി കത്തോലിക്കാമതവിശ്വാസികൾക്കുള്ള കടമയെ മനസ്സിലാക്കിക്കൊടുക്കുന്നതിന് അത്യന്തം പ്രയോജകീഭവിക്കുന്ന ഒന്നായിരുന്നു. അത്രമഹത്തായതോതിൽ അത്രവിശിഷ്ടമായ ഒരു സംരംഭത്തിന് അതിനുമുൻപ് ആരെങ്കിലും ശ്രമിച്ചിട്ടുണ്ടോ എന്നു സംശയമാണ്. ജൂബിലിയാഘോഷം അവസാനിച്ചതിനുശേഷവും പ്രസ്തുതപ്രദർശനസാമഗ്രികൾ ചിന്നിച്ചിതറിപ്പോകുന്നതിനിടയാക്കാതെ, ലാററാൻ കൊട്ടാരത്തിൽ ശാശ്വതമായി സ്ഥാപി

കപ്പെട്ടിരിക്കുന്നു.

മിഷ്യൻ പ്രവൎത്തനങ്ങളുടെ വിജയത്തിനായി പതിനൊന്നാം പീയൂസ് ചെയ്ത മറെറാരു പ്രവൃത്തി വിവിധങ്ങളായ മിഷ്യൻ കേന്ദ്രങ്ങളെ യഥാസൗകൎയ്യം കേന്ദ്രീകരിക്കുകയായിരുന്നു. മിഷ്യനറി വൈദികാദ്ധ്യക്ഷന്മാൎക്കു കൂടുതൽ കാൎയ്യക്ഷമമായ രീതിയിൽ മിഷ്യനറി പ്രവൎത്തനങ്ങളെ അടുത്തു പരിശോധിക്കുന്നതിന് അതു് എളുപ്പമുണ്ടാക്കിത്തീൎത്തു. മിഷ്യന്റെ കാൎയ്യത്തിൽ മാൎപ്പാപ്പായ്ക്കുള്ള അഭിനിവേശത്തിന്റെ മറെറാരുദാഹരണമാണ്, വത്തിക്കാൻസംസ്ഥാനത്തിനുള്ളിൽ സ്ഥിതിചെയ്യുന്ന അബിസീനിയൻ കോളേജ്.

മിഷ്യനറിരംഗത്തിന്റെ യാതൊരു കോണും, മിഷ്യനറിതാൽപൎയ്യങ്ങളുടെ യാതൊരുഭാഗവും, ചരിത്രനായകന്റെ സൂക്ഷ്മദൃഷ്ടിയിൽപെടാതെ പോകുന്നില്ല. മിഷ്യനെ സംബന്ധിക്കുന്നതെല്ലാം അദ്ദേഹത്തെയും സംബന്ധിക്കുന്നു; അദ്ദേഹത്തിന്റെ സത്വരമായ ശ്രദ്ധ അവയിൽ പതിക്കുകയും ചെയ്യുന്നു.

മിഷ്യനറിപ്രവൎത്തനവിഷയത്തിൽ പീയൂസ് പതിനൊന്നാമൻ സ്വീകരിച്ചിട്ടുള്ള നയത്തെക്കുറിച്ചു പ്രതിപാദിച്ചുകൊണ്ടു് "പെൻസീറോ മിഷ്യനേറിയോ" Pensiero Missionario എന്ന പത്രികയുടെ ഒരു ലക്കത്തിൽ ഒരു സൂക്ഷ്മവീക്ഷകൻ ഒരു ലേഖനം പ്രസി

ല്ഭീകരിച്ചിട്ടുണ്ട്. അതിൽ അദ്ദേഹം അതിനെ ആറു മുഖങ്ങളിൽ കൂടിയാകുന്ന വീക്ഷിക്കുന്നതു്.

1. സുവിശേഷം പ്രസംഗിക്കേണ്ടുന്ന പ്രദേശങ്ങളെ പരിപൂർണ്ണമായും കാര്യക്ഷമമായും അധീനമാക്കുക;

2. തിരുസഭയ്ക്കുള്ളിൽ അധികമായ ഏകീകരണം സാധിക്കുക; ക്രിസ്തുമതതത്വങ്ങളുടെ പൂർണ്ണതയ്ക്കോ, പൗരോഹിത്യഭരണത്തിനോ, സാരമായ ഇടിവു തട്ടാത്തവിധത്തിൽ, വേണ്ടുന്നത്ര വിട്ടുവീഴ്ചകൾ ചെയ്തിട്ടുപോലും പുറമെനിന്ന ജനങ്ങളുടെ സഹകരണം സമ്പാദിക്കുവാൻ ശ്രമിക്കുക;

3. തീരെ പുറംതള്ളപ്പെട്ടിരിക്കുന്ന ജാതികളായാലും അവരുടെ സന്മനോഭാവത്തേയും സൽഗുണങ്ങളേയും വിലമതിക്കുകയും പ്രശംസിക്കുകയും ചെയ്യുന്നതിനുവേണ്ട ശുഭാപ്തിപൂർണ്ണമായ ആത്മവിശ്വാസം ഉണ്ടായിരിക്കുക;

4. പ്രേഷിതവേലയിൽ മാത്രമല്ല, അതിനായുള്ള ഒരുക്കത്തിൽപോലും സംഘടനയുടേയും പദ്ധതിയുടേയും ശാസ്ത്രീയമായ ഒരു ചൈതന്യം സ്വീകരിക്കുക;

5. സഭയുടെ നന്മയ്ക്കും വിശ്വാസത്തിന്റെ പൊതുസംരക്ഷണത്തിനുംവേണ്ടി കൂടുതൽ ഉൽകൃഷ്ടമായ ഒരു സാഹിത്യം പ്രചരിപ്പിക്കുക;

6. ഇടത്തട്ടുകൾ, ശീശ്മകൾ മുതലായ മതാഭാസങ്ങളിലും മററു് അക്രൈസ്തവമതങ്ങളിലും കോടിക്കണ

ക്കിന്

ക്കിനുള്ള ജനങ്ങളോടു സ്നേഹവും അനുകമ്പയും പ്രദർശിപ്പിക്കുക; (അവരുടെ പഴയ ചരിത്രം അഗാധമായി പഠിക്കുകയും അവരുടെ ആധുനികനിലയെ പൂർണ്ണമായി മനസ്സിലാക്കുകയും ഭാവിക്കുവേണ്ടി വിസ്തൃതവും സാക്ഷാത്തുമായ ഒരുക്കങ്ങൾ ചെയ്യുകയും ചെയ്ക എന്നു മൂന്നു മാർഗ്ഗങ്ങളിൽ കൂടിയാണു് ഇതു സാധിക്കേണ്ടതു്.)

പ്രോപ്പഗാന്താ മിഷ്യനറി കോളേജിൽ ഒന്നുപോയി നോക്കുക! എത്രായിരം വിദ്യാർത്ഥികളാണു് അതിവിദൂരസ്ഥലങ്ങളിൽനിന്നുപോലും അവിടെവന്നു പഠനം തുടൎന്നുപോരുന്നതു്! പഠനകാലം കഴിഞ്ഞു്, പുരോഹിതപ്പട്ടം സ്വീകരിച്ചു്, സ്വന്തം നാട്ടുകളിലേയ്ക്കു തിരിച്ചു ചെന്നശേഷം, തങ്ങൾ കണ്ടതും കേട്ടതുമായ സകലതും സ്വജനങ്ങളെ പഠിപ്പിക്കുവാനുള്ള ഭാവിപുരോഹിതന്മാരാണവർ.

മിഷ്യനറി പ്രവൎത്തനത്തിന്റെ വിവിധമുഖങ്ങളെ പരാമർശിച്ചുകൊണ്ടു് 1926 ഫെബ്രുവരി 28-ാംനു- "റേരും എക്ലീസിയേ" (Rerum Ecclesiae) എന്നാരംഭിക്കുന്ന ഒരു തിരുവെഴുത്തു മാർപ്പാപ്പാ പ്രസിദ്ധംചെയ്തു. മിഷ്യനറിപ്രവൎത്തനങ്ങൾക്കു് അംഗീകരിക്കേണ്ട മാർഗ്ഗങ്ങളെ നിർദ്ദേശിക്കുകയും ആ മഹാരംഗത്തിലെ ഇന്നത്തെ ആവശ്യങ്ങളെ വിവരിക്കുകയും ചെയ്യുന്ന ആ ചാക്രികലേഖനം ഇന്നു വിശ്വവിഖ്യാതമായിത്തീൎന്നിട്ടുണ്ടു്. പ്രസ്തുതതിരുവെഴുത്തിൽ തന്നാൽ സമാരബ്ധമായ മിഷ്യനറിപ്രശ്നത്തെപ്പററിയും ലാററ റാൻ

കാഴ്ചബംഗ്ലാവിനെപ്പററിയുമാണ്, മാപ്പാപ്പാ ആദ്യമായി പ്രതിപാദിക്കുന്നതു്. വിജ്ഞാനത്തിൻെറ വിവിധ ശാഖകളിൽ സുശിക്ഷിതരായ അനേകം മിഷ്യനറിമാരെ ക്രിസ്തുമതപ്രകാശം ഏററിട്ടില്ലാത്ത വിസ്തൃതങ്ങളായ ഭൂഭാഗങ്ങളിലേയ്ക്കു് അയയ്ക്കുക, ഫലപ്രദവും പരിശുദ്ധവുമായ ഈ കൃത്യത്തിൽ എത്രമാത്രം ശുഷ്കാന്തിയോടും ഔദാര്യത്തോടും കൂടിയാണ് കത്തോലിക്കമതവിശ്വാസികൾ സഹകരിക്കേണ്ടതെന്ന് അവരെ മനസ്സിലാക്കുക, എന്നീ രണ്ടു ഉദ്ദേശ്യങ്ങൾ സാധിക്കുന്നതിനാണ് മിഷ്യനറിപ്രശ്നം ആരംഭിച്ചതെന്ന് അദ്ദേഹം പറയുന്നു. അതുകൊണ്ടുള്ള ഗുണങ്ങളെ വിവരിച്ചശേഷം പ്രേഷിതവേലയുടെ അത്യാവശ്യകതയെക്കുറിച്ചും, അതിലേയ്ക്കു നിരന്തരമായി പ്രാർത്ഥിക്കേണ്ടതിനെക്കുറിച്ചും ഉപന്യസിക്കുകയും മിഷ്യൻജോലികളേല്ക്കുന്നതിന് കൂടുതൽ അംഗങ്ങളെ അത്യാവശ്യമായിരിക്കുന്നതിനാൽ അതിലേയ്ക്കു സന്നദ്ധതയുള്ളവരെ പ്രോത്സാഹിപ്പിക്കണമെന്നു വൈദികാദ്ധ്യക്ഷന്മാരെ ഉപദേശിക്കുകയും ചെയ്യുന്നു.

മിഷ്യനറിപ്രവർത്തനങ്ങളുടെ വിജയത്തെ മുൻനിർത്തി വൈദികരുടെ ഇടയിൽ മിഷ്യനറിസംഘങ്ങൾ ഏർപ്പെടുത്തണമെന്നും, പ്രേഷിതവേലയെപ്പററിപ്രസംഗങ്ങൾ നടത്തുകയും പ്രസിദ്ധീകരണങ്ങൾ പ്രചരിപ്പിക്കുകയും ചെയ്യണമെന്നും, വിശ്വാസപ്രചരണസംഘത്തിൻെറ പ്രവർത്തനങ്ങളെ എല്ലാവരും ഉദാരമായി

സഹായിക്കണമെന്നുമാണ് അദ്ദേഹത്തിൻെറ അടുത്ത ഉദ്ബോധനം. പ്രസ്തുതസംഘത്തിൻെറ കേന്ദ്രം ലയൺസിൽനിന്നു റോമായിലേയ്ക്കു മാററിയതിൻെറ കാരണങ്ങളേയും ആ തിരുവെഴുത്തിൽ വിശദീകരിക്കുന്നുണ്ട്. 'ഹോളി ഇൻഫെൻസി', 'സെൻറ് പീററർ' എന്നീ സംഘങ്ങൾ ചെയ്യുന്ന മതപ്രചരണവേലയെ മാർപ്പാപ്പാ അത്യന്തം ശ്ലാഘിക്കുന്നു.

തിരുവെഴുത്തിൻെറ അടുത്തഭാഗത്തു മിഷ്യനറി രാജ്യങ്ങളിലെ വൈദികാദ്ധ്യക്ഷന്മാരെ ഉദ്ദേശിച്ചുള്ള ഉദ്ബോധനമാണ് അടങ്ങിയിരിക്കുന്നതു്. പ്രേഷിതവേലയുടെ വിജയത്തിനു തദ്ദേശീയവൈദികരുടെ വർദ്ധനവു് അനുപേക്ഷണീയമാണെന്നും, വൈദികരുടെ സ്വദേശീകരണംകൊണ്ടു വളരെ ഗുണങ്ങളുണ്ടെന്നും അതിൽ നിർദ്ദേശിക്കുന്നു. രാഷ്ട്രീയമായ വൈഷമ്യങ്ങളെ തരണംചെയ്യുന്നതിനും മിഷ്യനറിമാരുടെ സ്വദേശീകരണം പ്രയോജനകീഭവിക്കുമെന്നാണു മാർപ്പാപ്പായുടെ അഭിപ്രായം. ഇതിലേയ്ക്കു, ദേശീയമായ സെമ്മിനാരികൾ ഏർപ്പെടുത്തുവാൻ അദ്ദേഹം മെത്രാന്മാരെ ഉപദേശിക്കുന്നു. "നാട്ടുകാർ വെള്ളക്കാരേക്കാൾ ഉൽകൃഷ്ടത കുറഞ്ഞവരാണെന്നോ, ബുദ്ധിശക്തിയിൽ പിന്നോക്കം നില്ക്കുന്നവരാണെന്നോ വിചാരിക്കുന്നവർ ഭയങ്കരമായ പാപത്തിൽ ഉൾപ്പെടുന്നു" എന്നു പ്രസ്താവിച്ചുകൊണ്ടു്, വിദേശികളും ഏതദ്ദേശീയരുമായ മിഷ്യനറിമാർ തമ്മിൽ യാതൊരു വ്യത്യാസ

ഫവൻ

വും കാണിക്കുവാൻപാടില്ലെന്ന് ആ പരമാധികാരി കല്പിക്കുന്നു.

സന്യാസിസംഘങ്ങളും ധാരാളമായി ഉണ്ടാകണമെന്നാണു ചരിത്രനായകന്റെ ആഗ്രഹം. അതിനാൽ അത്തരം സ്ഥാപനങ്ങൾ ഇനിയും വളരെ ഉണ്ടാകണമെന്നു് അദ്ദേഹം ഉദ്ഘോഷിക്കുന്നു. ധ്യാനാത്മകമായ ജീവിതം നയിക്കുന്നവരുടെ ആശ്രമങ്ങളും മിഷ്യൻ രാജ്യങ്ങളിൽ ധാരാളമായി ഉണ്ടാകണമെന്ന് അദ്ദേഹത്തിനു് ആഗ്രഹമുണ്ട്. ഉള്ള മിഷ്യനറിമാരേ എല്ലാ സ്ഥലത്തേയ്ക്കുമായി നിയോഗിക്കണമെന്നും, പ്രധാനപ്പെട്ട കേന്ദ്രങ്ങളിലെല്ലാം വലിയ ദേവാലയങ്ങളും മററു മിഷ്യൻ സ്ഥാപനങ്ങളും ഏർപ്പെടുത്തണമെന്നും, വിവിധമതപ്രചരണസംഘങ്ങൾ സഹകരിച്ചു പ്രവർത്തിക്കണമെന്നും ആ തിരുവെഴുത്തിൽ അവസാനമായി പ്രസ്താവിക്കുന്നു. ഇതാണു സുദീർഘമായ ആ തിരുവെഴുത്തിന്റെ ഒരു രത്നച്ചുരുക്കം.

സുസംഘടിതമായ ഈ പ്രവർത്തനങ്ങളുടെയെല്ലാം ഫലമെന്തായിരുന്നു? അനേകായിരംപേർ നാടും വീടും ഉപേക്ഷിച്ചു്, സർവ്വസംഗപരിത്യാഗികളായി, വിദേശങ്ങളിൽ ചെന്നു മതപ്രചരണവേലയിൽ ഏർപ്പെട്ടിരിക്കുന്നു. 1934-ൽ 18,028 വൈദികരും, 8,755 സന്യാസിസഹോദരന്മാരും, 50,555 കന്യാസ്ത്രീകളും, 74,147 മതോപദേഷ്ടാക്കളും, 62,087 അദ്ധ്യാപകന്മാരുമുൾപ്പെടെ 2,13,572 പേർ ഈ മഹനീയസേവ

നത്തിൽ ഏൎപ്പെട്ടിരുന്നവത്രെ. മിഷ്യൻരാജ്യങ്ങളിൽ 56,237 ദേവാലയങ്ങളും, 37,200 വിദ്യാലയങ്ങളും, 879 ആസ്പത്രികളും, 1,971 അനാഥശാലകളും, 428 വൃദ്ധജനമന്ദിരങ്ങളും മിഷ്യനറിമാർ നടത്തിപ്പോരുന്നുണ്ട്. അവർ 22,88,171 കുട്ടികൾക്കു വിദ്യാഭ്യാസം നല്കുകയും, 12,779 കുഷ്ഠരോഗികളെ പരിചരിക്കുകയും, 11,2,990 അനാഥരേയും 17,668 വൃദ്ധരേയും സംരക്ഷിക്കുകയും ചെയ്തിരുന്നു. ഇത്ര ബൃഹത്തായ ഒരു പരിപാടിയുടെ നിൎവ്വഹണത്തിന് ഈ മിഷ്യനറിമാർ എത്ര പണം ചെലവുചെയ്തിരിക്കണം! ഇതൊക്കെ ആലോചിക്കുമ്പോഴാണ്, ക്രിസ്തുമതം ലോകത്തിനു ചെയ്തുകൊണ്ടിരിക്കുന്ന അമൂല്യസേവനം എത്രമാത്രം മഹത്തരമാണെന്നു മനസ്സിലാക്കുവാൻ സാധിക്കുന്നത്.

പതിനൊന്നാം പീയൂസിന്റെ കാലത്തുണ്ടായിട്ടുള്ള അത്ഭുതാവഹമായ ഈ പ്രേഷിതപ്രവൎത്തനവിജയമാലോചിക്കുമ്പോൾ, 'മിഷ്യനറിപ്പാപ്പാ' എന്നുള്ള നാമധേയം അദ്ദേഹത്തിന് എത്രയും അന്വൎത്ഥമാണെന്നു കാണാവുന്നതാണ്.

---

# III

## ലാററാൻ ഉടമ്പടി.

പീയൂസ് പതിനൊന്നാമൻ മാർപ്പാപ്പായായി ഒരു കൊല്ലം തികയുന്നതിനു മുൻപ്, ഇററലിയിൽ ഫാസിസ്റ്റ്കക്ഷിക്കു സവ്വാധിപത്യം ലഭിച്ചു. അതോടു കൂടി ഇററലിയിലെ ഭരണാധികാരികളും മാർപ്പാപ്പായുംതമ്മിൽ ഒരു യോജിപ്പു സംഭാവ്യമാണെന്നുള്ളതിനു ചില ലക്ഷണങ്ങളും അങ്ങിങ്ങായി പ്രത്യക്ഷപ്പെട്ടു തുടങ്ങി. ബഹുജനങ്ങളുടെ ഇടയിൽ വലിയ അത്ഭുതത്തിനു കാരണമാക്കുകയും, ഉത്തമമായ വിശ്വാസം ഒടുവിൽ വിജയീഭവിക്കുമെന്നു കാണിക്കുകയും ചെയ്തുകഴിഞ്ഞ തന്റെ പ്രവത്തനത്തിൽ സവ്വശക്തനായ ഈശ്വരന്റെ അനുഗ്രഹം സദ്ദാ ഉണ്ടായിരിക്കണമെന്ന്, സിഞ്ഞോർ മുസ്സോലിനി, പാർലിമെന്റിൽ ചെയ്ത ഒരു പ്രസംഗത്തിൽ പ്രാത്ഥിക്കുകയുണ്ടായി. ഫാസിസ്റ്റ്കാരുടെ ജിഹ്വയായ പത്രങ്ങളും 1870 മുതല്ക്കു നിലനിന്നു പോന്നിരുന്ന മനോഭാവത്തിനു വിരുദ്ധമായി, ഇന്ന് ഒരു റോമൻപ്രശ്നം നിലവിലുണ്ടെന്നും അതിനു പരിഹാരം കണ്ടുപിടിക്കേണ്ടതു രാജ്യത്തിന്റെ നന്മയ്ക്ക് അത്യാവശ്യമാണെന്നും പ്രഖ്യാപനംചെയ്തുതുടങ്ങി.

സ്ഥിതിഗതിയുടെ യാഥാത്ഥ്യം ശരിയായി മനസ്സിലാകുന്നതിനു നമുക്കു ചരിത്രത്തിൽ കുറച്ചു പി

ന്നോക്കം കടന്നപ്പോയി പരിശോധിക്കേണ്ടതായിരിക്കുന്നു. റോമൻ സാമ്രാജ്യം അല്ലാല്ലമായി ഛിന്നഭിന്നമായിത്തീർന്നപ്പോൾ അതു പല ചെറിയ സംസ്ഥാനങ്ങളായി വിഭജിക്കപ്പെട്ടു. ഈ സംഭവങ്ങൾക്കിടയിൽ റോമാമാർപ്പാപ്പായുടെ സ്വാതന്ത്ര്യത്തിൻെറ അവശ്യസംരക്ഷണത്തിനായി മാർപ്പാപ്പാമാരുടെ ലൗകികാധികാരം ആവിർഭവിച്ചു. എന്നാൽ നിർഭാഗ്യവശാൽ ഇററലിയിലെ വിഭക്തങ്ങളായ ചെറുസംസ്ഥാനങ്ങൾ ആഭ്യന്തരകലഹങ്ങളിൽ ഏർപ്പെട്ടു ദുർബ്ബലങ്ങളായിത്തീർന്നു; എന്നുമാത്രമല്ല, തന്മൂലം വിദേശീയാധിപത്യത്തിന് അവ എളുപ്പത്തിൽ ഇരയായിത്തീരുകയും ചെയ്തു. അതിനുംപുറമെ, ആയിരം കൊല്ലത്തിൽപരമായി മാർപ്പാപ്പായുടെ അധീനത്തിൽ നിർബ്ബാധം വർത്തിച്ചിരുന്ന ഒരു രാഷ്ട്രവും ഇററലിയിൽ ഉണ്ടായിരുന്നു.

ആസ്ട്രിയൻഭരണത്തിൽനിന്നു മോചനം പ്രാപിക്കുവാനുള്ള നിശ്ചയത്തോടുകൂടി ഇററലിയിൽ ഐക്യം സ്ഥാപിക്കാനുള്ള ഒരു മോഹവും പ്രബലപ്പെട്ടുവന്നു. 1870-ൽ വിക്ടർ ഇമ്മാനുവലിൻെറ സൈന്യം റോമയെ ആക്രമിച്ചു്, അതിനെ കൈവശപ്പെടുത്തിയതിനോടെ അതു പൂർത്തിയാകുകയും ചെയ്തു.

ഭരണത്തിൻെറ പ്രാരംഭഘട്ടത്തിൽ, ഒമ്പതാം പീയൂസിന് ഇററാലിയൻ ജനതയുടെ അഭിനിവേശങ്ങളോടു സഹാനുഭൂതിയുണ്ടായിരുന്നു. എന്നാൽ വിപ്ലവകാരികളുടെ നിയമവിരുദ്ധമായ പ്രവൃത്തികൾ

കണ്ടപ്പോൾ അവരുമായി യോജിക്കുക സാദ്ധ്യമല്ലെന്ന് അദ്ദേഹത്തിനു ബോദ്ധ്യപ്പെട്ടു. വിപ്ലവപ്രസ്ഥാനത്തെ ക്രമത്തിൽ മിണ്ടാവേദം സ്വാധീനത്തിലാക്കുകയും, അചിരേണ അതിനു കത്തോലിക്കവിരുദ്ധമായ ഒരു സ്വഭാവം പ്രദാനം ചെയ്യുകയും ചെയ്തു.

1870-സെപ്റ്റംബർ 20-ാംനു കാലത്താണു മാർപ്പാപ്പായുടെ നഗരം ആക്രമിക്കപ്പെട്ടതു്. പോർട്ടാ പിയാ എന്നകോട്ടയുടെ മതിൽ ശത്രുക്കൾ വെടിവെച്ചുതകർത്തു. ഇത്രയുമായപ്പോൾ, പീയൂസ്നവമന്റെ നിർദ്ദേശമനുസരിച്ചു്, രക്ഷിസൈന്യം സമാധാനസൂചകമായ വെള്ളക്കൊടി ഉയർത്തുകയും, അങ്ങനെ രാജകീയസൈന്യം നഗരത്തെ നിഷ്പ്രയാസം കൈവശപ്പെടുത്തുകയും ചെയ്തു. എങ്കിലും, വത്തിക്കാൻ കൊട്ടാരവും വി: പത്രോസിന്റെ ദേവാലയവും സ്ഥിതിചെയ്യുന്നതും 'ലയോണിയൻ നഗരം' എന്നറിയപ്പെടുന്നതുമായ പ്രദേശം അവർ കൈവശപ്പെടുത്തിയില്ല. പക്ഷെ അടുത്തദിവസം അവിടെ രൂക്ഷമായ അസമാധാനം കളിയാടി. വത്തിക്കാൻ അരമനയിലെ സൈന്യത്തിന്റെ നായകനായിരുന്ന ജനറൽ കാഡൊർണ്ണാ മാർപ്പാപ്പായെ രക്ഷിക്കുവാൻ സൈന്യങ്ങളുടെ സഹായമാവശ്യപ്പെട്ടു. അങ്ങനെ വത്തിക്കാൻ അരമനമാത്രം മാർപ്പാപ്പായുടെ ഭരണാധികാരത്തിൽപെട്ടു. ഇററലിയും വത്തിക്കാനും തമ്മിലുണ്ടായിരുന്ന എല്ലാത്ത രാഷ്ട്രീയബന്ധങ്ങളും അന്നുമുതൽ അവസാനിച്ചു. രണ്ടുശക്തിക

ളും അടുത്തടുത്താണു സ്ഥിതിചെയ്തിരുന്നത്. പക്ഷേ, എല്ലായ്പോഴും അവർ ഏററക്കുറെ പ്രത്യക്ഷശത്രുതയിൽ ആയിരുന്നു. ചിലസമയങ്ങളിൽ മാർപ്പാപ്പായ്ക്കും മതത്തിനും വിരോധമായി ശക്തിമത്തായവിധം വൈദികവിദ്വേഷപരമായ കലാപങ്ങൾപോലും സംഭവിച്ചുകൊണ്ടിരുന്നു.

എന്നാൽ ടർക്കിയുമായി യുദ്ധം ആരംഭിച്ചകാലം മുതൽ തിരുസഭയുടെ നേരെയുണ്ടായിരുന്ന ഈ വിദ്വേഷമനോഭാവത്തിനു ചില വ്യതിയാനങ്ങൾ പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്നു. മഹായുദ്ധകാലത്ത് ഈ മനോഭാവം തീരെ വ്യത്യാസപ്പെട്ടു. ഭരണകൂടത്തെ നശിപ്പിക്കുമെന്നു ഭീഷണിപ്പെടുത്തിക്കൊണ്ടുള്ള സ്ഥിതിസമത്വവാദികളുടെ പ്രചരണവേല രാജ്യത്തിലെങ്ങും നടമാടിക്കൊണ്ടിരുന്നിട്ടും, ഈ സമാധാനാലോചനയ്ക്കു യാതൊരു വിഘ്നതവും നേരിട്ടില്ല. പീയൂസ് പതിനൊന്നാമന്റെ സിംഹാസനാരോഹണത്തിനു കുറച്ചുമുൻപ് അതു മൂദ്ധന്യത്തെ പ്രാപിച്ചുവെന്നു പറയാം. രണ്ടുവലിയശക്തികൾതമ്മിൽ വളരെക്കാലമായി നിലനിന്നിരുന്ന ഭിന്നിപ്പ് ഇല്ലാതാക്കുന്നതിനും അറുപതുകൊല്ലക്കാലമായി തുടൎന്നുപോന്ന സ്ഥിതിഗതികൾക്ക് ഒരവസാനമുണ്ടാക്കുന്നതിനും രണ്ടുപക്ഷത്തിലും അസാധാരണമായ ധൈര്യംതന്നെ ആവശ്യമുണ്ടായിരുന്നു. ഒരുഭാഗത്ത്, ഒരു ലൗകികഭരണാധികാരി എന്നനിലയിലുള്ള മാർപ്പാപ്പായുടെ ആധിപത്യത്തെ പൂൎണ്ണമായും നിൎവ്വാ

ചമായും സമ്മതിക്കുക; മറുഭാഗത്ത്, തന്റെ സംസ്ഥാനങ്ങളിൽ വലിയ ഒരു ഭാഗത്തിന്റെ മേലുള്ള അധികാരാവകാശങ്ങളെ മാർപ്പാപ്പാ വിട്ടുകൊടുക്കുക;—ഇതായിരുന്ന സമാധാനത്തിനുള്ള മാർഗ്ഗം. പക്ഷെ, ഈ മാർഗ്ഗത്തെ അഭിമുഖീകരിക്കുന്നതിനു പീയൂസ് പതിനൊന്നാമന്റെ ഭരണാരംഭംവരെ ഇരുപക്ഷക്കാരും കാര്യമായി ചിന്തിച്ചിരുന്നില്ല.

അനേകം പേർക്കു സാധിക്കാതിരുന്ന ഈ കാര്യം നിറവേററുന്നതിനു സർവ്വജ്ഞനായ ദൈവം രണ്ടു മഹാപുരുഷന്മാരെത്തന്നെ നിയോഗിച്ചു—പീയൂസ് പതിനൊന്നാമനും ബനിറേറാ മുസോലിനിയും. പീയൂസ് പതിനൊന്നാമൻ വലിയ ജ്ഞാനിയെന്നതുപോലെതന്നെ മഹാധൈര്യവാനുംകൂടിയാണല്ലൊ. ആ ധൈര്യം ഒരുപക്ഷെ, മധുരസ്മരണോദ്ദീപകമായ ആ കൗമാരദശയിൽ ആൽപ്സ് പർവ്വതാരോഹണസമയങ്ങളിൽ സമ്പാദിച്ചതായിരിക്കാം. മുസോലിനിയാകട്ടെ കടുത്ത യുദ്ധപാഠശാലയിൽ സൈന്യനിരയുടെ മുന്നണിയിൽവെച്ച്, വേണ്ടിടത്തോളം വിജ്ഞാനം കരസ്ഥമാക്കിയിട്ടുള്ള ആളുമാണ്. വിശാലവീക്ഷണത്തിലും ധീരതയിലും അദ്ദേഹം ഒട്ടും പിന്നോക്കമല്ലതാനും. മാർപ്പാപ്പായുടെ തിരഞ്ഞെടുപ്പു നടക്കുന്ന കാലത്തുതന്നെ പാപ്പാധിപത്യത്തിന്റെ പ്രാമാണ്യം അദ്ദേഹത്തെ എങ്ങനെ ആകർഷിച്ചുവെന്നു മുൻപ് ഒരദ്ധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലൊ.

മുസോലിനിയും കട്ടിനാൾ ഗസ്പാരിയും തമ്മിലു ണ്ടായ സമ്മേളനത്തിൻേറയും സന്ധിസംസാരങ്ങളുടേ യും വിവരം വളരെ രഹസ്യമായിട്ടാണ സൂക്ഷിക്കപ്പെ ട്ടിരുന്നതു്. ലാററ റാൻ ഉടമ്പടിയിൽ ഒപ്പുവെയ്ക്കുന്ന തിന കുറച്ചുദിവസങ്ങൾക്കമുൻപു മാത്രമേ ജനങ്ങൾ ക്ക് ഇങ്ങനെയൊരു സന്ധിസംസാരം നടക്കുന്നുണ്ടെന്ന ധരിക്കുവാൻ കഴിഞ്ഞുള്ളു. 1926 ആഗസ്റ്റ് 6-ാംതീ യതിയാണ സന്ധിയാലോചന തുടങ്ങിയതു്. ഇററാ ലിയൻ ഗവർമെണ്ടിൻെറ ഭാഗത്തുനിന്നു പ്രൊഫസർ ബാറോണിയും, വത്തിക്കാനുവേണ്ടി അഡ്വൊക്കേററ് പച്ചെല്ലിയുമാണ് ഈ ആലോചനകളിൽ ഏപ്പെട്ടി രുന്നതു്. 1926 നവംബർ 24-ാംനു അവർ ഒരു ന ക്കൽ തയാറാക്കി. ബാറോണിയും പച്ചെല്ലിയും ത മ്മിൽ 110 പ്രാവശ്യം സമ്മേളിക്കുകയും ഇതിനിട യിൽ പച്ചെല്ലി 129 പ്രാവശ്യം മാർപ്പാപ്പായെ സന്ദ ർശിക്കുകയും ചെയ്തുവെന്ന പറയുമ്പോൾ, ഈ ആലോ ചനകളുടെ ഗൗരവം ഏകദേശം മനസ്സിലാക്കാവുന്ന താണ്. 1927 ഫെബ്രുവരിമാസത്തോടുകൂടി, ഇററ ലിയും വത്തിക്കാനും തമ്മിലുള്ള ഒരു കൺകോർഡാത്തു ടമ്പടിയുടെ നക്കലും അവർ തയാറാക്കി. ആലോച നകൾ പിന്നെയും നടന്നുകൊണ്ടിരുന്നു.

1928 നവംബർമാസത്തിലാണ് ഈ ആലോ ചനകൾക്ക് ഒരു ഔദ്യോഗികച്ഛായ ലഭിച്ചതു്. പ്ര സ്തുത പ്രശ്നത്തിന് ഒരു സമാധാനമുണ്ടാക്കുന്നതിനായി

വേണ്ടതുചെയ്യുന്നതിന് ഇററലിരാജാവ് സിഞ്ഞോർ മുസോലിനിയേയും മാർപ്പാപ്പാ കർദ്ദിനാൾ ഗസ്പാരിയേയും തങ്ങളുടെ ഔദ്യോഗിക പ്രതിനിധികളായി നിയമിച്ചു. മുസോലിനി സന്ധിക്കരാറിൻേറയും, കൺകോർദാത്തിൻേറയും ഓരോ വകുപ്പും സശ്രദ്ധം പഠിച്ചു. ഈവക ആലോചനകളിൽ അഡ്വോക്കേററ് പച്ചെല്ലി, ഇററാലിയൻ നീതിന്യായമന്ത്രിയായ റോക്കോ, ഒരു അഭിഭാഷകവര്യനായ കൊൺസിഗ്ലിയോ, എൻജിനീയർ കോസ്സാ എന്നിവരും സംബന്ധിച്ചിരുന്നു. 1929 ഫെബ്രുവരി ആയപ്പോഴേയ്ക്കും ഈ ആലോചനകളുടെ വിവരം പത്രങ്ങളിൽ സ്ഥലംപിടിച്ചുതുടങ്ങി. എന്നാൽ ഇററാലിയൻപത്രങ്ങൾ മൌനം അവലംബിച്ചതേയുള്ളു.

1929-ഫെബ്രുവരി 7-ാംനു-വ്യാഴാഴ്ച കർദ്ദിനാൾ ഗസ്പാരി വത്തിക്കാനിലുള്ള ഇതര രാജ്യപ്രതിനിധികളെ വിളിച്ചുകൂട്ടി. സന്ധിസംസാരം അവസാനിച്ചുവെന്നും ഏതാനും ദിവസങ്ങൾക്കുള്ളിൽ അതിൽഒപ്പുവെയ്ക്കുന്നതാണെന്നും അവരെ അറിയിച്ചു. ഫെബ്രുവരി 11-ാംനു കാലത്തു ലാററൻ കൊട്ടാരത്തിൽവെച്ച് മാർപ്പാപ്പായുടെ പ്രതിനിധി എന്ന നിലയിൽ കർദ്ദിനാൾ ഗസ്പാരിയും ഇററലി രാജാവിൻെറ പ്രതിപുരുഷൻെറ നിലയിൽ ബനിറേറാമുസോലിനിയും കൺകോർദാത്തിനും സന്ധിക്കും ഒപ്പുവെച്ചു. ഈ സംഭവം കഴിഞ്ഞു് അരമണിക്കൂറിനുള്ളിൽ ഇററലിയിലെ പത്ര

ങ്ങളിലെല്ലാം വലിയ അക്ഷരത്തിൽ പ്രസ്തുത സംഗതി പ്രസിദ്ധീകരിക്കപ്പെട്ടു. രാജ്യമാസകലം മുമ്പെന്നില്ലാത്ത ഒരു സന്തോഷം നടമാടി. ജനങ്ങൾ തെരുവുകളിൽ തിങ്ങിക്കൂടി; എന്തുകൊണ്ടെന്നാൽ, അവർക്ക് അതു് ഉത്സാഹഭരിതമായ ഒരു ദിവസമായി തോന്നി. നോക്കുന്നിടത്തെല്ലാം പാപ്പായുടേയും ഇററലിരാജ്യത്തിന്റേയും കൊടിക്കൂറകൾ അടുത്തടുത്തു കാണപ്പെട്ടു. റോമാനഗരമെങ്ങും കാണാറായ ആ സന്തോഷത്തിന്റെ ലാഞ്ഛനങ്ങൾ ഇററലിയിലെ ചെറുതും വലുതുമായ മറെറല്ലാനഗരങ്ങളിലും പ്രത്യക്ഷപ്പെട്ടു.

പ്രതിനിധികൾ സന്ധികൾക്ക് ഒപ്പുവെയ്ക്കുന്ന അവസരത്തിൽ മാർപ്പാപ്പാ വത്തിക്കാനിൽവെച്ചു റോമായിലെ ഇടവക വൈദികന്മാരോടും ഉപദേഷ്ടാക്കളോടും പ്രസംഗിച്ചുകൊണ്ടിരിക്കയായിരുന്നു. മണി പന്ത്രണ്ട് അടിച്ചപ്പോൾ അദ്ദേഹം തന്റെ പ്രസംഗവിഷയം മാററി പെട്ടെന്നിങ്ങനെ പ്രസംഗിച്ചു:—"ഇന്നേദിവസം, ഇതേ മണിക്കൂറിൽ, ഒരുപക്ഷേ ഇതേ നിമിഷത്തിൽതന്നെ, അവിടെ, നമ്മുടെ ലാററൻ കൊട്ടാരത്തിൽവെച്ചു നമ്മുടെ പ്രതിപുരുഷനായി കർദ്ദിനാൾ സ്റ്റെയ്റ്റ് സിക്രട്ടറിയും ഇററലിരാജാവിന്റെ പ്രതിനിധിയായി ബനിറെറാ മുസോലിനിയുംകൂടി ഒരു സന്ധിക്കും കൺകോർഡാത്തിനും ഒപ്പുവെയ്ക്കുന്നുണ്ടായിരിക്കും. പരിശുദ്ധസിംഹാസനത്തിന്റെ യഥാർത്ഥവും, നിശ്ചിതവും ആയ ഭൗതികാധികാരത്തെ, മനുഷ്യ

ശക്തികൾ സാധിക്കുന്നിടത്തോളം ഉറപ്പോടുകൂടി സമ്മതിക്കുന്ന ഒരു സന്ധിയായിരിക്കും അതു്. ഇററലിയിലെ മതപരമായ നിലയെ നിയന്ത്രിക്കുന്നതിനുവേണ്ടി നിശ്ചയിക്കപ്പെട്ടിട്ടുള്ള ഒരു കൺകോർഡാറ്റും ആ സന്ധിയോടുകൂടി ചേർക്കുന്നതിനു നാം നിശ്ചയിച്ചിരിക്കുന്നു." ജനങ്ങളുടെ മനസ്സിൽ ഉദിക്കാവുന്ന ഭയാശങ്കകളെപ്പററിയും അവരിൽനിന്നുണ്ടാകാവുന്ന വിമർശനങ്ങളെപ്പററിയും അദ്ദേഹം സംസാരിക്കാതിരുന്നില്ല. ഇപ്പോഠം ചെയ്യപ്പെട്ടിട്ടുള്ളതിനെല്ലാം പൂർണ്ണമായ ഉത്തരവാദി താൻ മാത്രമായിരിക്കുമെന്നു് അദ്ദേഹം പ്രസ്താവിച്ചു. "ഉത്തരവാദിത്വം മുഴുവൻ നമ്മുടേതാണു്. ഇപ്പോഠം സംഭവിച്ചതിൻേറയും അതിൻെറ ഫലമായി ഇനി സംഭവിക്കാൻ പോകുന്നതിൻേറയും എല്ലാ ഉത്തരവാദിത്വവും നാം തന്നെ വഹിക്കുന്നു. അതു മററു വിധത്തിലാകാൻ നിവൃത്തിയില്ല. എന്തുകൊണ്ടെന്നാൽ സമുദ്രയാത്രയിലെ അത്യാപൽഘട്ടങ്ങളിൽ, കപ്പിത്താൻ, തൻെറ സ്ഥാനവും, ഉത്തരവാദിത്വവും, മററുള്ളവർക്കു കൊടുക്കുന്നതു വിഹിതമായിരിക്കുകയില്ലല്ലോ."

കർദ്ദിനാഠം സിക്രട്ടറി, സന്ധിസംസാരത്തെപ്പററി ഇതരരാജ്യപ്രതിനിധികളെ വിളിച്ചു പറഞ്ഞതിനെക്കുറിച്ചു് "തിരുസിംഹാസനം മററു രാജ്യക്കാരുടെ അനുവാദമോ, സമ്മതിയോ, ചോദിക്കുവാനുദ്ദേശിക്കുന്നുവോ? അതോ, ഇപ്പോഴത്തെ ചുററുപാടുകളെ അംഗീകരിക്കണമെന്നു് മഹാശക്തികളോടു് ആവശ്യപ്പെട്ട

ന്നുവോ?" എന്നു ചിലർ സംശയം പുറപ്പെടുവിക്കുകയു ണ്ടായി. അതിനു മാർപ്പാപ്പാ നല്കിയ മറുപടി ഇങ്ങ നെയായിരുന്നു. "ഈ സന്ധിയാലോചനകൾ അവസാ നമായി തീരുമാനിക്കപ്പെടുന്നതിനുമുൻപ്, നമ്മോടു സന്മനോഭാവം പ്രകടിപ്പിക്കുകയും, തിരുസിംഹാസ നത്തിൽ പ്രതിനിധികളെ അയച്ചു തങ്ങളുടെ മൈത്രി യേയും സന്മനോഭാവത്തേയും പ്രസ്പഷ്ടമാക്കുകയുംചെ യ്തു ആ ആളുകളെ സന്ധിസംസാരത്തിന്റെ പുരോ ഗതിയെപ്പററി അറിയിക്കേണ്ടതു നമ്മുടെ പ്രഥമക ർത്തവ്യമായി നമുക്കു തോന്നി. അനുവാദമോ, സമ്മതി യോ, ഉറപ്പോ ആവശ്യപ്പെടുന്നതിനെപ്പററിയുള്ള വാ ർത്ത ലോകത്തിൽ എവിടെയെല്ലാം പ്രചരിച്ചിട്ടുണ്ടോ, അവിടെയെല്ലാം തിരുസിംഹാസനത്തിന്റേയും സഭയു ടേയും കാര്യങ്ങളിൽ അവസാനമായ ഒരു മദ്ധ്യസ്ഥൻ മാർപ്പാപ്പാ മാത്രമാണെന്ന് എല്ലാവരും അഭംഗുരമാ യി സമ്മതിച്ചിട്ടുണ്ട്. മാർപ്പാപ്പായ്ക്കു മററുള്ളവ രുടെ യാതൊരു സമ്മതിയും, ഉറപ്പും, അനുവാദവും ആവശ്യമില്ല. എല്ലാരാഷ്ട്രങ്ങളുടേയും ഗവമ്മെണ്ടുക ളുടേയും, ആനുകൂല്യത്തേയും, മൈത്രിയേയും നാം വള രെ വിലമതിക്കുകയും, അഭിനന്ദിക്കുകയും ചെയ്യുന്നു ണ്ടെങ്കിലും ഈ പരമാർത്ഥത്തെ അതിശക്തിയായി തുറന്നുപ്രസ്താവിക്കാതിരിക്കാൻ നമുക്കു നിവൃത്തിയില്ല."

സന്ധിയുടമ്പടിയുടെ കാര്യത്തിൽ വത്തിക്കാൻ ഭാഗത്തുനിന്ന് അല്പം ധൃതഗതികാണിച്ചില്ലേ എന്ന

വിമർശനത്തിനു മാർപ്പാപ്പായുടെ മറുപടി ഇങ്ങനെയായിരുന്നു:–"ഈ സന്ധിവ്യവസ്ഥകളിൽ, കുറഞ്ഞപക്ഷം മുപ്പതുമാസത്തെയെങ്കിലും സശ്രദ്ധമായ പഠനത്തിനും, ധ്യാനത്തിനും, സർവോപരി പ്രാർത്ഥനയ്ക്കും വിഷയമാകാത്തതായ ഒരൊററ വരിയോ, വാക്കുപോലുമോ ഇല്ലെന്നു നമുക്ക് ഉറപ്പുപറയുവാൻ സാധിക്കും."

ഇററലിയിലെ ഔദ്യോഗികമതം റോമൻ കത്തോലിക്കമതമാണെന്നുള്ള വാചകത്തോടുകൂടിയാണു സന്ധി ആരംഭിക്കുന്നത്. ഇററലി, തിരുസിംഹാസനത്തിൻെറ രാജകീയാധികാരത്തെ അംഗീകരിക്കുകയും, അതിനായി സ്വതന്ത്രമായ വത്തിക്കാൻ നഗര സംസ്ഥാനത്തെ രൂപവൽകരിക്കുകയും ചെയ്തു. ഈ സംസ്ഥാനത്തിൽ ഇററാലിയൻ ഗവർമെണ്ടിനു യാതൊരുതരത്തിലുള്ള അധികാരവുമില്ല. വത്തിക്കാനിലെ ആവശ്യത്തിനുവേണ്ട തീവണ്ടി, കമ്പിത്തപാൽ, കമ്പിയില്ലാക്കമ്പി, ടെലിഫോൺ, വിദ്യുച്ഛക്തിവിതരണം മുതലായവയുടെ ആഫീസുകൾ ഇററാലിയൻ ഗവർമെണ്ടു സ്ഥാപിച്ചുകൊടുക്കാമെന്നു ഉടമ്പടിയിൽ വ്യവസ്ഥചെയ്തു. തിരുസിംഹാസനം ഇററലിരാജ്യത്തേയും അതിൻെറ ഭരണാധികാരികളായ സാവോയി രാജകുടുംബത്തേയും അംഗീകരിക്കുകയുംചെയ്തു. ഇററലിയിലെ വിദ്യാലയങ്ങളിൽ മതപഠനം നിർബ്ബന്ധവിഷയമാക്കി.

1860—നു മുൻപുണ്ടായിരുന്ന പേപ്പൽ സംസ്ഥാ

നങ്ങളുടെ വിസ്താരം 15,774 ചതുരശ്രമൈലായിരുന്നു. അതിൽ 30,00,000 പ്രജകളുമുണ്ടായിരുന്നു. എന്നാൽ പുതിയ ഉടമ്പടിപ്രകാരമുള്ള വത്തിക്കാൻ സംസ്ഥാനത്തിന് ഒരു ചതുരശ്രമൈൽപോലും വിസ്താരമില്ല. അതുപോലെ ഇററലിഗവമ്മെണ്ട വത്തിക്കാന് 75 കോടി ലീര (83 ലക്ഷം പവൻ) രൊക്കമായും 100 കോടി ലീര (110 ലക്ഷം പവൻ) ഇററാലിയൻ സ്റ്റേററ് ബോണ്ടുകളായും മാത്രമേ നഷ്ടപരിഹാരം ചെയ്യുന്നുള്ളു. 1871-ൽ ഇററലി അനുവദിച്ചിരുന്ന അലവൻസ് സ്വീകരിച്ചിരുന്നെങ്കിൽതന്നെ വത്തിക്കാനിലേയ്ക്ക് ഇതിനേക്കാൾ വലിയ ഒരുതുക കിട്ടുമായിരുന്നു. ചിലർ ഇതിനെപ്പററി ആക്ഷേപം പുറപ്പെടുവിച്ചു. അതിനു മാർപ്പാപ്പാ ഇങ്ങനെയാണു മറുപടി പറഞ്ഞതു്:—"സ്വന്തം മക്കളോട് ഇടപെടുന്ന ഒരു പിതാവായിരിക്കണമെന്നാണു നാം വിചാരിക്കുന്നതു്. സംഗതികളെ ക്രൂരതലായി കഴച്ചു മറിക്കണമെന്നല്ല, കഴിയുന്നിടത്തോളം ലഘൂപ്പെടുത്തണമെന്നാണ് നമ്മുടെ ആഗ്രഹം. ക്രിസ്തുവിൻെറവികാരി ഭൗതികമായദുരാഗ്രഹങ്ങളുടെസ്വാധീനശക്തിക്കു വിധേയനല്ലെന്നും, ആവശ്യപ്പെടാതിരിക്കുവാൻ നിവൃത്തിയില്ലാത്ത കാര്യങ്ങളുടെ അംഗീകരണത്തെ മാത്രമേ വാഞ്ഛിക്കുന്നുള്ളു വെന്നുമുള്ള പരമാൎത്ഥം ഇവിടെ തുറന്നു പറയുവാൻ നാം ആഗ്രഹിക്കുന്നു. നമ്മുടേതായി അംഗീകരിക്കപ്പെട്ടിട്ടുള്ള സ്ഥാനം ഭൗതികമായി വളരെ ചെറുതാ

ണെങ്കിലും, ലോകത്തിലുള്ള ഏതിനെക്കാളും അതു വലുതാണെന്നു നമുക്കു ന്യായപൂർവ്വം പറയാവുന്നതാണ്. ബർണീനിയുടെ സ്തംഭങ്ങൾ, മൈക്കൾ ആഞ്ചലോയുടെ സ്തൂപികകൾ, വത്തിക്കാനിലെ ഈടുവെപ്പുകളിലും ഗ്രന്ഥാലയങ്ങളിലും കാഴ്ചബംഗ്ലാവുകളിലും ശാലകളിലുമുള്ള ശാസ്ത്രീയവും കലാപരവുമായ നിക്ഷേപങ്ങൾ, എന്നിവയെക്കുറിച്ച് അഭിമാനിക്കാവുന്ന ഒരു സംസ്ഥാനം—അപ്പോസ്തോലപ്രഭുവിൻെറ കുഴിമാടം സൂക്ഷിക്കുകയും ഭരിക്കുകയും ചെയ്യുന്ന ഒരു സംസ്ഥാനം—നിശ്ചയമായും ലോകത്തിലെ മററു് ഏതു സംസ്ഥാനത്തേക്കാളും മഹത്തും അമൂല്യവുമാണെന്നുള്ളതു നിർവ്വിവാദമത്രെ."

---

# IV

## സന്ധിക്കുശേഷം.

മാർപ്പാപ്പാ വൈദികപ്പട്ടം സ്വീകരിച്ചതിൻെറ കനകജൂബിലിദിനമായിരുന്ന 1929 — ഫെബ്രുവരി

11–ാംനു-യാണല്ലൊ സന്ധിക്കം കൺകോർദാത്തിനും ഒപ്പുവെച്ചതു്. അദ്ദേഹം മാർപ്പാപ്പായായി ക്രിരീട ധാരണംചെയ്തതിൻെറ ഏഴാംസംവത്സരപൂർത്തി അതിൻെറ പിറേറ ദിവസമായിരുന്നു. അന്നു രാവിലെ കിരീടധാരണമഹാമഹം പ്രമാണിച്ചുള്ള ദിവ്യപൂജ സമപ്പിക്കുന്നതിനായി അദ്ദേഹം വിശുദ്ധ പത്രോസിൻെറ ദേവാലയത്തിലേയ്ക്കെഴുന്നള്ളി. ദേവാലയം മുഴുവൻ ജനങ്ങളെക്കൊണ്ടു നിറഞ്ഞിരുന്നു. 1870–നു ശേഷം ഇദംപ്രഥമമായി പട്ടാളക്കാർ ദേവാലയത്തിനു പുറത്തു അണിനിരന്നു. 11 മണി ആയപ്പോഴേയ്ക്കും ദേവാലയത്തിൻെറ അങ്കണത്തിൽ ഒരുലക്ഷത്തിൽപരം ജനങ്ങൾ സന്നിഹിതരായി. ദേവാലയാന്തർഭാഗത്തെ കാഴ്ച ഏററവും ആശ്ചര്യകരമായിരുന്നു. സ്വീഡനിലെ രാജാവു്, സയാംരാജാവിൻെറ സഹോദരൻ, സ്ഥാനപതിസംഘം മുഴുവൻ, ഗവർമെൻറു മന്ത്രിമാർ, റോമായിലെ പൗരന്മാർ, പ്രധാനമന്ത്രിയുടെ പുത്രിയായ എഡ്ഡാ മുസോലിനി ഇവരെല്ലാം അവിടെ സന്നിഹിതരായിരുന്നു.

അങ്കണത്തിൽ നിന്നിരുന്നവരുടെ സംഖ്യ അനുനിമിഷം വദ്ധിച്ചുകൊണ്ടുതന്നെയിരുന്നു. മഴ ധാരധാരയായി വഷിച്ചിരുന്നുവെകിലും ആരും അനങ്ങുകയുണ്ടായില്ല. പന്ത്രണ്ടു മണിയായപ്പോഴേയ്ക്കും ആ ജനക്കൂട്ടം 2,00,000–ത്തോളമായി വദ്ധിച്ചു. ഒരുമണിക്കു 10 മിനിട്ടുള്ളപ്പോൾ ജനങ്ങളിൽനിന്നും പുറപ്പെട്ട

Il Papa! Il Papa! (മാർപ്പാപ്പാ ദീർഘായുഷ്മാനായിരിക്കട്ടെ) എന്ന ഒരു വലിയ ഹർഷാരവം അവിടെയെങ്ങും മാറെറാലിക്കൊണ്ടു. അടുത്ത നിമിഷത്തിൽ മട്ടുപ്പാവിൻെറ മുകളിലുള്ള വാതായനം തുറക്കപ്പെട്ടു. ആദ്യമായി വൈദികാദ്ധ്യക്ഷന്മാരും ഉദ്യോഗസ്ഥന്മാരും ഒടുവിൽ പീയൂസ് പതിനൊന്നാമനും പ്രത്യക്ഷപ്പെട്ടു. മാർപ്പാപ്പായെ കണ്ട മാത്രയിൽ സൈന്യങ്ങൾ ആചാരോപചാരം ചെയ്തു. ജനാവലി ഹർഷാകുലരായി ഉച്ചത്തിൽ ജയഘോഷം മുഴക്കി. മാർപ്പാപ്പാ, സ്മേരമുഖനായി താഴെ നില്ക്കുന്ന വലിയ ജനസമൂഹത്തിൻെറ നേരേ നോക്കി. അപ്പോൾ അദ്ദേഹത്തിൻെറ ഹൃദയത്തിൽ തിരതല്ലിക്കൊണ്ടിരുന്ന ആഹ്ലാദത്തിൻെറ ലാഞ്ഛനങ്ങൾ ആ സ്മേരവദനത്തിൽ വ്യക്തമായി ദർശിക്കാമായിരുന്നു. അവിടുന്നു കരങ്ങളുയർത്തി ജനക്കൂട്ടത്തെ ആശീർവദിച്ചു; ക്ഷണനേരത്തേയ്ക്കു ജനങ്ങൾ നിശ്ശബ്ദരായി; വീണ്ടും ആകാശമണ്ഡലത്തെ മുഴുവൻ ഭേദിക്കുമാറുള്ള ഒരു ജയഘോഷം ജനമദ്ധ്യത്തിൽനിന്നു പൊങ്ങി. ഇതെല്ലാം വീക്ഷിച്ചു കുറേനേരം അവിടെ നിന്നശേഷം മാർപ്പാപ്പാ തൊപ്പിയുയർത്തി അവരോടു യാത്ര പറഞ്ഞു് അപ്രത്യക്ഷനായി.

ഇററലിയും വത്തിക്കാനുമായിനടന്ന ഈ സന്ധിക്കാര്യത്തിൽ ഇററലിയിലെ പൊതുജനാഭിപ്രായം എങ്ങനെയായിരുന്നുവെന്നു് അചിരേണ പ്രത്യക്ഷമായി. തത്സംബന്ധമായി പൊതുജനസമ്മതി രേഖപ്പെടുത്തി

യപ്പോഠം 85,19,559 പേർ അതിനെ അനുകൂലി ക്കുകയും 1,35,761 പേർ മാത്രം പ്രതികൂലിക്കുകയും ചെയ്തു. സന്ധിയുടമ്പടിയും കൺകോർഡാറ്റും പ്രതിനിധിസഭയുടേയും ആലോചനയ്ക്കു വിഷയമായി. 375 പേർ അതിനെ അനുകൂലിച്ചുകൊണ്ടു സമ്മതിദാനം ചെയ്തപ്പോഠം, രണ്ടുപേർ മാത്രമേ എതിർക്കുവാനുണ്ടായിരുന്നുള്ളു. സെനററിന്റെ സൂക്ഷ്മമായ വിമർശനത്തിനും ആ ഉടമ്പടികഠം പാത്രമായി. അതിനെ എതിർക്കുവാൻ കേവലം 6 പേർ മാത്രമേ തുനിഞ്ഞുള്ളു; 316 പേരും അനുകൂലിക്കുകയാണു ചെയ്തതു്.

സെനററിൽ നടന്ന വാദപ്രതിവാദത്തിനിടയ്ക്കു സിഞ്ഞോർ മുസോലിനി ആക്ഷേപകന്മാർക്കു് ഇങ്ങനെ സമാധാനം നല്കുകയുണ്ടായി:— "ഈ സന്ധിയിലെ ഓരോ വകുപ്പും, ഓരോവാക്കും, പ്രശാന്തവും അഗാധവും വിപുലവുമായ വാദപ്രതിവാദത്തിനു വിഷയീഭവിച്ചിട്ടുള്ളതാണു്. രാഷ്ട്രത്തിന്റെ ആവശ്യങ്ങളും സഭയുടെ ആവശ്യങ്ങളും തമ്മിലുള്ള അത്യന്താപേക്ഷിതമായ യോജിപ്പിനെയാണു് ഓരോവകുപ്പും പ്രതിനിധീകരിക്കുന്നതു്. ഇതു പൊടുന്നനവെ ആവിർഭവിച്ച അത്ഭുതകരമായ ഒരു ഘടനയല്ല; പ്രത്യുത ബുദ്ധിപൂർവ്വകവും ക്ഷമാപൂർവ്വകവുമായ ദീർഘാലോചനയുടെ ഫലമത്രെ."

1929 ജൂൺ 7-ാംനു "തിരുഹൃദയത്തിരുനാഠം" ദിവസം സന്ധിയുടെ അംഗീകാരപത്രങ്ങഠം കൈമാ

ററം ചെയ്യപ്പെട്ടു. 11 മണിക്കു പത്തുമിനിട്ടുള്ളപ്പോാഠ സിഞ്ഞോർ മുസോലിനി വത്തിക്കാനിലെത്തുകയും കർദ്ദിനാൾ സിക്രട്ടറി അദ്ദേഹത്തെ യഥോചിതം സ്വീകരിക്കുകയും ചെയ്തു. അനന്തരം അവരെല്ലാവരും കൂടി "കോൺഗ്രിഗേഷൻ ഹാളി"ലേയ്ക്കു പോയി; അവിടെ വച്ചു് അംഗീകാരപത്രങ്ങൾ കൈമാററം ചെയ്യപ്പെട്ടു. ഈ ചടങ്ങു് അവസാനിച്ചഉടനെ, മാർപ്പാപ്പാ ഇററലിരാജാവിനു കമ്പിവഴി ഒരനുമോദനസന്ദേശം അയയ്ക്കുകയും, രാജാവിനു തൻെറ അപ്പോസ്തോലികാശീർവാദം കല്പിച്ചനല്കുകയും ചെയ്തു.

1870-മുതൽ അതേവരെ പൂട്ടിക്കിടന്നിരുന്ന വത്തിക്കാൻ അരമനയുടെ ഓട്ടുകൊണ്ടുണ്ടാക്കിയിട്ടുള്ള വലിയ കവാടങ്ങൾ, 12 മണിക്കു തുറക്കപ്പെട്ടു. അതേ സമയംതന്നെ മാർപ്പാപ്പായുടെ പോലീസുകാരും സ്വിസ്സ് പട്ടാളവും, സന്ധിമൂലം വത്തിക്കാനു് അവകാശപ്പെട്ടിരിക്കുന്ന പ്രദേശങ്ങളെ ഇററാലിയൻ പോലീസിൻേറയും പട്ടാളത്തിൻേറയും കയ്യിൽനിന്നു് ഏറെറടുവാങ്ങുവാനായി അങ്ങോട്ടു പുറപ്പെട്ടു. അധികം താമസിയാതെ മാർപ്പാപ്പാ മോൺസിഞ്ഞോർ ബൊർഗ്ഗോഞ്ഞിനി ഡുക്കായെ ഇററലിയിലെ അപ്പോസ്തോലിക്കു് നൺഷിയോ ആയും, ഇററലിരാജാവു് ചിഷ്. ഡി വാൽ സിസ്സൺ പ്രഭുവിനെ വത്തിക്കാനിലെ അതിൻെറ സ്ഥാനപതിയായും നിയമിച്ചു. ദീർഘകാലത്തേയ്ക്കു നീണ്ടുനിന്ന ശത്രുഭാവത്തിലുള്ള വിയോഗത്തിനുശേഷം പരസ്പരം

ഫർവ്വ

യോജിച്ച ആ രണ്ടു മഹാശക്തികളുടെ രമ്യത ശുഭാപ്തിവിശ്വാസികൾക്കുപോലും അത്ഭുതകരമായിത്തോന്നി. ഒരുപ്രശ്നം മാത്രം— വിദ്യാഭ്യാസത്തെ സംബന്ധിച്ച പ്രശ്നം മാത്രം—ചില ഉരസലുകൾക്കു കാരണമായിത്തീരുമെന്നു പലരും ഭയപ്പെട്ടു. എന്നാൽ യുവജനങ്ങളുടെ വിദ്യാഭ്യാസത്തെപ്പററി മാർപ്പാപ്പാ പുറപ്പെടുവിച്ച ഒരു തിരുവെഴുത്തുമൂലം അന്തരീക്ഷം പൂർവ്വാധികം തെളിയുകയാണുണ്ടായതു്. അതിനെത്തുടന്നു ഫാസിസ്റ്റുകക്ഷിയുടെ കാര്യദർശിയായ അശസ്റ്റോട്ടറാത്തി മാർപ്പാപ്പായെ സന്ദർശിക്കുകയും, വിദ്യാഭ്യാസവിഷയത്തിൽ സഭ സ്വീകരിച്ചിരിക്കുന്ന നിലയെ അതേവിധത്തിൽ ഇററാലിയൻ ഗവർമ്മെൻറു് അംഗീകരിക്കുന്നതാണെന്നു സമ്മതിക്കുകയും ചെയ്തു. ഈ സംഭവത്തെത്തുടർന്നു് ഇററലിരാജാവും രാജ്ഞിയും മററു രാജകുടുംബാംഗങ്ങളും പരിശുദ്ധപിതാവിനെ വന്നു സന്ദർശിക്കുകയും, അദ്ദേഹത്തിൻെറ അപ്പോസ്തോലികാശീർവ്വാദങ്ങളെ സ്വീകരിക്കുകയുമുണ്ടായി.

ഇററലിയിലെ കിരീടാവകാശിയായ ഉംബെർത്തോ രാജകുമാരൻെറ വിവാഹമംഗളാഘോഷം ഇതിനെത്തുടർന്നാണു നടന്നതു്. വത്തിക്കാനും ഇററലിയുമായി ഒരുസന്ധി ഉണ്ടാക്കുന്നതിനു പലപ്രകാരത്തിലും ആലോചനകൾ നടത്തുകയും, പ്രേരണകൾ നല്കുകയും ചെയ്ത ബൽജിയത്തിലെ ആൽബർട്ടു് രാജാവിൻെറ പുത്രിയായ ആസ്റ്ററീഡ് രാജകുമാരിയായിരുന്നു

ഫർൻ-

വധു, 1930 ജനുവരി 8–ാംനു- വലിയ ആഘോഷത്തോടുകൂടി പ്രസ്തുതവിവാഹം കൊണ്ടാടപ്പെട്ടു. രാജകൊട്ടാരത്തിലെ പൗലീൻ കപ്പേളയിൽ വെച്ചാണു വിവാഹം നടന്നതു്. നവദമ്പതിമാർ മാർപ്പാപ്പായുടെ അനുഗ്രഹം സ്വീകരിക്കുവാനായി വത്തിക്കാനിലേയ്ക്കു ഉടൻതന്നെ പുറപ്പെട്ടു. വിവാഹവേളയിലെഉടുപ്പുകൾ തന്നെ ധരിച്ചുകൊണ്ടായിരുന്നുവത്രേ, വധു 'പരിശുദ്ധ പിതാവി'ൻെറ മുമ്പിൽ സന്നിഹിതയായതു്. പതിവിനുവിരുദ്ധമായി, അവർ ആ വേഷത്തിൽതന്നെ ചെല്ലുവാനുള്ള കാരണം, മാർപ്പാപ്പായുടെ ആശീർവ്വാദം സ്വീകരിച്ചതിനു ശേഷമേ ഇതരകാര്യങ്ങളിൽ വ്യാപൃതയാകാവൂ എന്നു് ആ സാധ്വിക്കു തോന്നിയ മനോഭാവമാണത്രേ. മാർപ്പാപ്പായെ സന്ദർശിച്ചതിനുശേഷം വിശുദ്ധ പത്രോസിൻെറ ബസ്ലീക്കായിലേയ്ക്കു പോയി പ്രാർത്ഥിക്കുകയാണു് അവർ ചെയ്തതു്.

അതേകൊല്ലത്തിൻെറ ഉത്തരാർദ്ധത്തിൽ, വത്തിക്കാനിലേയ്ക്കു നിയമിച്ചിരുന്ന ഇററാലിയൻ സ്ഥാനപതിയുടെ സിക്രട്ടറിയായ സിയാനോ പ്രഭു മുസോലിനിയുടെ സീമന്തപുത്രിയായ എഡ്ഡായെ 'വിയാ നൊമൻടാനാ'യിലുള്ള ദേവാലയത്തിൽവെച്ചു്, വിവാഹം ചെയ്തു. മുസോലിനി വിശുദ്ധപത്രോസിൻെറ ബസ്ലീക്കായിൽ അന്നാണു് ആദ്യമായി പരസ്യമായി പ്രവേശിച്ചതു്. ഏതാനും മാസങ്ങൾ കഴിഞ്ഞപ്പോൾ ഈ സിയാനോ പ്രഭു ചൈനായിലെ ഇററാലിയൻകോൺ

സലായി നിയമിക്കപ്പെട്ടു.

താൻ വൈദികപ്പട്ടം സ്വീകരിച്ചതിൻെറ കനകജൂബിലിമഹം പ്രമാണിച്ചു വിശുദ്ധ പത്രോസിൻെറ ബസ്ലീക്കായുടെ അങ്കണത്തിൽക്കൂടി നടത്തിയ മാഹത്തായ ദിവ്യകാരുണ്യപ്രദക്ഷിണത്തിൽ വിശുദ്ധകുർബ്ബാന വഹിച്ചുകൊണ്ടാണു മാർപ്പാപ്പാ ആദ്യമായി വത്തിക്കാൻ പരിസരങ്ങൾക്കു പുറത്തു പ്രവേശിച്ചതു്. ആ ഘോഷയാത്രയിൽ ഒട്ടുവളരെ വൈദികന്മാരും, വൈദികവിദ്യാർത്ഥികളും പങ്കെടുത്തിരുന്നു. അകമ്പടി സേവിക്കുന്നതിനും ആ മഹനീയാഘോഷത്തിൻെറ പ്രതാപത്തെ കൂടുതൽ പ്രകാശിപ്പിക്കുന്നതിനും മററുമായി ഇററാലിയൻ ഗവർമ്മെൻറു് എല്ലാഗണങ്ങളിലുംപെട്ടവരായ 40,000 ഭടന്മാരെക്കൂടെ അയച്ചുകൊടുത്തിരുന്നു. 9-ാം പീയൂസ് മാർപ്പാപ്പായുടെ കാലത്തിനുശേഷം, ആ മുററത്തുകൂടെ ഒരു മാർപ്പാപ്പാ കുർബ്ബാന വഹിച്ചുകൊണ്ടു പ്രദക്ഷിണത്തിൽ സംബന്ധിക്കുക എന്നതു് ഇതാദ്യമായിട്ടായിരുന്നു.

രണ്ടാമത്തെ തവണ വത്തിക്കാൻപരിസരങ്ങളെ വിട്ടു മാർപ്പാപ്പാ പുറത്തിറങ്ങിയതു് അടുത്ത ഡിസംബറിൽ ആയിരുന്നു. പ്രഭാതമാകുന്നതിനു മുൻപുതന്നെ ദിവ്യപൂജ സമർപ്പിക്കുന്നതിനായിഅദ്ദേഹം ലാററൻ ബസ്ലീക്കായിൽ എത്തിക്കഴിഞ്ഞിരുന്നു. അവിടെ വെച്ചായിരുന്നല്ലൊ അമ്പതുകൊല്ലത്തിനുമുമ്പു് അദ്ദേഹം വൈദികപ്പട്ടം സ്വീകരിച്ചതു്. . ആ യാത്ര എത്രയും

രഹസ്യമായിട്ടാണു നടന്നതു്. ചില തെരുവുകൾ കാത്തുസൂക്ഷിക്കുവാൻ പോലീസുകാർക്കു കല്പനകിട്ടിയെന്നല്ലാതെ അതിന്റെ കാരണമെന്താണെന്നു് അവരെപ്പോലും അറിയിച്ചിരുന്നില്ല. പ്രഭാതത്തിലെ കുളിർകാററു ചുററുക്കെ വീശിക്കൊണ്ടിരുന്നു; നേരം നല്ലപോലെ വെളുത്തു കഴിഞ്ഞിരുന്നില്ല. പെട്ടെന്നു മോട്ടാർ വാഹനങ്ങളുടെ ശബ്ദം അവിടത്തെ പ്രശാന്തതയെ സ്വല്പനേരത്തേയ്ക്കു ഭഞ്ജിച്ചു. മാർപ്പാപ്പായേയും സഹായികളേയും വഹിച്ചുകൊണ്ടു പുറപ്പെട്ട ആ വാഹനങ്ങൾ പട്ടണത്തിൽക്കൂടി കടന്നു ലാററ റാനിലേയ്ക്കു ഓടിച്ചുപോയി. അവിടെ അദ്ദേഹത്തെ സ്വീകരിക്കുവാൻ ലൊംബാർഡികോളേജിലേയുംഫോണ്ടിഫിക്കൽ കോളേജിലേയും വിദ്യാർത്ഥികളും, ആ ബസ്ലീക്കായിലെ കാനൻസ്ഥാനികളായ വൈദികരും തയാറായിനിന്നിരുന്നു. കുറച്ചുസമയം പ്രാർത്ഥനയിൽ കഴിച്ചുകൂട്ടിയതിനുശേഷം സ്ഥാനോചിതമായ ഉടുപ്പു ധരിച്ചു് അദ്ദേഹം ദിവ്യപൂജ സമപ്പിക്കുവാൻ ആരംഭിച്ചു. പത്തുമണിക്കു വത്തിക്കാനിലേയ്ക്കു മടങ്ങുകയും ചെയ്തു.

വിജ്ഞാനത്തിന്റെ എല്ലാശാഖകളേയും പരിപോഷിപ്പിക്കുന്നതിൽ പതിനൊന്നാം പീയൂസ് അദ്വിതീയമായ വൈദഗ്ദ്ധ്യം പ്രദർശിപ്പിക്കുന്നുണ്ടു്. വിശ്വവിഖ്യാതമായ വത്തിക്കാൻ ഗ്രന്ഥശാലയെ അഭിവൃദ്ധിപ്പെടുത്തുന്നതിൽ അദ്ദേഹത്തിനുള്ള ശ്രദ്ധ അനന്യസാധാരണമാണു്. വത്തിക്കാനിൽ ശക്തിമത്തായ

ഒരു പ്രക്ഷേപണകേന്ദ്രം സ്ഥാപിച്ചതും, ഒരു മാർപ്പാപ്പായുടെ സജീവസ്വരം ഇദംപ്രഥമമായി ലോകം മുഴുവൻ ശ്രവിച്ചതും പതിനൊന്നാം പീയൂസിന്റെ ഭരണകാലത്താകുന്നു. മാർപ്പാപ്പാമാരുടെ സ്വരം ലോകമാസകലവും കേൾക്കുമാറുണ്ട്. എന്നാൽ 1930-ഫെബ്രുവരി 12-ാംനു മാത്രമേ ആ സ്വരം സജീവമായി ഒരേ സമയത്തു ലോകത്തിന്റെ എല്ലാഭാഗത്തും കേൾക്കപ്പെട്ടിട്ടുള്ളൂ. അന്നു പീയൂസ് പതിനൊന്നാമൻ സംസാരിക്കുന്നതു ഭാരതത്തിൽപോലും കേൾക്കുകയുണ്ടായി. റേഡിയോ എന്നപോലെതന്നെ പരിഷ്കൃതമായ ഒരു ചലച്ചിത്രശാലയും വത്തിക്കാനിൽ സ്ഥാപിക്കപ്പെട്ടിട്ടുണ്ട്. ലോകോപകാരപ്രദമായ ശാസ്ത്രീയാഭിവൃദ്ധിയിൽ മാപ്പാപ്പായ്ക്കുള്ള സന്തോഷം സീമാതീതമാണ്. സിനെമായെപ്പറ്റി 1936-ജൂൺ 29-ാംനു പ്രസിദ്ധം ചെയ്തിട്ടുള്ളതും Vigilanti cura എന്നാരംഭിക്കുന്നതുമായ തിരുവെഴുത്തുതന്നെ ഇതിന് ഒരു ഉത്തമോദാഹരണമാകുന്നു.

---

ഫരന്നു

# V

# വത്തിക്കാനും മററു ഗവമ്മെൻറുകളും.

അച്ചില്ലി റാത്തി മാപ്പാപ്പാ ആയതിനുശേഷമുള്ള ഇക്കഴിഞ്ഞ 14 വൎഷക്കാലം കേവലം കാർമേഘാവൃതമല്ലാത്ത ഒന്നായിരുന്നില്ല. അദ്ദേഹം സിംഹാസനാരോഹണം ചെയ്തതു്, യൂറോപ്പുചരിത്രം അത്യന്തം വിഷമമായ ഒരു ദശാസന്ധിയെ തരണംചെയ്തു തുടങ്ങിയപ്പോഴാണു്. മഹായുദ്ധത്തിൻെറ ഭയങ്കരങ്ങളായ അനുഭവങ്ങളിൽനിന്നു യൂറോപ്പു് അന്നു പതുക്കെ മോചനം പ്രാപിച്ചുതുടങ്ങിയിരുന്നതേയുള്ളു. യുദ്ധത്തിൻെറ ഫലമായുത്ഭവിച്ച ചെറിയ ചെറിയ രാജ്യങ്ങൾ ഓരോതരത്തിൽ വിഷമങ്ങളായ പ്രശ്നങ്ങളെ ഉളവാക്കിക്കൊണ്ടുതന്നെയിരുന്നു. ആഭ്യന്തരവിഷമതകൾകൊണ്ടു സ്പെയിൻ ആപൽക്കരമായ ഒരു നിലയിലെത്തി; ഫ്രാൻസ് നിരന്തരമായ രാഷ്ട്രീയപ്രക്ഷോഭണങ്ങൾകൊണ്ടു കുഴങ്ങി; റഷ്യായെ അനുകരിച്ചു് ഒരു ബോൾഷേവിക്കുഭരണം ഉണ്ടാകത്തക്കവണ്ണം ഇററലിയിൽ സാമുദായികമായ ഉച്ചനീചത്വങ്ങൾ വൎദ്ധിച്ചു; ഹംഗറി ബോൾഷേവിക്കുകാരുടെ പരാജയത്തിനുശേഷമുള്ള ഒരു പുനസ്സംഘടനാശ്രമത്തിൽ ഏൎപ്പെട്ടിരുന്നു; കത്തോലിക്കരാജ്യമെന്നു പ്രശംസിക്കപ്പെട്ടിരുന്ന

ആസ്ത്രിയാ സ്ഥിതിസമത്വവാദികളുടെ പിടിയിലായി; ഇങ്ങനെയുള്ള ഒരു അന്തരീക്ഷത്തിലാണു്, പോളണ്ടിൻെറ ഉദ്ധാരകനായ പാപ്പാ പത്രോസിൻെറ സിംഹാസനത്തിൽ ആരോഹണം ചെയ്തതു്. അധികകാലം കഴിയുന്നതിനുമുമ്പു്, തൻെറ ആത്മീയപുത്രരായ കത്തോലിക്കർ പലെടത്തും, അവർണ്ണനീയങ്ങളായ ദുരിതങ്ങൾ അനുഭവിക്കുന്നതായി കാണുന്നതിനുള്ള ഭാഗ്യഹീനത അദ്ദേഹത്തിനുണ്ടായി.

മെക്സിക്കോയിൽ കത്തോലിക്കാസഭയ്ക്കു് അതിഭയങ്കരമായ മർദ്ദനം അനുഭവിക്കേണ്ടിവന്നു. റഷ്യായിൽ നിന്നും ഇറക്കുമതിചെയ്ത ബോൾഷെവിക്കാദർശങ്ങളാൽ വഴിതെററിപ്പോയ ഒരുസംഘം യുവാക്കന്മാരും അവരുടെ നേതാവായ കാലെസ്സും മെക്സിക്കോയുടെ ഭരണഭാരം സ്വീകരിച്ചതോടുകൂടി അവിടെ മതപീഡനവും ആരംഭിച്ചു. കത്തോലിക്കമതവിശ്വാസികളുടെ രക്തപ്രവാഹത്തിൽ മെക്സിക്കോയിലെ സ്ഥിതിസമത്വവാദഗവർമെൻറിന് ഇനിയും തൃപ്തി വന്നിട്ടില്ല. അനേകം കത്തോലിക്കർ രക്തസാക്ഷികളായി. വൈദികസ്ഥാപനങ്ങളും അവയുടെ സ്വത്തുക്കളും ഗവമ്മെൻറു് കണ്ടുകെട്ടി. മെക്സിക്കൻ കത്തോലിക്കരുടെ പരിതാപകരമായ ഈ നിലയിൽ അനുശോചിച്ചുകൊണ്ടും അവർക്കുവേണ്ടി പ്രാർത്ഥിക്കാൻ കത്തോലിക്കരെ ഉദ്ബോധിപ്പിച്ചുകൊണ്ടും മാർപ്പാപ്പാ 1932 സെപ്റ്റംബർ 29-ാംനു Aceba Animi എന്നാരംഭിക്കുന്ന

ഒരു തിരുവെഴുത്തു പ്രസിദ്ധം ചെയ്തു. വാസ്തവത്തിൽ മെക്സിക്കൻ മതമർദ്ദനം അവിടത്തെ മെത്രാന്മാരുടേയും, വൈദികരുടേയും ജനസാമാന്യത്തിന്റെയും മതതൈക്ഷ്ണ്യത്തെ ഒന്നുകൂടി വർദ്ധിപ്പിക്കുകയാണു ചെയ്തിട്ടുള്ളതു്. ഇപ്പോഴും മതപീഡനത്തിന് അല്പമൊരു കുറവു വന്നിട്ടുണ്ടെന്നു പറയാമെങ്കിലും, അവിടത്തെ സഭയ്ക്കു് ഇനിയും ശരിയായ സ്വാതന്ത്ര്യം കൈവന്നുകഴിഞ്ഞിട്ടില്ല.

സോവിയററു് റഷ്യായിലെ സ്ഥിതി ഇതിലും വിഷമമായിരിക്കുന്നു. ബോൾഷേവിക് ഗവമ്മെൻറു് എല്ലാ മതങ്ങളുടേയുംനേരേ നിഷ്ഠുരണമായ സമരം നടത്തുന്നുണ്ടെങ്കിലും കത്തോലിക്കാസഭയോടാണു് അതിനു കൂടുതൽ വിരോധമെന്നു തോന്നുന്നു. പതിനൊന്നാം പീയൂസ്സ്, മാർപ്പാപ്പാ ആയ ഉടനെ ചെയ്തതു ഭയങ്കരമായ ദാരിദ്ര്യത്തിൽ ആണ്ടുകിടന്നിരുന്ന റഷ്യായെ ഉദ്ധരിക്കുന്നതിനായി ലോകമാസകലമുള്ള കത്തോലിക്കരിൽനിന്നു ധനശേഖരം ചെയ്തു്, സ്വന്തം കൈയ്യിൽനിന്നു് ഒരു വമ്പിച്ച തുക അതിനോടു കൂട്ടിച്ചേർത്തു്, റഷ്യായിലേയ്ക്കു് അയച്ചുകൊടുക്കുകയായിരുന്നു. ആ തുക വിനിയോഗിച്ചു് ഒന്നരലക്ഷം കുട്ടികളുടെ സംരക്ഷണകൃത്യം റഷ്യായിൽനിർവ്വഹിക്കപ്പെടുകയുണ്ടായിട്ടുണ്ടു്. അതിനകം — അതായതു്, 1917-മുതൽ 1923-വരെ — സോവിയററു് റഷ്യാ കത്തോലിക്കരായ 28 മെത്രാന്മാരേയും 3,175 വൈദികരേയും 2,18,000—

ത്തിൽപരം കത്തോലിക്കാപൌരന്മാരേയും നിർദ്ദയം വധിച്ചുകഴിഞ്ഞിരുന്നുവെന്ന് ആലോചിക്കുമ്പോഴാണ്, പതിനൊന്നാം പീയൂസിന്റെ മഹാമനസ്കതയും, അതിലുമുപരി ക്രിസ്തുവിനെ അനുകരിക്കുന്നതിലുള്ള അദ്ദേഹത്തിന്റെ അഭിവാഞ്ഛയും വിശദമാകുന്നത്. റഷ്യായിൽ കത്തോലിക്കാവൈദികരിലും കന്യകകളിലും ഒരു മഹാഭൂരിപക്ഷം ഇന്നും ജയിലുകളിൽക്കിടന്നു കഷ്ടപ്പെടുകയാണ്. കായികമായ പീഡനങ്ങൾ ഏല്പിക്കുന്നതിനേക്കാൾ തീക്ഷ്ണമായി നിർമ്മതാദർശങ്ങൾ പ്രചരിപ്പിക്കുന്നതിലാണ്, ഇപ്പോൾ റഷ്യാ ഔത്സുക്യം പ്രദർശിപ്പിക്കുന്നത്. പൂർവ്വകാലത്തെ രാക്ഷസീയമായ മതപീഡനങ്ങളേക്കാൾ ഭയങ്കരമായ ഫലങ്ങൾ പുറപ്പെടുവിക്കുന്ന മതവിരോധികളുടെ നിശ്ശബ്ദവും നിശ്ചലവുമായ മതവിരുദ്ധാദർശങ്ങളുടെ സമ്മർദ്ദം ആ രാജ്യത്തിന്റെ ഏതു മൂലയിലും ഇന്ന് അനുഭവഗോചരമാണത്രെ.

“കത്തോലിക്കാസഭയുടെ സീമന്തപുത്രി” എന്ന അപരാഭിധാനത്താൽ അറിയപ്പെടുന്ന ഫ്രാൻസിലും പുതിയ മാർപ്പാപ്പായ്ക്കു പ്രതിഷേധസ്വരം മുഴക്കേണ്ട- ഒരു സന്ദർഭം ഉണ്ടായി. ‘ആക്‌ഷൻ ഫ്രാൻചെയ്‌സ്’ മതവിരുദ്ധമാണെന്നു പ്രഖ്യാപനം ചെയ്യേണ്ടിവന്ന ഘട്ടമാണത്. മുറാസ് എന്ന നേതാവിനെ ഒരു പ്രവാചകനെപ്പോലെ ഗണിച്ച് അനുഗമിച്ചിരുന്ന രാജ്യകീയകക്ഷികളായ ഒരു നല്ല സംഘം കത്തോലിക്കായുവാ

ക്കന്മാരാണ് അതിൽ ഉൾപ്പെട്ടിരുന്നതു്. രാഷ്ട്രീയ മായ എന്തെങ്കിലും ലക്ഷ്യത്തെ ലാക്കാക്കിയല്ല, കേവ ലം മതപരമായ കാര്യത്തെ മുൻനിർത്തിയാണ്, പാപ്പാ ഇതിൽ ഇടപെട്ടതു്; ഇതു് അദ്ദേഹം വ്യക്തമായി പ്ര സ്താവിക്കുകയും ചെയ്തു. അനിഷ്ടഫലങ്ങൾ ഉത്ഭവി ച്ചെങ്കിലോ എന്നുള്ള യാതൊരു ചാഞ്ചല്യവുംകൂടാതെ, സുസ്ഥിരമായ ഒരു ചിത്തവൃത്തിയോടുകൂടിയാണ് അ തിൽ അദ്ദേഹം ഏർപ്പെട്ടതു്.

കത്തോലിക്കാസഭയുടെ വലംകയ്യായിരുന്ന സ്പെ യിനും മാർപ്പാപ്പായ്ക്കു നിസ്സീമമായ സങ്കടത്തെ പ്രദാ നം ചെയ്തിട്ടുണ്ട്. 1931-നുശേഷം സ്പെയിനിലുണ്ടാ യിട്ടുള്ള മൃഗീയമായ കൂട്ടക്കൊലകളും മതമർദ്ദനങ്ങളും മാർപ്പാപ്പായുടെ ഹൃദയത്തെ എത്രമാത്രം വേദനപ്പെടു ത്തീട്ടുണ്ടെന്നു് അദ്ദേഹം ഓരോ അവസരങ്ങളിൽ ചെ യ്തിട്ടുള്ള പ്രഭാഷണങ്ങളിൽനിന്നു മനസ്സിലാക്കാം ഇ പ്പോൾ സ്പെയിനിൽ നടന്നുകൊണ്ടിരിക്കുന്ന ആഭ്യന്തര കലഹത്തിൽ കത്തോലിക്കാമതത്തോടു പൊതുവിലും, വൈദികരോടും സന്യാസികളോടും പ്രത്യേകിച്ചും, സ്ഥിതിസമത്വവാദികൾ അനുവർത്തിക്കുന്ന മൃഗീയമായ നയം ജാതിമതഭേദമെന്യേ മനുഷ്യവംശത്തിന്റെ മു ക്തകണ്ഠമായ അവഹേളനത്തിനു പാത്രീഭവിച്ചുകഴി ഞ്ഞിട്ടുണ്ടല്ലോ. ആളുകളെ ജീവനോടെ ദഹിപ്പിക്കുക, സച്ചരിതകളായ കന്യകകളെ അപമാനിച്ചു വധിക്കുക, ദേവാലയങ്ങൾക്കും ആശ്രമങ്ങൾക്കും കൊള്ളിവെയ്ക്കു

ക മുതലായ മൃഗീയപ്രവൃത്തികളാണ് ഇന്ന് അവിടെ നടമാടിക്കൊണ്ടിരിക്കുന്നത്.

ജർമ്മനിയിലെ സ്ഥിതിഗതികളും ഒട്ടും ആശാസ്യമല്ല. ഹിററ്ലർ സ്വാധിപത്യം കൈയേല്ക്കുന്നതുവരെ ഏതാണ്ട സമാധാനനിലയിൽ കഴിഞ്ഞുകൂടിയിരുന്ന ജർമ്മനി, നാസികളുടെ വർണ്ണഃവാട്ടക്രൂട്ടി ഒരു സമരരംഗമായിത്തീർന്നിരിക്കുകയാണ്. അവിടെയും ആദർശങ്ങളുടെ പേരിലാണ കത്തോലിക്കസഭ മർദ്ദനം അനുഭവിക്കുന്നത്. ഹിററ്ലർ, വത്തിക്കാനുമായി ഒരുടമ്പടി ചെയ്തിട്ടുണ്ടെങ്കിലും, ജർമ്മനിയിൽനിന്ന യൂദന്മാരെ ബഹിഷ്ക്കരിക്കുന്നതുപോലെ, യൂദനായി ജനിച്ച ക്രിസ്തുവിനേയും ബഹിഷ്ക്കരിക്കുവാനുള്ള, സംരംഭത്തിലേപ്പെട്ടിരിക്കയാണെന്ന തോന്നുന്നു. അവിടത്തെ മർദ്ദനം മററു ചില രാജ്യങ്ങളിലേപ്പോലെ തീക്ഷ്ണമല്ലെന്ന സമ്മതിക്കാം; എങ്കിലും അതു മാർപ്പാപ്പായുടെ ഹൃദയത്തിന നിരന്തരമായ ദുഃഖത്തെ പ്രദാനം ചെയ്തുകൊണ്ടാണിരിക്കുന്നത്.

ഇററലിയും വത്തിക്കാനുംതമ്മിലും വിദ്യാഭ്യാസപ്രശ്നം സംബന്ധിച്ച് ഒരിക്കൽ ഒരു വടംവലിട്ടത്തമുണ്ടായി. കുട്ടികളുടെ വിദ്യാഭ്യാസത്തിൻെറ പ്രധാനമായ അവകാശം സഭയ്ക്കായിരിക്കണമെന്ന മാർപ്പാപ്പായും, തങ്ങൾക്കായിരിക്കണമെന്ന് ഇററലിയിലെ ഫാസിസ്ററു കക്ഷികളും വാദിച്ചു. ഈ അവകാശവാദം ചില അനാശാസ്യസംഭവങ്ങൾക്കു കാരണമാ

കാതിരുന്നില്ല. എങ്കിലും, ചുരുങ്ങിയ കാലംകൊണ്ടു് അതു ശമിക്കുകയും, ഇററലിയിലെ സഭയും രാഷ്ട്രവും തമ്മിൽ പൂർവ്വാധികം മൈത്രീബന്ധത്തിൽ ഏർപ്പെടുകയും ചെയ്തു.

ബ്രിട്ടീഷ് ഗവമ്മെൻറിൻെറ വകയായ മാൾട്ടായിലെ രാഷ്ട്രീയാധികാരികളും വൈദികപ്രമാണികളും തമ്മിൽ ഇടയ്ക്കു ചില അസ്വാരസ്യങ്ങളുണ്ടാകാതിരുന്നില്ല. ചരിത്രനായകൻ അതിൽ അചഞ്ചലമായ ഒരു നില സ്വീകരിക്കുകയും, തന്മൂലം വത്തിക്കാനിലെ ബ്രിട്ടീഷ് സ്ഥാനപതി തിരിച്ചു വിളിക്കപ്പെടുകയും ചെയ്തു. എങ്കിലും പിന്നീടു ബ്രിട്ടീഷ്ഗവമ്മെൻറു ചെയ്ത അന്വേഷണങ്ങളിൽനിന്നു മാർപ്പാപ്പായുടെ വാദങ്ങൾ സത്യങ്ങളാണെന്നു ബോദ്ധ്യപ്പെട്ടപ്പോൾ ബ്രിട്ടീഷ്ഗവമ്മെൻറു് സഭയ്ക്കു് അനുകൂലമായ ഒരു നില അംഗീകരിക്കുകയും, അതു് അവർ തമ്മിൽ പണ്ടുണ്ടായിരുന്ന മൈത്രീബന്ധത്തെ ഒന്നുകൂടെ ദൃഢീകരിക്കുകയും ചെയ്തു.

ഇങ്ങനെ സങ്കടകരമായ മതമർദ്ദനങ്ങൾ ഒരുവശത്തു നടക്കുന്നുണ്ടെങ്കിലും പതിനൊന്നാം പീയൂസ് മാർപ്പാപ്പായ്ക്കു് ആശ്വാസകരങ്ങളായ മററനേകം സംഭവങ്ങളും അദ്ദേഹത്തിൻെറ ഭരണകാലത്തുണ്ടായിട്ടുണ്ടു്. ലോകമെങ്ങുമുള്ള തൻെറ ആത്മീയമക്കളുടെയിടയിൽ പ്രത്യക്ഷപ്പെട്ട തീക്ഷ്ണമായ മതാസക്തിയും, പിതൃഭക്തിയുമാണതു്. ഷിക്കാഗോ, കാർത്തേജ്, സിഡ്നി, ഡബ്ലിൻ, ബ്യൂനോസ് അയേസ്സ് ഈ സ്ഥലങ്ങളിൽ

വെച്ചു നടന്ന ദിവ്യകാരുണ്യകോൺഫ്രൻസുകൾതന്നെ ഇതിനുദാഹരണങ്ങളാകുന്നു. പ്രസ്തുതമഹാമഹങ്ങളിൽ പത്തും ഇരുപതും ലക്ഷം ജനങ്ങൾ ലോകത്തിൻെറ നാനാഭാഗങ്ങളിൽനിന്നും സമ്മേളിക്കുകയും, ക്രിസ്തുവിനോടുള്ള ഭക്തി പ്രകടിപ്പിക്കുകയും ചെയ്തതു മാർപ്പാപ്പായ്ക്കു് ആശ്വാസസന്ദായകമായിരുന്നു. എല്ലാ ഭൂഖണ്ഡങ്ങളിലുമുള്ള മിക്ക പ്രധാനനഗരങ്ങളിലും പ്രാദേശിക ദിവ്യകാരുണ്യകോൺഗ്രസ്സുകളും, കത്തോലിക്കപ്രവർത്തനപരമായ മററു മഹാസമ്മേളനങ്ങളും വിജയപ്രദമായി നടന്നിട്ടുണ്ടു്. ഇവയിലേയ്ക്കു് അയയ്ക്കപ്പെട്ട പേപ്പൽ പ്രതിനിധികൾക്കു പൊതുജനങ്ങളിൽനിന്നും ഗവർമ്മെണ്ടുകളിൽനിന്നും രാജോചിതമായ സ്വീകരണങ്ങൾ ലഭിക്കുകയും ചെയ്തു.

പതിനൊന്നാം പീയൂസിൻെറ ഭരണകാലത്തുണ്ടായ ഒരു മഹാസംഭവം മൂന്നു ജൂബിലികൾ ആഘോഷിക്കുവാൻ അദ്ദേഹത്തിനു സാധിച്ചുവെന്നുള്ളതാണു്. ജൂബിലി എന്നുള്ള പദംതന്നെ സന്തോഷത്തെ സൂചിപ്പിക്കുന്നതാണല്ലോ. 25 വർഷത്തിലൊരിക്കൽ കത്തോലിക്കസഭ കൊണ്ടാടുന്ന സാധാരണജൂബിലി 1925-ൽ അദ്ദേഹം പ്രഖ്യാപനം ചെയ്തു. താൻ പുരോഹിതപ്പട്ടം ഏററതിൻെറ അമ്പതാംവത്സരപൂർത്തി പ്രമാണിച്ചു് 1929-ലും, ക്രിസ്തുവിൻെറ മരണത്തിൻെറ 1900-ാം വർഷപൂർത്തി പ്രമാണിച്ചു് 1933-ലും പ്രഖ്യാപനം ചെയ്ത ജൂബിലികളും അസാധാരണങ്ങളായിരു

ന്നു. ഈ മഹാമഹങ്ങളിൽ റോമാ സന്ദർശിച്ച് അനു ഗ്രഹം സമ്പാദിക്കുന്നതിനായി ലോകത്തിൻെറ നാനാ ഭാഗങ്ങളിൽനിന്നും അനേകലക്ഷം കത്തോലിക്കർ അ വിടേയ്ക്കു തീർത്ഥസഞ്ചാരം ചെയ്തിട്ടുണ്ട്. ഒടുവില ത്തെ മഹത്തിൽ ഭാരതത്തിൽനിന്നുതന്നെ മൂന്നു തീ ർത്ഥസംഘങ്ങൾ റോമായിലേയ്ക്കു യാത്രചെയ്കയുണ്ടായി.

ലോകത്തിലെ ചില രാജ്യങ്ങളിൽ കത്തോലിക്ക സഭ മർദ്ദനം അനുഭവിക്കുന്നുണ്ടെങ്കിൽ മററനേകം രാ ജ്യങ്ങൾ പാപ്പാധിപത്യവുമായി മൈത്രിയിൽ കഴി ഞ്ഞുകൂടുന്നുണ്ട്. 37 രാഷ്ട്രങ്ങളുടെ പ്രതിനിധികൾ വത്തിക്കാനിലുണ്ട്. പതിനൊന്നാം പീയൂസ് മാർപ്പാ പ്പാ സ്ഥാനാരോഹണം ചെയ്തതിനുശേഷം ഇതേവരെ 18 രാജ്യങ്ങളുമായി കൺകോർദാത്തുടമ്പടികൾ ചെ യ്തിട്ടുണ്ട്. എന്നുമാത്രമല്ല, എല്ലാ ഗവമ്മെൻറുകളും മാർപ്പാപ്പായുടെ രാജത്വത്തെ അംഗീകരിക്കുകയും ചെയ്തിരിക്കുന്നു. ബ്രിട്ടീഷ് ചക്രവത്തി തിരുമനസ്സു കൊണ്ടുപോലും മാർപ്പാപ്പായുടെ ഭൗതികാധികാര ത്തെ അംഗീകരിക്കുകയും, അദ്ദേഹത്തിൻെറ പ്രതിനി ധികളോട് ഇതരരാജ്യപ്രതിനിധികളോടെന്നപോലെ തന്നെ ബഹുമാനം പ്രദർശിപ്പിക്കേണ്ടതാണെന്നു തീരു മാനിക്കുകയും ചെയ്തിട്ടുണ്ട്.

# I

## ദിനചൎയ്യ.

മാർപ്പാപ്പായേക്കാൾ തീക്ഷ്ണമായി ലോകത്തിൽ ആരെങ്കിലും ജോലിചെയ്യുന്നുണ്ടോ എന്നു സംശയമാണ്. അധികം പേർക്കും പൂൎണ്ണമായി ഗ്രഹിക്കുവാൻ കഴിഞ്ഞിട്ടില്ലാത്ത ഒരു വസ്തുതയാണിതു്. റോമായിൽ ചെന്നു മാർപ്പാപ്പായെ സന്ദൎശിക്കുന്നവൎക്കുപോലും ഇതു് അറിയുവാൻ സാധിക്കാതെ വരുന്നുണ്ടെങ്കിൽ, അതിൽ അത്ഭുതപ്പെടുവാൻ ഒന്നുമില്ല. കൂടിയാലോചനകൾ, സന്ദൎശനങ്ങൾ, സാർവ്വലൗകികതിരുസഭയുടെ ഭരണത്തെ സംബന്ധിക്കുന്ന വിവിധങ്ങളായ ജോലികൾ, കൂടക്കൂടെ ഉത്ഭവിക്കുന്നവയും പരിഹാരം ആവശ്യപ്പെടുന്നവയുമായ വിഷമപ്രശ്നങ്ങൾ, മുതലായ കാര്യങ്ങളാൽ ആ മഹാപുരുഷൻെറ ജീവിതം ദിവസംപ്രതി കാലത്തുമുതൽ രാത്രിവരെ സംഭവബഹുലമായിത്തന്നെയിരിക്കുന്നു. ചുരുക്കിപ്പറഞ്ഞാൽ, അതിരാവിലെ അധികം ആളുകളും സുഖസുഷുപ്തിയിലായിരിക്കുന്ന നേരത്തുതന്നെ, അദ്ദേഹം ഉണൎന്നു ദിനകൃത്യങ്ങളിൽ പ്രവേശിക്കുന്നു; രാത്രി മററുള്ളവരൊക്കെ പ്രായേണ നിദ്രയാരംഭിക്കുമ്പോഴും അദ്ദേഹം ഉണൎന്നി

രുന്ന ജോലിചെയ്തുകൊണ്ടിരിക്കുന്നതായി കാണാം.

രാവിലെ കൃത്യം 5½ മണിക്കു മാർപ്പാപ്പാ ഉണരുന്നു. കുറേസമയം ധ്യാനത്തിനായും നിശ്ചിതപ്രാർത്ഥനകൾക്കായും ചിലവഴിക്കുന്നു. കിടപ്പുമുറിക്കടുത്തുള്ള ഒരു ചെറിയ കപ്പേളയിൽ 7½ മണിക്കു ദിവ്യപൂജ സമർപ്പിക്കുന്നു. ചിലപ്പോൾ, പ്രത്യേകിച്ചു ഞായറാഴ്ച ദിവസങ്ങളിൽ, ഇതിന് അല്പം വ്യതിയാനമുണ്ടായി എന്നുവരാം. എന്തെന്നാൽ അപ്പോൾ, പരിശുദ്ധ പിതാവിന്റെ കരങ്ങളിൽനിന്നു ദിവ്യകാരുണ്യസ്വീകരണത്തിന് ആഗ്രഹിക്കുന്ന ഒരു സംഘം സന്ദർശകന്മാരേയും തീർത്ഥകന്മാരേയും ദിവ്യപൂജ കാണുന്നതിനായി കപ്പേളയിൽ പ്രവേശിക്കുവാൻ അനുവദിച്ചെന്നു വരാം. ആ ഘട്ടങ്ങളിൽ വത്തിക്കാനിലെ ഏതെങ്കിലും വലിയ ഒരുകപ്പേളയിലോ, സെൻറ് പീറേറഴ്സിലുള്ള സിസ്റ്റയിൻകപ്പേളയിലോ ആയിരിക്കും ദിവ്യപൂജാർപ്പണം നടക്കുന്നതു്. അല്പമായ ഒരു ലഘുഭക്ഷണത്തിനുശേഷം, 9 മണിയാകുമ്പോഴേയ്ക്കും, അദ്ദേഹം സ്വകാര്യമുറിയിൽ നിന്നും ഔദ്യോഗികമുറികളിലേയ്ക്കു വരുന്നു.

ആദ്യമായി ദിവ്യകാരുണ്യകപ്പേള സന്ദർശിച്ചു പ്രാർത്ഥിച്ചതിനുശേഷമേ ജോലി ആരംഭിക്കുകയുള്ളു. ഒന്നാമതായി 9½ മണിക്കു കർദ്ദിനാൾ സ്റ്റേറ്റു് സിക്രട്ടറിക്കു സന്ദർശനമനുവദിക്കുന്നു. അപ്പപ്പോഴത്തെ സർവ്വപ്രധാനമായ പ്രശ്നങ്ങളായിരിക്കും അവരുടെ ആലോചനാവിഷയം. അതിനെത്തുടർന്നു മററു് ഉദ്യോഗസ്ഥന്മാരായ

കർദ്ദിനാളന്മാർ—അതായതു റോമായിൽ താമസിക്കുന്നവരും, സഭയുടെ ഭരണം സംബന്ധിച്ച് ഏറെപ്പെടുത്തിയിട്ടുള്ള വിവിധതിരുസംഘങ്ങളുടെ തലവന്മാരുമായ കർദ്ദിനാളന്മാർ—മാർപ്പാപ്പായെ സന്ദർശിച്ച് തങ്ങളുടെ കീഴിലുള്ള സംഘങ്ങളെപ്പററിയുള്ള വിവരങ്ങൾ അറിയിക്കുന്നു. തങ്ങളുടെ രൂപതകളെപ്പററിയുള്ള വിവരങ്ങൾ സമർപ്പിക്കുവാൻ വന്നിരിക്കുന്ന മെത്രാപ്പോലീത്തമാർ, മെത്രാന്മാർ, സിംഹാസനവുമായി ബന്ധമുള്ള ഇതരരാജ്യപ്രതിനിധികൾ, ലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്നും വന്നിട്ടുള്ള പ്രാമാണികന്മാരായ മഹാപുരുഷന്മാർ ഇവക്കാണു പിന്നീടു സന്ദർശനമനുവദിക്കുന്നതു്.

ഈ രഹസ്യ സന്ദർശനങ്ങളെത്തുടന്നു പ്രത്യേകസന്ദർശനങ്ങളും അനന്തരം പൊതുസന്ദർശനങ്ങളും അനുവദിക്കുകയാണു് പതിവു്. പൊതുസന്ദർശനങ്ങളിൽ ശതക്കണക്കിനും ചിലപ്പോൾ സഹസ്രക്കണക്കിനും ആളുകൾ സന്നിഹിതരായിരിക്കും. മാർപ്പാപ്പാ അവരുടെ അടുത്തുകൂടി ചുററുംനടന്നു് എല്ലാവരേയും സന്ദർശിക്കുകയും തിരുവാഴി ചുംബിക്കുന്നതിനു് അനുവദിക്കുകയും ചെയ്യുന്നു. വിശുദ്ധവത്സരങ്ങളിലും, തീർത്ഥയാത്രാസംഘങ്ങൾ വന്നുചേരുന്ന ഘട്ടങ്ങളിലും, ചിലപ്പോൾ അദ്ദേഹത്തിനു് അഞ്ചു പ്രസംഗങ്ങൾ ചെയ്യേണ്ടതായിട്ടും വന്നിട്ടുണ്ടു്. കുറേ കൊല്ലങ്ങളായി എല്ലാ ദിവസവും അദ്ദേഹം നവദമ്പതിമാരെ സ്വീകരിക്കു

കയും അവക്ക് അനുഗ്രഹം നല്കുകയും ചെയ്തുവരുന്നു. രാവിലെ തുടങ്ങിയ ഈ സന്ദർശനങ്ങളൊക്കെ കഴിയുമ്പോഴേയ്ക്കും മണി രണ്ടു രണ്ടര കഴിഞ്ഞിരിക്കും.

അനന്തരം ഉച്ചഭക്ഷണം കഴിക്കുന്നു. സാധാരണയായി മാർപ്പാപ്പാ തനിച്ചിരുന്നാണു ഭക്ഷണം കഴിക്കുക പതിവ്. ഈ അവസരത്തിൽ പ്രത്യേകം തിരഞ്ഞെടുത്തിട്ടുള്ള വല്ല പുസ്തകങ്ങളൊ, പ്രഭാതപ്പതിപ്പുകളായ വർത്തമാനപ്പത്രങ്ങളൊ, കൂടെയുള്ള ഒരു സിക്രട്ടറി ഉറക്കെ വായിച്ചു കേൾപ്പിക്കുക പതിവാണ്. ഭക്ഷണാനന്തരം തനിച്ചിരുന്നു കുറേനേരം വായിക്കുകയും അല്പനേരം വിശ്രമിക്കുകയും ചെയ്യുന്നു. 4 മണിക്കു സ്വന്തം കാറിൽ കയറി വത്തിക്കാൻ തോട്ടത്തിൽക്കൂടി ഒരു സവാരിക്കു പുറപ്പെടുന്നു. കാലാവസ്ഥ എന്തുതന്നെയായിരുന്നാലും മുൻപ് അദ്ദേഹം ഈ സവാരി മുടക്കാറില്ലായിരുന്നു. എന്നാൽ കുറെക്കൊല്ലങ്ങളായി ജോലിത്തിരക്കുനിമിത്തം ആഴ്ചയിൽ ചില ദിവസങ്ങളിൽ മാത്രമേ ഇപ്പോൾ സവാരിക്കു പോകാറുള്ളു. സവാരിയുടെ അവസാനത്തിൽ "ലൂർദ്ദുമാതാവിന്റെ ഗുഹ"യിലും, കൊച്ചുത്രേസ്യായുടെ കപ്പേളയിലും ചെന്നു മുട്ടുകുത്തി അല്പനേരം പ്രാർത്ഥനയിൽ ചിലവഴിക്കും. ചിലപ്പോൾ നക്ഷത്രബംഗ്ലാവിൽചെന്നു അവിടത്തെ ഡയറക്ടരുമൊരുമിച്ച് അവിടെയുള്ള വിവിധജ്യോതിശ്ശാസ്ത്രോപകരണങ്ങളെ പരിശോധിക്കാറുണ്ട്. മഹാപണ്ഡിതനും, എന്നാൽ മഹാസാധു



പതിനൊന്നാം പീയൂസ് മാല്പാപ്പാ
തിരുമന:സ്സുകൊണ്ടു്.



വിദ്വാൻ ഏ. ഡി. ഹരിശർമ്മാ,

എം. ആർ. ഏ. എസ്.

(ഗ്രന്ഥകർത്താ.)

വും, അതിപ്രസിദ്ധനും അതിവിനീതനുമായ ഫാദർ ഹാഗൻ എസ്. ജെ. എന്ന ജ്യോതിശ്ശാസ്ത്ര മഹാരഥനുമായി മാർപ്പാപ്പാ ഇവിടെവെച്ച് അനേകംതവണ സംഭാഷണം ചെയ്തിട്ടുണ്ട്.

സവാരികഴിഞ്ഞു തിരിച്ചെഴുന്നള്ളിയാലുടനെ സ്വന്തം ഗ്രന്ഥശാലയിൽപ്പോയി ജോലിയിലേർപ്പെടുകയും, പഴയപടി സന്ദർശനങ്ങൾ അനുവദിക്കുകയും ചെയ്യുന്നു. മിക്കവാറും എല്ലാദിവസവും കർദ്ദിനാളന്മാരിലോ, ഉദ്യോഗസ്ഥന്മാരിലോ ആരെങ്കിലും സന്ദർശനത്തിനുണ്ടായിരിക്കും. റോമായിലെ കർദ്ദിനാൾ വികാരി, മെത്രാന്മാരെ നിയമിക്കുന്നതിനുള്ള കർദ്ദിനാൾസംഘത്തിൻെറ സിക്രട്ടറിയായ കർദ്ദിനാൾ, വത്തിക്കാൻ അരമനവക സ്വത്തുക്കളുടെ ഭരണാധികാരിയായ സിക്രട്ടറി മുതലായവർക്കെല്ലാം കൂടിക്കാഴ്ച അനുവദിക്കുന്നതു് ഈ സമയത്താണ്. ഞായറാഴ്ചദിവസങ്ങളിൽ വത്തിക്കാൻസംസ്ഥാനഗവർണർക്കും, ഇററലിയിലുള്ള വത്തിക്കാൻസ്ഥാനപതിക്കും സന്ദർശനമനുവദിക്കാറുണ്ട്. ചിലപ്പോൾ വത്തിക്കാൻസംസ്ഥാനത്തിൽ പുതുതായി നിർമ്മിച്ചിട്ടുള്ളവയോ, പണി നടന്നുകൊണ്ടിരിക്കുന്നവയോ ആയ മന്ദിരങ്ങൾ കാണുവാൻ പുറപ്പെട്ടു എന്നും വരും. രാത്രിയിലെ സന്ദർശനങ്ങൾ ചിലപ്പോൾ 9 മണിവരെ നീണ്ടുനില്ക്കും. അതു കഴിഞ്ഞാലുടനെ കപ്പേളയിൽ ചെന്നു ദിവ്യകാരുണ്യസന്ദർശനം കഴിക്കും.

ദൈവികനേരത്തെ ലഘുഭക്ഷണം കഴിഞ്ഞാൽ തന്റെ അനുചരരോടുകൂടി പ്രാർത്ഥനകൾ നടത്തുന്നു. പിന്നീടു സ്വകാര്യമുറിയിൽ ചെന്ന് അർദ്ധരാത്രിവരെ വായനയിൽ മുഴുകിയിരിക്കും. തനിക്കത്യന്തം താൽപര്യമുള്ള വർത്തമാനപ്പത്രികകളും പുസ്തകങ്ങളുമാണ് അദ്ദേഹം വായിക്കുക പതിവ്. സാധാരണ ഉറങ്ങാറുള്ള സമയമായി എന്നു നാഴികമണി വിളിച്ചറിയിക്കുന്നതുവരെ ഈ വായന തുടർന്നുകൊണ്ടിരിക്കും. അതു കഴിഞ്ഞാലുടനെ പുസ്തകം താഴെവെച്ച് ഉറങ്ങുവാൻ പോകുന്നു. കിടന്നാൽ ഉടനേ അദ്ദേഹം നിദ്രാധീനനാകും. അതൊരു അസാധാരണമായ ഭാഗ്യംതന്നെയാണ്. അതെ, കിടന്നാലുടനെ നിദ്രാധീനനാവുക എന്നുള്ളതു വളരെക്കുറച്ചുപേർക്കുമാത്രം സിദ്ധിക്കാറുള്ള ഒരനുഗ്രഹമാകുന്നു. ഈ അനുഗ്രഹംസിദ്ധിച്ചകൂട്ടത്തിൽപെട്ട ഒരാളാണു മുസോലിനി. നിദ്ര അദ്ദേഹത്തിന്റെ ഒരാജ്ഞാനുവർത്തിനിയാണത്രെ. മാർപ്പാപ്പായെപ്പോലെ കൃത്യപരതന്ത്രതയാൽ നിബദ്ധനായ വേറൊരാളെ കാണുവാൻ പ്രയാസമാണെന്നുള്ളതു നാം കണ്ടുകഴിഞ്ഞുവല്ലൊ. അങ്ങനെയുള്ള ഒരു പുരുഷനു നിദ്രയുടെ ആശ്ലേഷസുഖാനുഭൂതി നിഷ്പ്രയാസം ലഭിക്കുന്നതു് എത്രയോ അത്ഭുതാവഹമാകുന്നു.

മാർപ്പാപ്പാ കുറേക്കൂടി വിശ്രമം അനുഭവിക്കുകയും അനുദിനകൃത്യങ്ങൾ അല്പംകൂടി ലഘൂകരിക്കുകയും ചെയ്യേണ്ടതു് ആരോഗ്യസംരക്ഷണത്തിന്

അത്യാവശ്യമാണെന്ന് ഒരിക്കൽ ഒരു മെത്രാപ്പോലീത്താ അദ്ദേഹത്തോടു വിനീതനായി അറിയിക്കുകയുണ്ടായി. പാപ്പാസ്ഥാനത്തേയ്ക്കു് ഉയത്തപ്പെട്ടതുമുതൽ തന്റെ്ജീവിതം അവസാനിച്ചതായിട്ടാണു താൻ കരുതുന്നതെന്നും, ദൈവം തന്നെ ഭരമേല്പിച്ചിരിക്കുന്ന മഹത്തായ ഉദ്യോഗത്തിന്റെ കത്തവ്യങ്ങൾ നിവ്വഹിക്കുന്നതിനായിമാത്രമാണു താൻ തന്റെ ജീവിതം നീക്കിവെച്ചിരിക്കുന്നതെന്നുമാണ് ഇതിന് അദ്ദേഹം പറഞ്ഞ മറുപടി. 1934-ൽ അദ്ദേഹം തന്റെ സ്റ്റേറ്റ് സിക്രട്ടറിയോട് ഇങ്ങനെ പറഞ്ഞു:—"ഇക്കഴിഞ്ഞ 12 വഷങ്ങൾക്കിടയിൽ ഒരൊററദിവസംപോലും ദീനശയ്യയെ അവലംബിക്കുവാൻ ഇടയാക്കാതിരുന്ന പരമകാരുണികനായ ദൈവത്തോടു ഞാൻ അതീവ കൃതജ്ഞനായിരിക്കുന്നു." അതിനുശേഷം രണ്ടു കൊല്ലങ്ങൾകൂടി കഴിഞ്ഞെങ്കിലും, വയസ്സ് 80 ആയെങ്കിലും, അരോഗദൃഢഗാത്രനായി യുവസഹജമായ പ്രസന്നതയോടും ഉന്മേഷത്തോടുംകൂടി സ്വകൃത്യങ്ങൾ നിവ്വഹിക്കുന്നതിന് അദ്ദേഹത്തിനു സാധിക്കുന്നു.

യൗവനത്തിലെ ആൽപ്സ് പവ്വതാരോഹണാസക്തിയാണ് ഈ ആരോഗ്യത്തിനു പ്രധാനകാരണം. അദ്ദേഹത്തിന്റെ ഭക്ഷണരീതി ഇതിനുള്ള മറെറാരു കാരണമാണെന്നു പറയാം. ശ്ലൈഹികാചാര്യന്മാരിൽ ഇത്ര ലഘുവായ ഭക്ഷണരീതിയോടുകൂടിയവർ വളരെച്ചു-

രുക്കമാണ്. അദ്ദേഹം ഒരു ലൈബ്രേറിയനായിരുന്നകാലത്തുപോലും ദിവസത്തിലൊരിക്കൽ മാത്രമേ ഗുരുതരമായ ആഹാരം കഴിച്ചിരുന്നുള്ളു. അല്ലാത്തപ്പോഴം അല്പം പാലോ, രണ്ടുമുട്ടയോ, പോളണ്ടിലായിരുന്നപ്പോഴം ചെയ്തുപോലെ കുറച്ചു തിളപ്പിച്ചാറിയ ശുദ്ധജലമോ ആയിരിക്കും ഭക്ഷണം. മാംസഭക്ഷണം വളരെ അപൂർവ്വമാണ്. സസ്യഭക്ഷണത്തിലാണ് അധികം താല്പര്യം.

സഹജമായ ഫലിതപ്രസക്തിയെ ഈ വാദ്ധക്യഘട്ടത്തിൽപോലും അദ്ദേഹം ഉപേക്ഷിച്ചിട്ടില്ല. തനിക്ക് 80 വയസ്സായിരിക്കുന്നതിനാൽ തന്നെ സന്ദർശിക്കുവാൻ ആഗ്രഹിക്കുന്നവർ അതു വേഗം ചെയ്തുകൊള്ളണമെന്ന് ഈയിടെ ഫ്രഞ്ചുപത്രപ്രധിനിധികളുടെ ഒരു സംഘത്തോട് അദ്ദേഹം പറയുകയുണ്ടായി. ഒരിക്കൽ സഹോദരപുത്രനായ കൗൺട്ട് ഫ്രാങ്കോറാത്തി ആരോഗ്യത്തെ സൂക്ഷിക്കുവാൻ നിർബ്ബന്ധിച്ചപ്പോഴം, "എനിക്കു 90 വയസ്സാകുമ്പോഴാണ് ഈ ഉപദേശം വേണ്ടതു്; ഇപ്പോഴല്ല" എന്നായിരുന്നുവത്രെ അദ്ദേഹത്തിൻെറ മറുപടി. വേറൊരിക്കൽ അദ്ദേഹം ഇങ്ങനെ പറയുകയുണ്ടായി:— "നമ്മുടെ ആരോഗ്യത്തെപ്പററി ജനങ്ങൾ ഉൽകണ്ഠയുള്ളവരായിരിക്കുന്നതു് എന്തുകൊണ്ടാണെന്നു നമുക്കറിഞ്ഞുകൂടാ. വളരെ വിഷമമായിരുന്ന ഒരു വിശുദ്ധവത്സരം നാം ഇപ്പോൾ കടന്നുകൂടിയിരിക്കുന്നു. എന്നാൽ അതു്

ആരംഭിച്ചപ്പോഴത്തെ ശരീരസുഖംതന്നെ ഇപ്പോഴും നമുക്കുണ്ട്. 25 കൊല്ലക്കാലത്തെ ഭരണത്തിനുശേഷമുള്ള നമ്മുടെ സ്വന്തംജൂബിലി ആഘോഷിക്കത്തക്കവണ്ണം നാം ജീവിച്ചിരിക്കുമെന്നു മാത്രമല്ല, 1950-ലെ വിശുദ്ധവത്സരം പ്രമാണിച്ചുള്ള വിശുദ്ധവാതിൽ തുറക്കാമെന്നും കൂടി നാം പ്രതീക്ഷിക്കുന്നു."

---

# II

## കുടുംബാദർശങ്ങൾ.

ഏ. ഡി. 1094-മുതൽ 1148-വരെ അയർലൻഡിൽ ജീവിച്ചിരുന്ന ഒരു സന്യാസിയായിരുന്നു വിശുദ്ധ മാലാഖി. 1143-ൽ മാർപ്പാപ്പായായിത്തീർന്ന സെലസ്തീനോസ് ദ്വിതീയൻ തുടങ്ങി, 'റോമാക്കാരനായ പത്രോസ്' എന്ന മാർപ്പാപ്പായിൽ അവസാനിക്കുന്ന 112 മാർപ്പാപ്പാമാരേപ്പററി 1139-ൽ വിശുദ്ധ മാലാ ഖി എഴുതിയിട്ടുള്ള ഒരു പ്രവചനഗ്രന്ഥമുണ്ട്. അതിൽ പതിനൊന്നാം പീയൂസിനെ "Fides Interpida"

(നിർഭയ വിശ്വാസം) എന്ന സൂചനകൊണ്ടാണു നിർദ്ദേശിച്ചിരിക്കുന്നതു്. തന്നിൽ നിക്ഷിപ്തമായിരിക്കുന്ന മഹാഭാരത്തിന്റെ ഗൗരവത്തെ പൂർണ്ണമായി അറിഞ്ഞു്, ഭീതിയോ ചഞ്ചലതയോ കൂടാതെ സ്വകർത്തവ്യം നിർവ്വഹിക്കുവാൻ പതിനൊന്നാം പീയൂസ് ബദ്ധകങ്കണനായിരിക്കുന്നതോർക്കുമ്പോൾ, "നിർഭയവിശ്വാസ"മെന്നുള്ള ഈ സൂചന എത്രയോ അന്വർത്ഥമാണെന്നു കാണാവുന്നതാണു്. അദ്ദേഹം സ്വാഭാവികമായ സ്ഥിരതയോടും ദൃഢനിശ്ചയത്തോടും നിഷ്കാമതയോടുംകൂടി, വേണ്ടപ്പെട്ട അവസരങ്ങളിൽ ഓരോ പ്രശ്നങ്ങളിലും കാര്യക്ഷമമായി ഇടപെടുകയും സൗമ്യമായി പ്രവർത്തിക്കുകയും ചെയ്യുന്നു.

പീയൂസ് പതിനൊന്നാമന്റെ ഇക്കഴിഞ്ഞ പതിനാലു കൊല്ലക്കാലത്തെ വിജയശ്രീലാളിതമായ ഭരണത്തെ നിയന്ത്രിച്ചിരുന്ന ഏകനിയാമകശക്തി, 'നിർഭയവിശ്വാസ'മായിരുന്നുവെന്നു തന്നെ പറയാം. മിലാനിലെ വിപ്ലവഫലമായുണ്ടായ അസമാധാനപൂർണ്ണമായ അന്തരീക്ഷത്തിലും, സോവിയറ്റ്റഷ്യാക്കാരുടെ പോളണ്ടാക്രമണത്തിലും, എന്നുവേണ്ടാ, ഇന്നു പത്രോസിന്റെ സിംഹാസനത്തെ അഭിമുഖീകരിക്കുന്ന വിവിധങ്ങളായ വിഷമപ്രശ്നങ്ങളിലും, അദ്ദേഹത്തിന്റെ മാർഗ്ഗദീപം 'നിർഭയവിശ്വാസം' മാത്രമാകുന്നു. മനുഷ്യവർഗ്ഗത്തിന്റെ സാക്ഷാത്തായ അഭിവൃദ്ധിക്കു നിദാനമെന്നു തനിക്കു തോന്നുന്ന സിദ്ധാന്തങ്ങളെ പറ്റി

ല്പ്പിക്കുന്നതിലോ, മാൎഗ്ഗങ്ങളെ ചൂണ്ടിക്കാണിക്കുന്നതിലോ, ഭവിഷ്യൽഫലത്തെപ്പററിയുള്ള ചിന്ത അദ്ദേഹത്തെ ബാധിക്കാറില്ല.

മാനുഷികവിവേചനം, കേവലം മൗനത്തേയോ, വിട്ടുവീഴ്ചകൾ ചെയ്തുകൊണ്ടുള്ള ഒരു സന്ധിയേയോ സ്വീകരിച്ചേയ്ക്കാവുന്ന ഘട്ടങ്ങൾ, അതുമൂലം ഗണ്യമായ ആദായം സിദ്ധമായേയ്ക്കാവുന്ന സന്ദർഭങ്ങൾ, പലപ്പോഴും പലതുമുണ്ടായിട്ടുണ്ട്. പക്ഷേ, ചരിത്രനായകന്റെ നയം ഭൗതികമായ ആദായത്തെ ലാക്കാക്കിയുള്ളതല്ലാത്തതിനാൽ, ഈവക പ്രലോഭനങ്ങൾക്കൊന്നും അദ്ദേഹത്തെ ചഞ്ചലചിത്തനാക്കുവാൻ സാധിച്ചിട്ടില്ല. ഭവിഷ്യത്ത് എന്തുതന്നെയായിരുന്നാലും സത്യത്തിന്റെ പ്രേഷകനായിരിക്കുക എന്നതാണ്, പതിനൊന്നാം പീയൂസിന്റെ ആദർശം. ആധുനികകാലത്തെ ഭയങ്കരമായ സാന്മാൎഗ്ഗികാധഃപതനമദ്ധ്യേ സത്യത്തെ നിർഭയമായി പ്രഖ്യാപനം ചെയ്യുന്നതിൽ മാർപ്പാപ്പായ്ക്ക് ഒട്ടുംതന്നെ ചാഞ്ചല്യമില്ലാത്തത് അതുകൊണ്ടാകുന്നു. ആ പ്രഖ്യാപനങ്ങൾ അല്പംപോലും ശങ്കിച്ചുകൊണ്ടുള്ളതല്ല. പ്രത്യുത, മനുഷ്യരുടെ ഇഷ്ടാനിഷ്ടങ്ങളേയോ സഹിഷ്ണുതാസഹിഷ്ണുതകളേയോ ഗണ്യമാക്കാതെ, മനുഷ്യർ അവയെ സ്വീകരിക്കുമോ തിരസ്കരിക്കുമോ എന്നുള്ള ചിന്തയെ ലാക്കാക്കാതെ, ദൈവപ്രബോധനങ്ങളെ മുഴുവൻ അവരുടെ മുൻപിൽ അദ്ദേഹം യഥാൎത്ഥരൂപത്തിൽ തുറന്നുവെയ്ക്കുകയത്രേ

ചെയ്യുന്നതു്.

പതിനൊന്നാം പീയൂസ് മാർപ്പാപ്പാ പ്രസിദ്ധം ചെയ്തിട്ടുള്ള ചരിത്രപ്രാധാന്യമർഹിക്കുന്ന രണ്ടു തിരുവെഴുത്തുകൾ ക്രിസ്തീയവിദ്യാഭ്യാസത്തേയും ക്രിസ്തീയ വിവാഹത്തേയും പരാമർശിച്ചുള്ളവയാകുന്നു. രണ്ടിലും പ്രതിപാദിക്കപ്പെട്ടിട്ടുള്ള സംഗതികൾ പരസ്പര ബന്ധമുള്ളവയാകയാൽ രണ്ടാമത്തെ തിരുവെഴുത്തു് ആദ്യത്തേതിൻെറ ഒരു അനുബന്ധമാണെന്നു പറയാവുന്നതാണു്. ഈ തിരുവെഴുത്തുകൾ അവഗാഢമായ ആലോചനയുടേയും, നിപുണമായ വിദഗ്ദ്ധോപദേശത്തിൻേറയും പരിണതഫലങ്ങളത്രെ! റോമായിൽ താമസിക്കുന്ന കർദ്ദിനാളന്മാരുടേയും ലോകമാസകലമുള്ള മെത്രാന്മാരുടേയും അഭിപ്രായങ്ങൾ അറിഞ്ഞതിനുശേഷം, അവയെല്ലാം ഏകീകരിച്ചു്,നല്ലവണ്ണം ആലോചിച്ചതിനുമേൽ മാത്രമേ മാർപ്പാപ്പാ സാധാരണ തിരുവെഴുത്തുകൾ പുറപ്പെടുവിക്കാറുള്ളു.

കത്തോലിക്കവിദ്യാഭ്യാസത്തെപ്പററി 1929 ഡിസംബർ 31-ാംനു-പ്രസിദ്ധംചെയ്തിട്ടുള്ള, Divini Illius Magistri എന്നാരംഭിക്കുന്ന തിരുവെഴുത്താണു മേൽ പറഞ്ഞവയിൽ ഒന്നാമത്തേതു്. വിദ്യാഭ്യാസത്തിൻെറ പ്രാധാന്യത്തെപ്പററി എത്രയധികം ഉദ്ബോധിപ്പിച്ചാലും, അതു് അധികമായിപ്പോയി എന്നു വരുന്നതല്ല. വളച്ചു പ്രാപിച്ചുകൊണ്ടിരിക്കുന്ന ഒരു ബാലൻെറ ഭാവിജീവിതത്തെ മുഴവൻ രൂപ

വൽക്കരിക്കുന്നതിൽ വിദ്യാഭ്യാസത്തിനുള്ള സ്ഥാനം അതിമഹത്തായ ഒന്നാകുന്നു. എന്നാൽ ഭൗതികവിദ്യാഭ്യാസത്തിനു പ്രാധാന്യം കല്പിച്ചിരിക്കുന്ന ഇക്കാലത്തു്, സാന്മാൎഗ്ഗികവും ധാൎമ്മികവുമായ വിദ്യാഭ്യാസത്തിന്റെ കാൎയ്യത്തിൽ, അതു് അൎഹിക്കുന്നത്ര ശ്രദ്ധ അധികൃതന്മാരിൽനിന്നു ലഭിക്കുന്നില്ല. ചിലപ്പോൾ അക്കാൎയ്യം തീരെ വിസ്മരിക്കപ്പെട്ടുകപോലും ചെയ്യുന്നു. ഇത്തരത്തിലുള്ള വിദ്യാഭ്യാസംമൂലം സാന്മാൎഗ്ഗികജീവിതത്തിൽവന്നുചേൎന്നിട്ടുള്ള അനാശാസ്യഫലങ്ങൾ അനേകങ്ങളാകുന്നു. വളൎച്ച പ്രാപിച്ചുകൊണ്ടിരിക്കുന്ന ശിശുവിന്റെ ക്ഷേമത്തിനു്, മതവും അതു പ്രദാനംചെയ്യുന്ന സന്മാൎഗ്ഗബോധവും, കേവലം ഭൗതികവിജ്ഞാനസമ്പാദനത്തേക്കാൾ കൂടുതൽ ആവശ്യമത്രെ!

ദൈവികങ്ങളും ആത്മീയങ്ങളുമായ കാൎയ്യങ്ങളെ ഉപേക്ഷിച്ചു്, ഭൗതികകാൎയ്യങ്ങളിന്മേൽ മാത്രം ശ്രദ്ധ പതിപ്പിക്കുന്ന വിദ്യാഭ്യാസരീതി ഒടുവിൽ പരാജയപ്പെടുകയേയുള്ളുവെന്നു മാൎപ്പാപ്പാ ശക്തിയായി ചൂണ്ടിക്കാണിക്കുന്നു:— "മനുഷ്യൻ സൃഷ്ടിക്കപ്പെട്ടിരിക്കുന്നതിന്റെ , മഹനീയമായ ഉദ്ദേശ്യം സാധിക്കുന്നതിനായി അവൻ എന്തായിത്തീരേണമോ അതിനും, ഈ ഭൂമിയിൽ അവൻ എന്തു ചെയ്യേണമോ അതിനും, അവനെ സജ്ജീകരിക്കുകയെന്നുള്ളതാണു വിദ്യാഭ്യാസത്തിന്റെ പ്രയോജനം. അതുകൊണ്ടു മനുഷ്യനെ അവന്റെ അന്തിമമായ ലക്ഷ്യത്തിലേയ്ക്കു വഴികാണിക്കാ

ത്ത ഒരു വിദ്യാഭ്യാസം യഥാൎത്ഥമായ വിദ്യാഭ്യാസമാവു കയില്ലെന്നുള്ളതു സ്പഷ്ടമാകുന്നു."

വിദ്യാഭ്യാസവിഷയത്തിൽ മൂന്നുകക്ഷികൾ ഏകോപിച്ചു പ്രവൎത്തിച്ചുകൊണ്ടിരിക്കുന്നു. അവയിൽ കുടുംബവും രാഷ്ട്രവും പ്രകൃതിപരമായ ക്രമത്തിൽപ്പെട്ടതും മൂന്നാമതായ സഭ പ്രകൃത്യതീതമായ ക്രമത്തിൽപ്പെട്ടതുമാകുന്നു. "വ്യക്തിപരമായും സാമൂഹ്യമായും 'പ്രകൃതിക'മായും പ്രകൃത്യതീതമായും പൂൎണ്ണനായ മനുഷ്യനെ സംബന്ധിക്കുന്ന ഒന്നാണ് വിദ്യാഭ്യാസം. ദൈവനിശ്ചയപ്രകാരം ഓരോന്നിനും ഉണ്ടായിരിക്കുന്ന ലക്ഷ്യങ്ങളുടെ അനുപാതക്രമമനുസരിച്ച്, വിദ്യാഭ്യാസം അവശ്യം ആ മൂന്നു കക്ഷികളിലും പെട്ടതായിരിക്കണം. ദൈവദത്തമായിരിക്കുന്ന പ്രകൃത്യതീതക്രമത്തിലുള്ള അവകാശംമൂലം വിദ്യാഭ്യാസം പ്രധാനമായി സഭയ്ക്കുള്ളതാകുന്നു." സഭ യാതൊരു വിധത്തിലും രാഷ്ട്രനിയമങ്ങളുമായി ഇടപെടുന്നില്ല.

കുട്ടികളെ വിദ്യാഭ്യാസം ചെയ്യിക്കുന്നതിനുള്ള പ്രഥമമായ അവകാശം കുടുംബത്തിനാണ്; അതു ദൈവത്തിൽനിന്നു നേരിട്ടു കിട്ടിയിട്ടുള്ളതുമാകുന്നു; പൗരസമുദായത്തിന്റേയോ രാഷ്ട്രത്തിന്റേയോ അവകാശങ്ങൾക്കുംമുൻപുള്ള ഈ അവകാശത്തെ അതിലംഘിക്കുവാൻ യാതൊരു ലൗകികശക്തിക്കും അധികാരമില്ല. കുട്ടികൾ ഒന്നാമതായി കുടുംബത്തിനുള്ളവരാകുന്നു; രാഷ്ട്രത്തിനുള്ളവരല്ല. മനുഷ്യൻ ഒരു പൗരനായിത്തീ

രുന്നതിനു മുൻപുതന്നെ അവന് ആസ്തിക്യം അത്യാവശ്യമാകുന്നു; അവൻെറ ഈ ആസ്തിക്യത്തിനു കാരണം രാഷ്ട്രമല്ല, മാതാപിതാക്കന്മാരത്രെ. "കുടുംബത്തിനു ദൈവദത്തമായ ഈ അവകാശത്തെ, ആധുനികകാലങ്ങളിൽ എങ്ങനെ ലംഘിച്ചിട്ടുണ്ടെന്നും, എങ്ങനെ ലംഘിച്ചുകൊണ്ടിരിക്കുന്നു എന്നും ചരിത്രം സാക്ഷ്യം വഹിക്കുന്നു. അതേസമയംതന്നെ തിരുസഭ ഈ അവകാശങ്ങളെ എത്ര കാര്യമായി കാത്തുരക്ഷിക്കുകയും, നിലനിർത്തിക്കൊണ്ടുപോരികയും ചെയ്യുന്നുവെന്നും അതു കാണിക്കുന്നു. മാതാപിതാക്കന്മാക്കു കത്തോലിക്കവിദ്യാലയങ്ങളിലുള്ള പ്രത്യേകമായ വിശ്വാസം ഈ വസ്തുതയ്ക്കു് ഒന്നാംതരം തെളിവാകുന്നു. ക്രിസ്തുമതത്തിൻെറ പ്രാരംഭകാലംമുതൽ ഇന്നുവരെ, മാതാപിതാക്കന്മാർ—അല്പവിശ്വാസികളോ വിശ്വാസം തീരെ ഇല്ലാത്തവരോ ആയ ആളുകൾപോലും—ലക്ഷക്കണക്കിനു സഭയുടെ നിയന്ത്രണത്തിലുള്ള വിദ്യാലയങ്ങളിലേയ്ക്കു തങ്ങളുടെ കുട്ടികളെ അയച്ചുകൊണ്ടിരിക്കുന്നു."

ആദർശങ്ങളിലുള്ള വൈജാത്യംമൂലം വിദ്യാഭ്യാസം സഭയ്ക്കു കടപ്പെട്ടിരിക്കുന്നതുപോലെയല്ല, രാഷ്ട്രത്തിനു വശപ്പെട്ടിരിക്കുന്നതു്. കുട്ടികളുടെ വിദ്യാഭ്യാസം സംബന്ധിച്ചു രാഷ്ട്രത്തിനും അനുപേക്ഷണീയങ്ങളായ ചില കർത്തവ്യങ്ങളുണ്ടു്. വിദ്യാഭ്യാസകാര്യത്തിൽ മാതാപിതാക്കന്മാക്കുള്ള പ്രാഥമികാവകാശത്തേയും

സഭയ്ക്കുള്ള പ്രകൃത്യതീതാവകാശത്തേയും ബഹുമാനിക്കുകയും സംരക്ഷിക്കുകയും ചെയ്യേണ്ടതു രാഷ്ട്രത്തിന്റെ കടമയാകുന്നു. അവരുടെ ശ്രമത്തിൽ സഹായിക്കുകയും പൊതുനന്മയ്ക്കുവേണ്ടി വിദ്യാഭ്യാസത്തെ നയിക്കുകയും ചെയ്യേണ്ടതും രാഷ്ട്രത്തിന്റെ കടമയത്രേ. "നമ്മുടെ കാലത്തെ സ്ഥിതിഗതികൾ പര്യാലോചിക്കുമ്പോൾ, പൊതുനന്മയ്ക്ക് അത്യന്താപേക്ഷിതമായിരിക്കുന്ന പൗരപരവും രാഷ്ട്രീയവുമായ കർത്തവ്യങ്ങളെപ്പററിയുള്ള അവശ്യജ്ഞാനവും, കായികവും മാനസികവും ധാർമ്മികവുമായ സംസ്കാരവും എല്ലാ പൗരന്മാർക്കും വേണ്ടതാണെന്നു രാഷ്ട്രത്തിനു ശാസിക്കാവുന്നതും, അതിന്റെ സാദ്ധ്യതയ്ക്കുവേണ്ട മാർഗ്ഗങ്ങൾ സ്വീകരിക്കാവുന്നതുമാകുന്നു."

കുട്ടികളെ സംബന്ധിച്ചിടത്തോളം അനിയന്ത്രിതമായ സ്വാതന്ത്ര്യത്തേയും അനർത്ഥകരമായ അധികാരബോധത്തേയും നല്കുന്നതിനു ഉപകരിക്കുന്നതും, അദ്ധ്യാപകന്റെ അധികാരത്തേയും പ്രവർത്തനങ്ങളേയും കുറയ്ക്കുന്നതിനോ ധ്വംസിക്കുന്നതിനോ സഹായിക്കുന്നതും, അങ്ങനെ വിദ്യാഭ്യാസകാര്യത്തിൽ സ്വാഭാവികമോ ദൈവികമോ ആയ ഉൽകൃഷ്ടനിയമങ്ങളിൽനിന്നു വ്യതിരിക്തമായി എന്തും ആരംഭിക്കുന്നതിനും പ്രവർത്തിക്കുന്നതിനും വിദ്യാർത്ഥിക്കു പരിപൂർണ്ണമായ പരമാധികാരം നല്കുന്നതും, വിവിധനാമങ്ങളോടുകൂടിയതുമായ ഇന്നത്തെ വിദ്യാഭ്യാസപദ്ധതികളെ മാർപ്പാപ്പാ

ഫ്യൂ

അധികാരസ്വരത്തിൽ പ്രതിഷേധിക്കുകയും അധിക്ഷേപിക്കുകയും ചെയ്യുന്നു. സഹവിദ്യാഭ്യാസം മുതലായവയിൽനിന്നുണ്ടാകുന്ന അനാശാസ്യഫലങ്ങളേയും മതബോധരഹിതമായ വിദ്യാഭ്യാസത്തിന്റെ അനിഷ്ടഫലങ്ങളേയും അദ്ദേഹം പ്രത്യേകം ചൂണ്ടിക്കാണിക്കുന്നുണ്ട്.

കുടുംബത്തെ സംബന്ധിക്കുന്ന അടുത്ത തിരുവെഴുത്ത് 1930 ഡിസംബർ 31-ാംനു- പ്രസിദ്ധംചെയ്തതും, Casti Connubii എന്നാരംഭിക്കുന്നതും ക്രിസ്തീയ വിവാഹത്തെപ്പററിയുള്ളതുമാകുന്നു. "കുടുംബത്തേയും സമുദായത്തേയും ബാധിക്കുന്ന ഇക്കാലത്തെ സ്ഥിതിഗതികളേയും, ആവശ്യങ്ങളേയും, അബദ്ധങ്ങളേയും, ദൂഷ്യങ്ങളേയും" അധികരിച്ചാണ് ഈ തിരുവെഴുത്തു പ്രസിദ്ധം ചെയ്തിട്ടുള്ളത്. പ്രസ്തുത തിരുവെഴുത്തിനു മൂന്നു ഭാഗങ്ങളാണുള്ളത്; ഒന്നാമത്തേതിൽ വൈവാഹികാവസ്ഥയുടെ അനുഗ്രഹങ്ങളേയും, രണ്ടാമത്തേതിൽ, ആധുനികകാലത്ത് അതിൽ കടന്നുകൂടിയിരിക്കുന്ന തെററുകളേയും ദൂഷ്യങ്ങളേയും, മൂന്നാമത്തെ ഭാഗത്തിൽ ആ ദോഷങ്ങളെ പരിഹരിക്കേണ്ടതിനുള്ള മാർഗ്ഗങ്ങളേയും വിശദമായി വിവരിച്ചിരിക്കുന്നു.

"വിവാഹത്തിന്റെ അനുഗ്രഹങ്ങൾ, സന്താനങ്ങൾ, ദമ്പതിമാർ തമ്മിലുള്ള പരസ്പരവിശ്വാസം, സംസ്കാരകർമ്മം ഇവയാകുന്നു; ഇവമൂലം വിവാഹം തന്നെ ഒരനുഗ്രഹമായിത്തീരുന്നു" എന്നാണ് അദ്ദേ

ഹം ഉദ്ബോധിപ്പിക്കുന്നതു്. വിവാഹത്തിൻെറ പ്രഥമവും പ്രധാനവുമായ അനുഗ്രഹം സന്താനങ്ങളാണെന്നു ചൂണ്ടിക്കാണിച്ചുകൊണ്ടു്, കുട്ടികളെ യോഗ്യന്മാരും പ്രാപ്തന്മാരുമായി വളത്തേണ്ട കടമയെക്കുറിച്ചു് അത്തിരുവെഴുത്തിൽ സുദീഘമായി പ്രതിപാദിക്കുന്നു. വിവാഹ ഉടമ്പടിയെ പൂത്തീകരിക്കത്തക്കവണ്ണം ദമ്പതിമാക്കുണ്ടായിരിക്കേണ്ട പരസ്പരവിശ്വസ്തതയേപ്പററിയും അതിൽ ശക്തിയായി പ്രബോധിപ്പിക്കുന്നുണ്ടു്. ഭാര്യാഭത്താക്കന്മാരുടെ പരസ്പരസ്നേഹം ജീവിതാവസാനംവരെ നിലനില്ക്കേണ്ടതാണെന്നും, അതു "വ്യഭിചാരികൾ തമ്മിൽ സ്നേഹിക്കുന്നതുപോലെയല്ല, ക്രിസ്തു സഭയെ സ്നേഹിക്കുന്നതുപോലെ പരിശുദ്ധവും നിമ്മലവുമായിരിക്കണ"മെന്നും അദ്ദേഹം ഉപദേശിക്കുന്നു.

വിവാഹം ഒരു സംസ്കാരകമ്മം (Sacrament) കൂടിയാകുന്നു. അതായതു് ആ ഉടമ്പടി അഭേദ്യവും, ദൈവത്താൽ പവിത്രീകൃതവുമാകുന്നു. യഥാത്ഥവിവാഹങ്ങൾ അഭേദ്യമായ സ്ഥിരതയോടുകൂടിയവയായിരിക്കും. എന്തെന്നാൽ "വിവാഹം സ്വാഭാവികാവസ്ഥയിൽപോലും, ഒരു സംസ്കാരകമ്മത്തിൻെറ മഹത്വത്തിലേയ്ക്കു് ഉയത്തപ്പെടുന്നതിനു മുൻപേതന്നെ, രാഷ്ട്രീയനിയമത്താൽ ധ്വംസിക്കുവാൻ പാടില്ലാത്തതും സനാതനവും അഭേദ്യവുമായ ഒരു ബന്ധത്തെ സ്വയം വഹിക്കത്തക്ക നിലയിൽ, ദൈവത്താൽ സംസ്ഥാ

ചിതമായിട്ടുള്ളതുമാകുന്നു."

തിരുവെഴുത്തിൻെറ അടുത്ത ഭാഗത്തിൽ, ഇന്നത്തെ ചില അനാശാസ്യപ്രസ്ഥാനങ്ങളേയും ആദർശങ്ങളേയും ആക്ഷേപിക്കുകയാണു ചെയ്യുന്നതു്. "രഹസ്യമായോ ഒളിവായോ അല്ല, പ്രത്യുത പരസ്യമായും നിർല്ലജ്ജമായും പ്രസംഗങ്ങൾ വഴിയായും പ്രബന്ധങ്ങൾ വഴിയായും എന്നുവേണ്ട, ആധുനികശാസ്ത്രത്തിൻെറ സകല. കണ്ടുപിടിത്തങ്ങൾ വഴിയായും, വിവാഹത്തിൻെറ പവിത്രത സർവ്വത്ര മറ്റിക്കപ്പെടുകയും, ആക്ഷേപിക്കപ്പെടുകയും ചെയ്യുന്നു. ധനവാനെന്നോ ദരിദ്രനെന്നോ, മുതലാളിയെന്നോ തൊഴിലാളിയെന്നോ, പണ്ഡിതനെന്നോ പാമരനെന്നോ, വിവാഹിതനെന്നോ അവിവാഹിതനെന്നോ, ആസ്തികനെന്നോ നാസ്തികനെന്നോ, വൃദ്ധനെന്നോ യുവാവെന്നോ ഉള്ള ഭേദം കൂടാതെ, എല്ലാത്തരക്കാരായ മനുഷ്യരുടെ ഇടയിലും ഈ ദുഷിച്ച ആശയങ്ങളെ പ്രചരിപ്പിച്ചുവരുന്നു."

ആ തിരുവെഴുത്തിൻെറ അടുത്ത ഭാഗത്തിൽ, ആധുനികകാലത്തെ വിവിധങ്ങളായ തിന്മകളെ—വിവാഹമോചനം, ജനനനിരോധം, സ്വതന്ത്രവിവാഹം, പരീക്ഷണവിവാഹം, താല്ക്കാലികവിവാഹം മുതലായവയെ—ആക്ഷേപിക്കുകയും, പ്രസ്പഷ്ടമായി കുററപ്പെടുത്തുകയും ചെയ്യുന്നു. തിരുവെഴുത്തിൻെറ മൂന്നാമത്തേ ഭാഗത്തിൽ ഈ തിന്മകൾക്കു പരിഹാരം നിർദ്ദേശിക്കുകയും, വ്യക്തികളും സമുദായങ്ങളും ദൈവനിയമ

ങ്ങളെ അനുവത്തിക്കേണ്ടതിൻെറ ആവശ്യകതയെ ശക്തിയായി ഉദ്ബോധിപ്പിക്കുകയും ചെയ്യുന്നു. മനുഷ്യൻെറ വികാരങ്ങളെ ആത്മാവിനു വിധേയമാക്കേണ്ടതു് ഏതുപ്രകാരമാണെന്നു് അദ്ദേഹം അതിൽ ഉപദേശിക്കുന്നു. ധനവാന്മാക്കു ദരിദ്രരെ സഹായിക്കുവാൻ കടമയുണ്ടെന്നും, വിവാഹാവകാശസംരക്ഷണത്തിൽ മതവും രാഷ്ട്രവും ഏകോപിച്ചു പ്രവത്തിക്കുകയാണു വേണ്ടതെന്നും, അതിനു ലക്ഷ്യം വത്തിക്കാനും ഇററലിയുമായുള്ള കൺകോർദാത്താണെന്നും പ്രസ്താവിച്ചുകൊണ്ടാണു് ആ തിരുവെഴുത്തു് അവസാനിക്കുന്നതു്.

മററു തിരുവെഴുത്തുകളിലും കുടുംബജീവിതത്തിൻെറ മാഹാത്മ്യത്തെ മാപ്പാപ്പാ പ്രകീത്തിക്കുന്നുണ്ടു്. രാഷ്ട്രത്തിൻേറയും സമുദായത്തിൻേറയും ശ്രേഷ്ഠതയും രക്ഷയും നിലകൊള്ളുന്നതു കുടുംബത്തിൻെറ അഭേദ്യതയിലും പരിശുദ്ധതയിലുമാണല്ലൊ.

പീയൂസ് പതിനൊന്നാമനു യുവജനങ്ങളോടുള്ള താൽപര്യത്തിനും, കുട്ടികളോടുള്ള സ്നേഹത്തിനും അതിരില്ല. ആയിരക്കണക്കിനുള്ള ചെറുബാലന്മാരാലും ബാലികമാരാലും ചുററപ്പെട്ടു്, ക്രിസ്തുവിൻെറ സ്നേഹത്തെപ്പററി സൈ്വരമായി സംസാരിക്കുവാൻ അവരെ അനുവദിക്കുന്ന അപൂർവാവസരങ്ങളിലാണു്, അദ്ദേഹം ഏററവും വലിയ സന്തോഷം അനുഭവിക്കുന്നതു്. അങ്ങനെയുള്ള ബാലകസുമങ്ങൾ വികസിക്കുന്ന കുടുംബ

ങ്ങൾ ആ മഹാനുഭാവൻെറ പ്രത്യേകശ്രദ്ധയ്ക്കു വിഷയമാകുന്നതിൽ എന്താണത്ഭുതം?

---



## III

## അദ്ധ്യാപകൻ.

ക്രിസ്തു സ്വൎഗ്ഗാരോഹണത്തിനുമുൻപു സ്വശിഷ്യന്മാൎക്കു നല്കിയ ആജ്ഞ സമസ്തലോകത്തിനും സുവിശേഷം പ്രസംഗിക്കുവാനായിരുന്നല്ലോ. ക്രിസ്തുവിൻെറ ശിഷ്യന്മാർ ആ ആജ്ഞയെ അന്നുമുതൽ ഇന്നുവരെ ശിരസാ വഹിച്ചുകൊണ്ടിരിക്കുന്നു. പത്രോസിൻെറ ഇന്നത്തെ പിൻഗാമിയും ആ മാൎഗ്ഗത്തിൽക്കൂടെ പ്രശംസനീയമായ വിധം ചരിച്ചുകൊണ്ടാണിരിക്കുന്നതു്. ഇക്കഴിഞ്ഞ പതിനാലു കൊല്ലത്തിനിടയിൽ തിരുവെഴുത്തുകൾ, സന്ദേശങ്ങൾ, പ്രഭാഷണങ്ങൾ എന്നീ വഴികളിൽക്കൂടി ഈ കൃത്യം അദ്ദേഹം നിൎവ്വഹിച്ചുകൊണ്ടിരിക്കുന്നു. ഈ തിരുവെഴുത്തുകളെല്ലാം വിജ്ഞാനത്തിൻേറയും പാണ്ഡിത്യത്തിൻേറയും നികേതനങ്ങളാണെന്നു മാത്രമല്ല, ഇന്നത്തെ ലോകത്തിൻെറ വൈഷ

മൃങ്ങൾക്ക് അത്യന്തം സ്വീകാര്യമായ പ്രതിവിധിയുമായിട്ടാണിരിക്കുന്നത്. കത്തോലിക്കരെപ്പോലെതന്നെ അകത്തോലിക്കരും അക്രൈസ്തവരും ആ തിരുവെഴുത്തുകളിലെ ആശയങ്ങളെ ബഹുമാനിക്കുകയും, പല രാഷ്ട്രങ്ങളും അവയെ പ്രവൃത്തിപഥത്തിലേയ്ക്കു പകർത്തുകയും ചെയ്തിട്ടുണ്ട്.

മിഷ്യൻ പ്രവർത്തനങ്ങളെപ്പററി 1926 ഫെബ്രുവരിമാസത്തിലും, ക്രിസ്തീയവിദ്യാഭ്യാസത്തെപ്പററി 1930 ഡിസംബറിലും, ക്രിസ്തീയവിവാഹത്തെപ്പററി 1931 ഡിസംബറിലും, മെക്സിക്കൻ മതപീഡനത്തെപ്പററി 1932 സെപ്റ്റംബറിലും പ്രസിദ്ധംചെയ്തിട്ടുള്ള തിരുവെഴുത്തുകളെപ്പററി ഇതിനുമുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ. മററു തിരുവെഴുത്തുകളിൽ ചിലതിനെപ്പററിയും ഇവിടെ സംക്ഷേപമായി പ്രസ്താവിക്കാം.

ഇന്നു പ്രചരിച്ചു കാണുന്ന ബോൾഷേവിസം, കമ്മ്യൂണിസം, സോഷ്യലിസം മുതലായ പുതിയ പ്രസ്ഥാനങ്ങളോടു മാർപ്പാപ്പായ്ക്കു യാതൊരു അനുഭാവവുമില്ല. ദൈവത്തിൻെറ നിയമങ്ങളെ ലംഘിക്കുന്നതും കുടുംബത്തിൻെറ പാവനതയെ നശിപ്പിക്കുന്നതും വ്യക്തിയുടെ അന്തഃകരണസ്വാതന്ത്ര്യത്തെ അവഗണിക്കുന്നതുമായ അത്തരം പ്രസ്ഥാനങ്ങളെ അദ്ദേഹം പല തിരുവെഴുത്തുകളിലും, സന്ദർഭം വരുമ്പോഴെല്ലാം ശക്തിയായി ഖണ്ഡിച്ചിട്ടുണ്ട്. നിരീശ്വരവാദികളുടെ ദൈവത്തിനെതിരായുള്ള പോരാട്ടത്തെ ഖണ്ഡിച്ചുകൊണ്ടും,

ആ തിന്മയെ എതിക്കുന്നതിനു കത്തോലിക്കർ പ്രാൎത്ഥനയാലും പ്രായശ്ചിത്തങ്ങളാലും സന്നദ്ധരായിരിക്കണമെന്ന് ഉദ്ബോധിപ്പിച്ചുകൊണ്ടും 1932-മേയ് 3-ാംനു- Caritate Christi എന്നാരംഭിക്കുന്ന ഒരു തിരുവെഴുത്തു പ്രസിദ്ധീകരിക്കയുണ്ടായി. പ്രസ്തുത ചാക്രികലേഖനത്തെ "ഇന്നത്തെ ക്ലേശങ്ങൾക്കുള്ള ഒരു പ്രതിവിധി"യായിട്ടാണു ലോകം പരിഗണിക്കുന്നതു്.

കമ്മ്യൂണിസ്റ്റുകാരും മററും തങ്ങളുടെ പ്രസ്ഥാനത്തിന്റെ വിജയത്തിനുവേണ്ടി തൊഴിലാളികളുടെ നിസ്സഹായാവസ്ഥയെ ഉപയോഗിക്കുന്നുണ്ടെന്നു മനസ്സിലാക്കിയ മാർപ്പാപ്പാ, തൊഴിലാളികളുടെ നിലയെപ്പററി കത്തോലിക്കാസഭയ്ക്കുള്ള അഭിപ്രായം എന്തെന്നു ലോകത്തെ ഉദ്ബോധിപ്പിക്കുന്നതിനു തീരുമാനിച്ചു. തൊഴിലാളിപ്രശ്നത്തെപ്പററി തന്റെ മുൻഗാമിയായിരുന്ന പതിമൂന്നാം ലെയോ മാർപ്പാപ്പാ പ്രസിദ്ധംചെയ്ത തിരുവെഴുത്തിന്റെ 40-ാം വത്സരപൂൎത്തി പ്രമാണിച്ചു് 1931-മേയ് 15 ാംനു- Quadragesimo Anno എന്നാരംഭിക്കുന്ന ഒരു തിരുവെഴുത്തു് അദ്ദേഹം ലോകത്തിനു നല്കി. വ്യക്തികളുടെ സ്വകാൎയ്യസ്വത്തവകാശത്തിനുവേണ്ടി അതിശക്തിയായി വാദിക്കുന്ന മാർപ്പാപ്പാ ഒരു തൊഴിലാളിക്കു ന്യായമായ വേതനം —തൊഴിലാളിക്ക് അവനേയും അവന്റെ കുടുംബത്തേയും സംരക്ഷിക്കുന്നതിനും അവന്റെ കുട്ടികളെ വിദ്യാഭ്യാസം ചെയ്യിക്കുന്നതിനും മിതമായ

ത്തോതിലുള്ള സാമുദായികാവശ്യങ്ങൾ നിവ്വഹിക്കുന്നതിനും മതിയായ ഒരു വേതനം—ലഭിക്കുവാനവകാശമുണ്ടെന്നും, തൊഴിലാളിയെ ഒരു അടിമയായിട്ടല്ല, സഹപ്രവത്തകനായിട്ടാണു പരിഗണിക്കേണ്ടതെന്നും, കൂലിയുടെ കുറവുമൂലം കുട്ടികളുടെ വിദ്യാഭ്യാസം മുതലായ ഗാർഹികകത്തവ്യങ്ങൾ ഉപേക്ഷിച്ചു മാതാവുകൂടി ജോലിക്കു പോകുവാൻ നിബ്ബന്ധിക്കപ്പെടുന്നതു് അസഹനീയവും പ്രതിഷേധാർഹവുമായ ഒരു കൃത്യമാണെന്നും അതിശക്തിയായ ഭാഷയിൽ ആ തിരുവെഴുത്തിൽ പ്രഖ്യാപനം ചെയ്യുന്നു. "തൊഴിലാളിസുവിശേഷം" എന്ന പേരിൽ അറിയപ്പെടുന്ന ഈ തിരുവെഴുത്തിലെ ആദശങ്ങൾ ആസ്റ്റ്രിയ, ഇററലി, പോർട്ടുഗൽ, അയർലൻഡു് മുതലായ രാജ്യങ്ങളിലെ ഭരണഘടനകളിൽ പോലും സ്ഥാനം പിടിച്ചുകഴിഞ്ഞിരിക്കുന്നു. അമേരിക്കൻ സെനററിൽ തൊഴിലാളിപ്രശ്നത്തെപ്പററി പ്രസംഗിക്കുമ്പോൾ ഒരു മെംബർ ഈ തിരുവെഴുത്തിലെ പലഭാഗങ്ങളും തൻെറ വാദമുഖത്തിനു് അനുകൂലമായ ഒരു തെളിവെന്ന നിലയിൽ ഉദ്ധരിക്കുകയുണ്ടായി. പ്രസ്തുത ചാക്രികലേഖനത്തിലെ ആദശങ്ങൾ സ്വീകരിക്കുന്ന പക്ഷം ഇന്നത്തെ തൊഴിലാളിപ്രശ്നത്തിനു ശരിയായ ഒരു സമാധാനമുണ്ടാകുമെന്നുള്ളതിനു്, അയർലൻഡിലേയും ഇററലിയിലേയും അനുഭവം സാക്ഷ്യം വഹിക്കുന്നു.

പൗരോഹിത്യത്തിൻെറ പവിത്രതയെ പ്രബോ

ധിപ്പിച്ചുകൊണ്ട് 1935 ഡിസംബർ 20-ാംനു- പ്രസിദ്ധംചെയ്തിട്ടുള്ളതാണ് Ad Catholici Sacerdotii എന്നാരംഭിക്കുന്ന ചാക്രികലേഖനം. സുദീർഘമായ ഈ തിരുവെഴുത്തിൽപൗരോഹിത്യത്തിന്റെഅധികാരങ്ങളേയും ചുമതലകളേയും നിർവ്വചിക്കുകയും, അതിന്റെ ആവശ്യകതയെ വിശദീകരിക്കുകയും, പുരോഹിതനു വ്യക്തിപരമായ ജീവിതശുദ്ധിയും, ദൈവഭക്തിയും, ചാരിത്രശുദ്ധിയും, ഭൗതികവൈരാഗ്യവും ഭൗതികവിജ്ഞാനനിപുണതയും ഉണ്ടായിരിക്കണമെന്നു ഉദ്ഘോഷിക്കുകയും, പുരോഹിതസ്ഥാനത്തേയ്ക്കു സർവ്വഥാ യോഗ്യന്മാരായ ആളുകളെമാത്രം സ്വീകരിക്കേണ്ടതാണെന്നും അയോഗ്യരെ തള്ളിക്കളയണമെന്നും പൗരോഹിത്യവിദ്യാർത്ഥികളെ പ്രോത്സാഹിപ്പിക്കണമെന്നും ഉപദേശിക്കുകയും, ഏകാന്തധ്യാനം കഴിക്കുന്നതുകൊണ്ടുള്ള പ്രയോജനത്തെ പ്രബോധിപ്പിക്കുകയുമാണു പ്രധാനമായി ചെയ്യുന്നതു്. വൈദികവിദ്വേഷം ചിലരിൽ കടന്നുകൂടിയിരിക്കുന്ന ഇക്കാലത്ത് ഏതാദൃശമായ ഒരു തിരുവെഴുത്തുകൊണ്ടുള്ള പ്രയോജനം അനക്തസ്സിലേ മാണല്ലോ.

യൂറോപ്പിലെ പല രാജസിംഹാസനങ്ങളും അധഃപതിക്കുകയും മററുള്ളവ ഇളകിക്കൊണ്ടിരിക്കുകയും ചെയ്തിരുന്ന ഒരുഘട്ടത്തിൽ, മഹായുദ്ധത്തെത്തുടർന്നുണ്ടായ കുഴപ്പങ്ങളുടെ ഇടയിലാണ്, അദ്ദേഹം, രാജാവായ ക്രിസ്തുവിന്റെ വാഴ്ചയെ നിർഭയസഞ്ചരത്തിൽ ലോക

ത്തിന്ന വിളംബരം ചെയ്തത്. ക്രിസ്തുരാജാവിനെ ലോകമെങ്ങും കത്തോലിക്കർ ബഹുമാനിക്കണമെന്ന് അദ്ദേഹം തീരുമാനിക്കുകയും, അതിലേയ്ക്ക് ഒരു പുതിയ തിരുനാൾ ഏർപ്പെടുത്തുകയും ചെയ്തു. ഇതിനെപ്പറ്റി 1925 ഡിസംബർ 11-ാംനു- ഒരു തിരുവെഴുത്തു വിളംബരംചെയ്തു. ജനസമുദായത്തിന്റെ ദുരിതത്തിന്ന കാരണഭൂതന്മാർ രാജാക്കന്മാരാണെന്നുള്ള ഒരു ധാരണയ്ക്കു വശംവദരായി രാജസ്ഥാനങ്ങളെ അടിച്ചുടയ്ക്കുകയും, പ്രജാധിപത്യത്തെ പ്രഖ്യാപനം ചെയ്യുകയും ചെയ്യുന്ന ഒരു ലോകത്തിന്ന ദുരിതനിവാരണത്തിനുള്ള മഹൗഷധമായി ക്രിസ്തുരാജഭക്തിയെ ചൂണ്ടിക്കാണിക്കുന്നതിന്ന സാമാന്യമായ ധൈര്യം ഒരിക്കലും മതിയാവുകയില്ലെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ.

സഭയുടെ ഐക്യം, സഭാശരീരത്തിൽനിന്നു ഛേദിക്കപ്പെട്ടുപോയിട്ടുള്ള അംഗങ്ങളുടെ പ്രത്യാഗമനം, പതിനൊന്നാം പീയൂസിന്റെ ഹൃദയത്തിന് അത്യന്തം പ്രിയമായ ഒരു സംഗതിയാകുന്നു. സഭയുടെ ഐക്യത്തെ ലക്ഷ്യമാക്കി സ്റ്റോക്‌ഹോമിൽവെച്ചു കൂടിയ വിവിധപ്രോട്ടസ്റ്റന്റ്സഭാവിഭാഗങ്ങളുടെ കോൺഫ്രൻസിനേയും, ആംഗ്ലിക്കൻസഭയുടെ പ്രാർത്ഥനാപുസ്തകത്തെക്കുറിച്ച് ഇംഗ്ലണ്ടിലുണ്ടായ കക്ഷിമത്സരത്തേയും അത്യധികം താല്പര്യത്തോടുകൂടിയാണ് അദ്ദേഹം വീക്ഷിച്ചുകൊണ്ടിരുന്നത്. ഈ സന്ദർഭത്തിലാ

ണ്, ആരാധനക്രമത്തിലും, വിശ്വാസത്തിലും ഐക്യം സാധിക്കുന്നതിനുള്ള ഏകമാർഗ്ഗത്തെ കാര്യഗൗരവത്തോടുകൂടി പ്രതിപാദിച്ചുകൊണ്ടു Mortalium Animos എന്നാരംഭിക്കുന്ന ഒരു തിരുവെഴുത്ത് 1929 ജനവരി 6-ാംനു- പ്രസിദ്ധംചെയ്തത്. സഭയുടെ ഐക്യം സാധിക്കേണ്ടതു് ഒരുമാതിരി ഫെഡറേഷൻ രീതിയിലല്ലെന്നും, ആവിഷ്കൃതങ്ങളായ സത്യങ്ങളിൽ വിട്ടുവീഴ്ച ചെയ്യുവാൻ മനുഷ്യന് അവകാശമോ അധികാരമോ ഇല്ലെന്നും, ഏകവിശ്വാസം, ഏകമതം, ഏകാധിപത്യം എന്നീ രീതിയിലാണ് ഐക്യം സാധിക്കേണ്ടതെന്നും, മാർപ്പാപ്പായുടെ അധികാരത്തെ അംഗീകരിക്കാത്തവനു സഭയിൽ സ്ഥാനമില്ലെന്നും, കത്തോലിക്കസഭയിൽനിന്നു വേർപെട്ടുപോയവർ ആ സഭയെ പുനരാശ്ലേഷിച്ചുകൊണ്ടാണ് അതു സാധിക്കേണ്ടതെന്നും, ആ തിരുവെഴുത്തിൽ വ്യക്തമായി പ്രതിപാദിച്ചിട്ടുണ്ട്. പ്രോട്ടസ്റ്റൻറുകാരുടെ ഐക്യശ്രമങ്ങളുടെ അർത്ഥശൂന്യതയെ വെളിവാക്കുന്ന ഈ തിരുവെഴുത്തിനെപ്പററി, മോർണിംഗ് പോസ്റ്റ്, ലീഡ്സ് മർക്കറി, ബ്രിസ്റ്റൾ ടൈംസ്, ലണ്ടൻ ടൈംസ് മുതലായ ആംഗ്ലേയരാഷ്ട്രീയ പത്രങ്ങൾപോലും പ്രശംസാരൂപത്തിലുള്ള മുഖപ്രസംഗങ്ങൾതന്നെ പ്രസിദ്ധം ചെയ്തിട്ടുണ്ട്.

ലോകമാസകലം വ്യാപിച്ചിട്ടുള്ള ധാർമ്മികമായ അധഃപതനം മാർപ്പാപ്പായുടെ ഹൃദയത്തെ അ

ത്യധികം സങ്കടപ്പെട്ടിട്ടുണ്ട്. മൂലഹൃദയനായ അദ്ദേഹം ഭയങ്കരമായ ആ ആപത്തിന്നു പരിഹാരവും പ്രായശ്ചിത്തവും ചെയ്യുവാനുദ്ബോധിപ്പിച്ചുകൊണ്ട് 1928 മേയ് 8-ാംനു ഒരു തിരുവെഴുത്തു വിളംബരംചെയ്തു. കത്തോലിക്കരുടെ ഇടയിൽ ക്രിസ്തുഭക്തി വർദ്ധിപ്പിക്കണമെന്നുള്ളതാണ് ഈ തിരുവെഴുത്തിൻെറ ഉദ്ദേശ്യം. ഈ ഉദ്ദേശ്യസാദ്ധ്യത്തിനായി ക്രിസ്തുവിൻെറ ദിവ്യഹൃദയത്തിന്, വ്യക്തികളേയും കുടുംബങ്ങളേയും എന്നല്ല, രാഷ്ട്രങ്ങളേയും ലോകത്തെത്തന്നെയും സമർപ്പിക്കുവാൻ ഉദ്ബോധിപ്പിക്കുന്നു. മനുഷ്യവർഗ്ഗത്തിൻെറ പാപപരിഹാരത്തിനായി സ്വയം ബലിയായി സമർപ്പിക്കുവാൻ ക്രിസ്തുവിനു പ്രേരകമായിരുന്നതു സ്നേഹമാണ്. സ്നേഹത്തിൻെറ ഇരിപ്പിടം ഹൃദയമാണല്ലോ. തന്മൂലം സ്നേഹത്തിന് ആസ്പദമായ ക്രിസ്തുവിൻെറ ആ "തിരുഹൃദയ"ത്തോടു കത്തോലിക്കർ അനന്യസാധാരണമായ ഭക്തിബഹുമാനങ്ങൾ പ്രകടിപ്പിച്ചുവരുന്നുണ്ട്. ശാന്തിയുടേയും സ്നേഹത്തിൻേറയും അക്ഷയഭണ്ഡാഗാരമായ ആ ഹൃദയത്തിനു ലോകത്തെ സമർപ്പിച്ചുകൊണ്ടാണ് പ്രസ്തുതതിരുവെഴുത്ത് അവസാനിക്കുന്നത്.

ഭൗതികമായ ചുററുപാടുകളിൽ അകപ്പെട്ടു ജീവിക്കുന്ന മനുഷ്യരെ ആദ്ധ്യാത്മികകാര്യങ്ങളിലേയ്ക്കു് ഉന്നമിപ്പിക്കുന്നതിനു ധ്യാനപരമായ ജീവിതത്തിനോളം പററിയ ഒരുമാർഗ്ഗം വേറെ ഇല്ലല്ലോ. ഈ ലക്ഷ്യം മുൻനിർത്തി പൗരോഹിത്യകനകജൂബിലിയുടെ

സ്മാരകമെന്നോണം 1929 ഡിസംബർ 20-ാംനു Mens Nostra എന്നാരംഭിക്കുന്ന ഒരു തിരുവെഴുത്തു പ്രസിദ്ധം ചെയ്കയുണ്ടായിട്ടുണ്ട്. ആദ്ധ്യാത്മികധ്യാനത്തിന്റെ പ്രാധാന്യത്തേയും, അതിന്റെ ചരിത്രത്തേയും, ഓരോ ജീവിതരീതിയിൽപ്പെട്ടവക്കുമുള്ള ധ്യാനങ്ങളേയും, ധ്യാനംനടത്തേണ്ടവിധത്തേയും ഈ തിരുവെഴുത്തിൽ സമഞ്ജസമായി പ്രതിപാദിച്ചിരിക്കുന്നു.

1931 ഡിസംബർ 25-ാംനു പ്രസിദ്ധംചെയ്ത Lux Verttatis എന്നാരംഭിക്കുന്ന തിരുവെഴുത്തു മതപരമായും ചരിത്രപരമായും പ്രാധാന്യത്തെ അർഹിക്കുന്ന ഒന്നാകുന്നു. ക്രിസ്തുവിന്റെ മാതാവായ കന്യകാമറിയം 'ദൈവത്തിന്റെ മാതാവ്' ആണെന്ന് 431-ൽ എഫേസൂസ് എന്ന സ്ഥലത്തുകൂടിയ വൈദികസംഘം തീരുമാനിച്ചതിന്റെ 15-ാം ശതവർഷാഘോഷം പ്രമാണിച്ചാണ് ഈ തിരുവെഴുത്തു വിളംബരം ചെയ്യപ്പെട്ടതു്. എഫേസൂസ് സമ്മേളനത്തിന്റെ പ്രാധാന്യത്തേയും, പാപ്പായുടെ ആധിപത്യത്തിന് അതു് ഏതുവിധം ഒരു തെളിവായിരിക്കുന്നുവെന്നതിനേയും, യേശുക്രിസ്തുവിന്റെ യഥാർത്ഥദൈവത്വത്തേയും കന്യകാമറിയത്തിന്റെ ദൈവമാതൃത്വത്തേയുംപററി സമ്മേളനംചെയ്ത തീരുമാനത്തേയും, നസ്രത്തിലെ മറിയത്തിന്റെ കുടുംബം എപ്രകാരം ഒരു മാതൃകയായിരിക്കുന്നുവെന്നതിനേയും ഈ തിരുവെഴുത്തു വിശദമായി വിവരിക്കുന്നു.

ഫൻബ

പതിനൊന്നാം പീയൂസിൻെറ എല്ലാതിരുവെഴുത്തുകളേയും ഓരോന്നായി എടുത്തു ചർച്ചചെയ്യുന്നതിന്ന് ഇവിടെ ഒരുമ്പെട്ടിട്ടില്ല. പ്രാധാന്യത്തെ അർഹിക്കുന്ന ചിലതിനെപ്പററി ചുരുക്കത്തിൽ സൂചിപ്പിക്കുകമാത്രമേ ചെയ്തിട്ടുള്ളു. വിജ്ഞാനനികേതനങ്ങളായ ഈ തിരുവെഴുത്തുകളെല്ലാം പ്രത്യേകം പ്രത്യേകം ലഘുലേഖാരൂപത്തിൽ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുള്ളതുകൊണ്ട്, ആ വിഷയത്തിൽ താൽപര്യമുള്ളവർക്ക് അവ വരുത്തി വായിക്കാവുന്നതാണല്ലൊ.

---

## IV

## സമാധാനദൂതൻ.

മാർപ്പാപ്പാമാർ, ആധുനികകാലങ്ങളിലെ മാർപ്പാപ്പാമാർ പ്രത്യേകിച്ചും, ലോകസമാധാനം കാംക്ഷിക്കുന്നവരും അതിനായി നിരന്തരം യത്നിക്കുന്നവരുമാണ്. "വത്തിക്കാൻെറ ഏററവും ഭയങ്കരനായ ശത്രുപോലും മാർപ്പാപ്പായുടെ സ്വഭാവത്തെ ആക്ഷേപിക്കുവാൻ ധൈര്യപ്പെടുകയില്ല; അദ്ദേഹത്തിൻെറ മദ്ധ്യസ്ഥത

വിജയിക്കുമെന്നുള്ളതു നിശ്ചയമാണു്" എന്നു ലണ്ടൻ ടൈംസ്സ് പത്രവും, "സാർവ്വദേശികമായ ഒരു സംരംഭത്തിൽ, ഏതെങ്കിലും ഒരു സർവ്വരാജ്യസ്ഥാപനം 1914 മുതൽ 1919-വരെ യഥാർത്ഥമായി നിഷ്പക്ഷനില പാലിച്ചിട്ടുണ്ടെങ്കിൽ അതു വത്തിക്കാൻ മാത്രമാകുന്നു". എന്നു് ആസ്ത്രേലിയായിലെ ഒരു രാഷ്ട്രീയപത്രവും, "എല്ലാത്തരത്തിലുമുള്ള യുദ്ധങ്ങളേയും വത്തിക്കാൻ വെറുക്കുന്നു" എന്നു മാൻചെസ്റ്റർ ഗാർഡിയൻ പത്രവും പ്രസ്താവിക്കുന്നു. മഹായുദ്ധകാലത്തു ലോകസമാധാനത്തിനായി പതിനഞ്ചാം ബനഡിക്റ്റ് മാർപ്പാപ്പാ ചെയ്തിട്ടുള്ള പരിശ്രമങ്ങൾ ലോകപ്രസിദ്ധങ്ങളാണു്. അദ്ദേഹത്തിന്റെ ആ ശ്രമങ്ങളെ അഭിനന്ദിച്ചു്, സകലജാതികളും ചേർന്നു നടത്തിയ ഒരു പൊതുപ്പണപ്പിരിവിൽനിന്നു്, തുർക്കിയുടെ തലസ്ഥാനമായ കോൺസ്റ്റന്റിനോപ്പിളിൽ അദ്ദേഹത്തിന്റെ ഒരു സ്മാരകപ്രതിമ സ്ഥാപിച്ചിട്ടുണ്ടു്. അതിന്റെ പീഠത്തിൽ "മനുഷ്യവർഗ്ഗത്തിന്റെ ഉപകാരിക്കു്" എന്നു ലേഖനം ചെയ്തിരിക്കുന്നു. തന്റെ ആ പുരോഗാമിയെപ്പോലെതന്നെ പതിനൊന്നാം പീയൂസും സമാധാനദൗത്യം വഹിച്ചുകൊണ്ടിരിക്കുന്നു.

രണ്ടു രാഷ്ട്രങ്ങൾ തമ്മിലുള്ള കലഹത്തിൽ മദ്ധ്യസ്ഥത വഹിക്കുന്നതിൽ മാർപ്പാപ്പായ്ക്കു സാങ്കേതികമായ ചില വൈഷമ്യങ്ങളുണ്ടു്. അങ്ങനെയുള്ള ഒരു ഘട്ടത്തിൽ അദ്ദേഹം ഏതെങ്കിലും ആജ്ഞാപനം

ന്നല്ലൂന്നാപക്ഷം, 'മതാദ്ധ്യക്ഷനായ മാർപ്പാപ്പാ രാഷ്ട്രീയകാര്യങ്ങളിൽ തലയിടുന്നു' എന്നുള്ള ആക്ഷേപമുണ്ടാകും; മൗനമവലംബിച്ചാൽ അക്രമം നടത്തുന്ന രാജ്യക്കാരെ അനുകൂലിക്കുന്നുവെന്നുള്ള ആക്ഷേപമുണ്ടാകും. എന്നുതന്നെയുമല്ല, ലാററാൻ ഉടമ്പടിയിലെ 24-ാം വകുപ്പനുസരിച്ച്, വിവിധരാജ്യങ്ങൾ തമ്മിലുണ്ടാകുന്ന രാഷ്ട്രീയമായ വിവാദങ്ങളിൽ—ഇരുകക്ഷികളും മാർപ്പാപ്പായുടെ മദ്ധ്യസ്ഥതയെ അഭ്യർത്ഥിക്കാത്തപക്ഷം—ഇടപെടാതിരിക്കുവാൻ മാർപ്പാപ്പാ നിർബ്ബന്ധിതനുമാകുന്നു.

ക്രിസ്തുവിൻെറ പ്രതിനിധിയും, സമസ്തവിശ്വാസികളുടേയും പൊതുപിതാവുമെന്നനിലയിൽ, ലോകത്തിലുള്ള എല്ലാവരേയും ഒരുപോലെ വീക്ഷിക്കുകയും, എല്ലാവരോടും ഒരേ രീതിയിൽ പെരുമാറുകയും ചെയ്യുന്ന മാർപ്പാപ്പായ്ക്കു യാതൊരു കക്ഷിയോടും പ്രത്യേകമായ അനുഭാവമൊന്നുമുണ്ടാകാനിടയില്ല. രാഷ്ട്രീയവിവാദങ്ങൾ ഉണ്ടാകുമ്പോൾ, ധാർമ്മികദൃഷ്ട്യാ നീതീകരിക്കാവുന്നതേതാണെന്നു പൊതുവേ നിർവ്വചിക്കുകയോ പ്രസ്താവിക്കുകയോ ചെയ്യുവാൻ മാത്രമേ അവർക്കു സാധിക്കുകയുള്ളു. ഇന്ന മാർഗ്ഗമാണു ശരിയായിട്ടുള്ളതെന്നും, ഇന്ന സിദ്ധാന്തവും നടപടിയുമാണു സ്വീകാര്യമായിട്ടുള്ളതെന്നും പ്രഖ്യാപനം ചെയ്യുന്നതിനു ക്രിസ്തുവിൻെറ പ്രതിനിധിയെന്നനിലയിൽ അവർ ബാദ്ധ്യസ്ഥരുമാണല്ലോ.

പതിനൊന്നാം പീയൂസ് മാർപ്പാപ്പായാകട്ടെ, സമാധാനത്തിന്റെ ഒരു ദൂതനായിട്ടാണ് സിംഹാസനാരോഹണം ചെയ്തതു്. മാർപ്പാപ്പാ ആയ ഉടനെ അദ്ദേഹം സ്വീകരിച്ച മുദ്രാവാക്യംതന്നെ "ക്രിസ്തുവിന്റെ വാഴ്ചയിൽ ക്രിസ്തുവിന്റെ സമാധാനം" എന്നുള്ളതായിരുന്നു. മാർപ്പാപ്പാ ആയി അധികം കഴിയുന്നതിനുമുൻപ് "യൂറോപ്യൻ യുദ്ധത്തിന്റെ ഫലമായ വൈഷമ്യങ്ങ"ളെക്കുറിച്ച് പ്രസിദ്ധംചെയ്ത ഒരു തിരുവെഴുത്തിൽനിന്ന്, ലോകസമാധാനത്തെ അദ്ദേഹം എത്രമാത്രം കാംക്ഷിക്കുന്നുവെന്ന വിശദമാകുന്നതാണ്. 1930 ഡിസംബർ 24-ാംനു- കർദ്ദിനാൾസംഘത്തോടു ചെയ്ത പ്രഭാഷണത്തിലും, 1922 ഏപ്രിൽ 7-ാംനു-യിലെ സ്വഹസ്തലിഖിതമായ സന്ദേശത്തിലും സമാധാനത്തിനുള്ള ആകാംക്ഷയെ അദ്ദേഹം പ്രകടമായി പ്രദർശിപ്പിച്ചിട്ടുണ്ട്.

1931 ഒക്ടോബർ 2-ാംനു- പ്രസിദ്ധംചെയ്ത "Nova Impendet" എന്നാരംഭിക്കുന്ന തിരുവെഴുത്തിൽ അദ്ദേഹം പറയുന്നതുനോക്കുക:— "നമ്മുടെ വിലാപത്തിനു കാരണമായ ഇന്നത്തെ ദാരുണമായ സാമ്പത്തികാധഃപതനം, രാഷ്ട്രങ്ങൾ തമ്മിലുള്ള സ്പർദ്ധയുടേയും പൊതുജനസ്വത്തിന്റെ ഭയങ്കരമായ ദുർവ്യയത്തിന്റേയും ഫലമാകുന്നു. സൈനികശക്തിയും യുദ്ധോപകരണങ്ങളും വർദ്ധിപ്പിക്കുന്നതിൽ രാഷ്ട്രങ്ങൾ തമ്മിലുണ്ടായിക്കൊണ്ടിരിക്കുന്ന കിടമത്സരമാണ് ഈ

രണ്ടു നാശങ്ങൾക്കും കാരണം. ആകയാൽ നാം മുൻപു പലപ്പോഴും നല്കിയിട്ടുള്ള മുന്നറിവിനെ പുതുക്കാതിരിക്കുവാൻ നമുക്ക നിവൃത്തിയില്ല. ശരിയായ നീതിയുടേയും ക്രിസ്തീയനിയമത്തിൻെറയും പരിശുദ്ധമായ ശാസനങ്ങൾക്കനുയോജ്യമായവിധം മനുഷ്യമനസ്സുകളെ വിജ്ഞാനസമ്പന്നങ്ങളാക്കുകയും, അവരുടെ ഹൃദയങ്ങളെ വേണ്ടവിധത്തിൽ രൂപവൽക്കരിക്കുകയും ചെയ്യുന്നതിനു പത്രങ്ങൾവഴിയായും പ്രസംഗപീഠങ്ങൾ വഴിയായും നിങ്ങളുടെ സകലശക്തികളുമുപയോഗിച്ചു യത്നിക്കുവിൻ."

പതിനൊന്നാം പീയൂസിൻെറ സമാധാനപ്രസക്തിയുടെ ഒരു ലക്ഷ്യമാണ്, ലാററൻ ഉടമ്പടി; വിവിധരാഷ്ട്രങ്ങളുമായി നടത്തപ്പെട്ട 18-ൽപരം കൺകോർഡാറ്റുടമ്പടികൾ മററൊരു ലക്ഷ്യമായിട്ടെടുക്കാം; തെക്കേ അമേരിക്കയിലെ ബൊളീവിയായും പരാഗ്വേയും തമ്മിലുണ്ടായ സന്ധി വേറൊരു തെളിവാകുന്നു; അവിടെ "ഗ്രാൻറുചെക്കൊ" എന്ന സ്ഥലത്തിൻെറ അവകാശത്തെപ്പററി ആ രാജ്യങ്ങൾതമ്മിൽ തർക്കമുണ്ടാകുകയും ഒടുവിൽ അതു ഒരു ഭയങ്കരയുദ്ധത്തിൽ കലാശിക്കുകയും ചെയ്തു. ഈ രാജ്യങ്ങൾതമ്മിൽ സമാധാനമുണ്ടാകുന്നതിനു നമ്മുടെ ചരിത്രനായകൻ വളരെ പ്രയത്നിച്ചു. ഈ പരിശ്രമങ്ങളെ അഭിനന്ദിച്ചും, അദ്ദേഹത്തിൻെറ ആഗ്രഹത്തിനനുസരിച്ചും, ഒരു ക്രിസ്തുമസ്ദിനത്തേയ്ക്കു അവർ യുദ്ധം നിത്തിവെ

ക്കുകയും പരസ്പരം മൈത്രിയിൽ കഴിയുകയും ചെയ്തു. മാർപ്പാപ്പാ തന്റെ ശ്രമങ്ങൾ തുടർന്നതിന്റെ ഫലമായി ആ രാജ്യങ്ങൾതമ്മിൽ ചിരസ്ഥായിയായ ഒരു സന്ധി ഉണ്ടാക്കുന്നതിനു സാധിച്ചിട്ടുണ്ട്. ഈ സന്ധിക്കുവേണ്ടി ആ സമാധാനദൂതൻ ചെയ്ത പരിശ്രമങ്ങളിൽ ആ രാജ്യങ്ങളിലെ ഗവമ്മെൻറുകൾക്കും ജനങ്ങൾക്കുമുള്ള സന്തോഷവും സംതൃപ്തിയും ആ രണ്ടു രാജ്യങ്ങളുടെയും പ്രതിനിധികൾ പിന്നീടു വത്തിക്കാനെ അറിയിക്കുകയുണ്ടായി.

പതിനൊന്നാം പീയൂസ്, മാർപ്പാപ്പാ ആകുന്നതിനുമുൻപു് ഒരു ഇററാലിയൻ പ്രജയായിരുന്നല്ലോ. ഇററലിയാൽ ചുററപ്പെട്ട വത്തിക്കാൻസംസ്ഥാനത്തിലാണ് അദ്ദേഹം വസിക്കുന്നതും. തന്മൂലം അദ്ദേഹം ഇററലിയെ അന്യായമായി അനുകൂലിച്ചേയ്ക്കുമോ എന്നു ചിലക്ക് ഒരു സംശയം ഉണ്ടാകാതിരുന്നിട്ടില്ല. എന്നാൽ ഇക്കഴിഞ്ഞ അബിസീനിയൻയുദ്ധം ആ സംശയത്തെ ദൂരീകരിക്കയും ലോകസമാധാനത്തിൽ അദ്ദേഹത്തിന് എത്രമാത്രം ആസക്തിയുണ്ടെന്നു വിശദീകരിക്കുകയും ചെയ്തിരിക്കുന്നു.

ഇററലി-അബിസീനിയൻ യുദ്ധം ആരംഭിക്കുന്നതിന് ഒരു കൊല്ലംമുൻപ്, അബിസീനിയായെ ആക്രമിക്കുന്നതിന് ഇററലി രഹസ്യമായി ഒരുങ്ങിക്കൊണ്ടിരുന്ന ഘട്ടത്തിൽ, 1934-ലെ ക്രിസ്തുമസ്സിനു തലേദിവസം, മംഗളമാശംസിക്കുവാൻ ചെന്ന കർദ്ദിനാൾ

സമ്മേളത്തോട് മാർപ്പാപ്പാ പറഞ്ഞതിങ്ങനെയാണ്:— "സൂക്ഷ്മമായ രീതിയിലല്ലെങ്കിലും സർവ്വത്ര വ്യാപിച്ചിരിക്കുന്ന യുദ്ധവാർത്ത, അഥവാ സമരസന്നാഹങ്ങൾ, നമ്മുടെ മനോവ്യാകുലതയെ വർദ്ധിപ്പിക്കുന്നു. ഈ വിധം യുദ്ധോപകരണങ്ങളിലെല്ലാം, നിവാരണോപായങ്ങളേയും സമാധാനത്തിനുള്ള ആയുധങ്ങളേയുമല്ലാതെ മറ്റൊന്നും ദർശിക്കരുതെന്നു നമ്മെ ഉദ്ബോധിപ്പിക്കുമാറ്, "സമാധാനം വേണമെങ്കിൽ, യുദ്ധത്തിനൊരുങ്ങിക്കൊള്ളുവിൻ" എന്നുള്ള നാടോടിവാക്യത്തെ അവർ പറഞ്ഞു പരത്തുന്നു. വാസ്തവത്തിൽ സമാധാനമാണ് അവർ ആഗ്രഹിക്കുന്നതെങ്കിൽ നാമും സമാധാനത്തെ പ്രാർത്ഥിക്കുന്നു; നാം സമാധാനത്തെ അഭിവാഞ്ഛിക്കുന്നു; നാം സമാധാനത്തിനുവേണ്ടി അപേക്ഷിക്കുന്നു. എന്നാൽ യാദൃച്ഛികമായോ, അസാദ്ധ്യമായ വല്ല അനുമാനത്താലോ, രാഷ്ട്രങ്ങളുടെ ഇടയിലുള്ള ആത്മഘാതകവും നരഘാതകവുമായ വിഭ്രാന്തിയുടെ പുതിയ വല്ല അസാധാരണസംഭവത്താലോ, സമാധാനത്തേക്കാൾ കൂടുതലായി യുദ്ധത്തെ ഇഷ്ടപ്പെടുന്ന ആളുകളുണ്ടെന്നു തെളിയുന്നപക്ഷം, അപ്പോൾ വേറൊരു പ്രാർത്ഥന ഉച്ചരിക്കേണ്ട കടമ നമുക്കുണ്ട്. 'കർത്താവേ! യുദ്ധങ്ങളിൽ അഭിവാഞ്ഛയുള്ള ജാതികളെ നീ ചിതറിക്കേണമേ' എന്നുള്ളതായിരിക്കും ആ അവസരത്തിൽ ദിവ്യനാഥനോടു നാം ചെയ്യുന്ന പ്രാർത്ഥന.

1935 ഏപ്രിൽ 1-ാംനു- അദ്ദേഹം വീണ്ടും ലോകത്തെ ഉദ്ബോധിപ്പിച്ചു:—"സർവ്വത്ര വ്യാപിച്ചിരിക്കുന്ന യുദ്ധവാർത്ത എല്ലാവക്കും അതിദാരുണമായ സംഭ്രമത്തിനും ഗുരുതരമായ ഭീതിക്കും കാരണമായിത്തീന്നിരിക്കുന്നു. രാഷ്ട്രങ്ങൾ തമ്മിൽ ആയുധമെടുക്കുകയും, സഹോദരന്മാരുടെ രക്തം കോരിച്ചൊരിയുകയും, കരയിലും കടലിലും അന്തരീക്ഷത്തിലും നാശവും നഷ്ടവും വാരിവിതറുകയും ചെയ്യുന്നതു് അത്യന്തം നികൃഷ്ടമായ ഒരു പാപകൃത്യവും നിലവിട്ട ഭ്രാന്തിൻെറ ഒരു ബാഹ്യപ്രകടനവും മാത്രമാണു്. അതിനാൽ, അതു തീരെ അസംഭവ്യമാണെന്നു നാം കരുതുന്നു. ഒരു രാഷ്ട്രത്തിൻെറ ശ്രേയസ്സിനേയും മേൽഗതിയേയുംപററി ഹൃദയംഗമമായ താൽപര്യമുള്ളവരാരെങ്കിലും അവരുടെ സ്വന്തം രാജ്യത്തെ മാത്രമല്ല, മനുഷ്യജാതിയുടെ ഒരു വമ്പിച്ച വിഭാഗത്തെക്കൂടി കൂട്ടക്കൊലയ്ക്കും നാശത്തിനും വിധേയമാക്കുന്നതിനു് ഒരുമ്പെട്ടുവാൻപോകുന്നുവെന്നു നമ്മെ ബോദ്ധ്യപ്പെടുത്തുന്നതിനുപോലും നാം കേവലം അശക്തനായിത്തീന്നിരിക്കുന്നു. ആരെങ്കിലും ഈ നീചത്വം പ്രവത്തിക്കാൻ കച്ച കെട്ടുന്നപക്ഷം വേദന നിറഞ്ഞ ഹൃദയത്തോടുകൂടി 'കത്താവേ! യുദ്ധങ്ങളിൽ അഭിവാഞ്ഛയുള്ള ജാതികളെ നീ ചിതറിക്കേണമേ!' എന്നു പ്രാത്ഥിക്കുകയല്ലാതെ വേറൊരു മാർഗ്ഗവും നാം കാണുന്നില്ല."

മാർപ്പാപ്പാ രണ്ടുപ്രാവശ്യവും ഉപയോഗിച്ചിരി

ക്കന്നു "കത്താവേ! യുദ്ധങ്ങളിൽ അഭിവാഞ്ഛയുള്ള ജാതികളെ നീ ചിതറിക്കേണമേ!" എന്ന പ്രാത്ഥന വേദപുസ്തകം പഴയനിയമത്തിൽ "സങ്കീത്തന"ങ്ങളിലുള്ളതാണു്. ആ ഭാഗം മുഴുവൻ ഇവിടെ ഉദ്ധരിക്കാം:— "കത്താവേ! യുദ്ധങ്ങളിൽ അഭിവാഞ്ഛയുള്ള ജാതികളെ നീ ചിതറിക്കേണമേ! ഈജിപ്റ്റിൽനിന്നു പ്രതിനിധികൾ വരും; എത്യോപ്യാ വേഗം അവളുടെ കരങ്ങളെ ദൈവത്തിങ്കലേയ്ക്കു തിരിക്കും" (സങ്കീ: 63, 31–32.) മാർപ്പാപ്പായുടെ മേൽപറഞ്ഞ പ്രസ്താവനകൾ പ്രസിദ്ധീകരിക്കുന്നതിനു യാതൊരു ഇററാലിയൻ പത്രത്തിനും ഗവർമെൻറു് അനുമതിനല്കിയില്ല.

1935 ആഗസ്റ്റ് 8–ാംനു- അബിസീനിയാക്കാരുടെ കയ്യാൽ വധിക്കപ്പെട്ട ജാക്കോബിസു് എന്ന പുരോഹിതനെ സിദ്ധൻ എന്നു നാമകരണം ചെയ്യുന്നതു സംബന്ധിച്ചു സന്നിഹിതനായിരുന്ന അവസരത്തിൽ അദ്ദേഹം വീണ്ടും പ്രസ്താവിച്ചു:— "നാം എപ്പോഴും ക്രിസ്തുവിൻെറ സാമ്രാജ്യത്തിൽ ക്രിസ്തുവിൻെറ സമാധാനത്തെ പ്രത്യാശിക്കുന്നു. സത്യത്തിനും നീതിക്കും സ്നേഹത്തിനും ചേരാത്തതൊന്നുംതന്നെ സംഭവിക്കുന്നതല്ലെന്നാണു നമ്മുടെ അചഞ്ചലമായ പ്രതീക്ഷ."

ആഗസ്റ്റ് 27–ാംനു- ആ മഹാപുരുഷൻ വീണ്ടും ലോകത്തിനു മുന്നറിയിപ്പു നല്കി:—

"യുദ്ധത്തിൻെറ വിചാരംപോലും നമ്മെ കിടുകിടെ വിറപ്പിക്കുന്നു. എന്നിട്ടും, ഒരു അപഹരണ

ത്തിൻേറയും അക്രമത്തിൻേറയും ഛായയോടുകൂടിയ ഒരു യുദ്ധത്തെപ്പററി സംസാരം കേൾക്കുന്നു. അപ്രകാരമുള്ള ഒരു അനുമാനത്തിൽ വിശ്വസിക്കുവാൻ നമുക്കു പ്രയാസമായിരിക്കുന്നു. എന്തെന്നാൽ അതു നമ്മെ അത്യധികം വിഷമിപ്പിക്കുന്നു. വെറും അപഹരണത്തിനായുള്ള സമരം പ്രത്യക്ഷത്തിൽതന്നെ അന്യായമായ ഒരു യുദ്ധമാകുന്നു. അതിനാൽ, അതിനെപ്പററി ചിന്തിക്കുവാൻപോലും നമുക്കു നിവൃത്തിയില്ല. അതു വാചാമഗോചരമായവിധം ക്ലേശഭൂയിഷ്ഠവും ഭയങ്കരവുമായിരിക്കും. ശക്തിപൂർവ്വം നാം അതിനെ പ്രതിഷേധിക്കുന്നു. രാജ്യത്തിൻെറ വിസ്തൃതിക്കുള്ള ആവശ്യം വാസ്തവത്തിൽ ഉണ്ടായിരിക്കുകയോ, അതിത്തിപ്രദേശങ്ങളെ സംരക്ഷിക്കേണ്ടതു് അത്യാവശ്യമായിവരികയോ ചെയ്താൽ തന്നെയും, അതെല്ലാം യുദ്ധം കൂടാതെ പര്യവസാനിപ്പിക്കത്തക്കവണ്ണമുള്ള ഒരു മാർഗ്ഗം കണ്ടുപിടിക്കുവാൻ സാധിക്കുകയില്ലെന്നു വിചാരിക്കുവാൻ നമുക്കു സാദ്ധ്യമല്ല. എങ്ങനെയായാലും ജനങ്ങളുടെ യഥാർത്ഥസൗഭാഗ്യവും സാമുദായികനീതിയും ഏതിൽ അടങ്ങിയിരിക്കുന്നുവെന്നു മനസ്സിലാക്കുവാൻ വേണ്ട നല്ല ബുദ്ധിയുള്ളവരുടെ—യുദ്ധത്തെ പാടേ വിപാടനം ചെയ്യുന്നതിനായി, യഥാർത്ഥവും ഹൃദയംഗമവുമായ ഉദ്ദേശ്യത്തോടുകൂടി സമാധാനത്തിനും സന്ധിയ്ക്കുംവേണ്ടി പരിശ്രമിക്കുന്നവരുടെ—യത്നങ്ങളെ അനുഗ്രഹിക്കുന്നതിനു നാം ദൈവത്തോടു പ്രാർത്ഥിക്കുന്നു.

പതിനൊന്നാം പിയൂസ്

1935 സെപ്തംബർ 7-ാംനു- വി: പൗലോസിന്റെ ദേവാലയത്തിൽവെച്ചു പെൻഷൻപററി പിരിഞ്ഞ ഭടന്മാരുടെ ഒരു തീർത്ഥകസംഘത്തോടു മാപ്പാപ്പാ ഇങ്ങനെ പറഞ്ഞു:—

"ക്രിസ്തുവിൻെറ പ്രതിനിധിയെന്ന നിലയിൽ നാം സമാധാനത്തിനുവേണ്ടി പ്രാർത്ഥിക്കുന്നു. ഇതു നമ്മുടെപ്രത്യേകകടമയാണു്. ഇതിൽവീഴ്ചക്കാരനായാൽ നാം ഒരു മാപ്പാപ്പായായി പരിഗണിക്കപ്പെടുവാൻ യോഗ്യനാവുകയില്ല. സമാധാനം സംരക്ഷിക്കപ്പെടുന്നതോടുകൂടി, ഒരുത്തമജനസഞ്ചയത്തിൻെറ പ്രത്യാശകളും അഭ്യർത്ഥനകളും ആവശ്യങ്ങളും പരിഗണിക്കപ്പെടുകയും, തൃപ്തിപ്പെടുത്തപ്പെടുകയും അതിൻെറ അവകാശങ്ങൾ സംരക്ഷിക്കപ്പെടുകയും ചെയ്യണമെന്നു്- അതു് എല്ലാപ്പോഴും നീതിയോടും സമാധാനത്തോടുംകൂടി മാത്രം-നാം ആഗ്രഹിക്കുന്നു. നീതിയോടുകൂടി— എന്തെന്നാൽ നീതിയില്ലാത്തിടത്തു പാപമുണ്ടു്; പാപമാകട്ടെ, മനുഷ്യൎക്കു നാശത്തെ ഉളവാക്കുന്നു. സമാധാനത്തോടുകൂടി — എന്തെന്നാൽ സർവ്വജനങ്ങളേയും ദുഃഖിപ്പിക്കുന്ന യുദ്ധത്തിൻെറ തിന്മകളെ ദൂരീകരിക്കുന്നതിനു സമാധാനത്തിനു മാത്രമേ കഴിയൂ. സർവ്വശ്രേയസ്സിനും അത്യാവശ്യമായ ഒന്നാണു് സമാധാനം. ഈ ലോകത്തിലുള്ള സർവ്വനന്മകളുടേയും അടിസ്ഥാനം സമാധാനവും ക്രമവുമാകുന്നു. അതിനാൽ നാം എല്ലാപ്പോഴും സമാധാനത്തിനായി പ്രാർത്ഥിക്കുന്നു."

അമേരിക്കയിൽ ക്ലീവ്ലൻഡിൽവെച്ചു നടന്ന പ്രാദേശികദിവ്യകാരുണ്യകോൺഗ്രസ്സിലേയ്ക്കു സെപ്തംബർ 26-ാംനു- മാർപ്പാപ്പാ റേഡിയോ മുഖേന ഇങ്ങനെ ഒരു സന്ദേശമയച്ചു:—

"യുദ്ധംനിമിത്തം ഭൗതികവും ധാർമ്മികവുമായി ഉണ്ടാകുന്ന നാശങ്ങളേയും അതിൻെറ അനിവാര്യഭാവിഫലങ്ങളായ കണ്ണുനീർപ്രവാഹത്തേയും ദുഃഖത്തേയും അകററുന്നതിനായി നാം പ്രാർത്ഥിക്കുകയും, എല്ലാവരും കൊതിക്കുന്ന സമാധാനം കൈവരുവാൻ കേണപേക്ഷിക്കുകയും ചെയ്യുന്നു. അടുത്തുള്ളവർക്കും അകലെയുള്ളവർക്കും സമാധാനം; ഇന്നത്തെ ദാരുണമായ സാമ്പത്തിക ധഃപതനംനിമിത്തം തളൎന്നുവീണുകിടക്കുന്ന ലോകത്തിനുതാങ്ങുവാൻ സാധിക്കുന്ന തരത്തിലുള്ള ഒരു ഭാരത്തെ നല്കണമെന്നു നാം ദൈവത്തോടു പ്രാർത്ഥിക്കുന്നു."

വ്യക്തിപരമായ വഴക്കുകൾ പറഞ്ഞവസാനിപ്പിക്കുന്നജോലി മാർപ്പാപ്പാ വളരെകരുതലോടുകൂടി മാത്രമേ ഏറെറടുക്കാറുള്ളു. ഒരദ്ധ്യാപകനെപ്പോലെയാണു അദ്ദേഹം സംസാരിക്കുന്നതു്. അക്കാര്യത്തിൽ താനൊരു ഭീരുവോ മററാരുടെയെങ്കിലും ആജ്ഞാകരനോ അല്ലെന്നു പതിനൊന്നാം പീയൂസ് പല തവണയും പ്രകടമായി കാണിച്ചിട്ടുണ്ടു്. മനഃപൂർവ്വം വിചാരിച്ചാൽപോലും മാർപ്പാപ്പായെ ഭീഷണിപ്പെടുത്തുവാൻ തനിക്കു സാധിക്കുന്നതല്ലെന്നു സിഞ്ഞോർ മുസ്സോലിനി

ഒരിക്കൽ ഏററുപറയുവാൻ നിർബ്ബന്ധിതനായതു് ഇതു കൊണ്ടത്രെ. "സമാധാനത്തെ സ്നേഹിക്കയും പാലിക്കയും ചെയ്യുന്ന അത്യുത്തമനായ ഒരു മഹാപുരുഷനാണു്, പീയൂസ് പതിനൊന്നാമനെന്നു് ഇന്നുലോകം മുഴുവൻ അറിയുന്നു" എന്നു് ഒരു റേഡിയോ പ്രസംഗത്തിൽ പാരീസ് മെത്രാപ്പോലീത്താ പ്രസ്താവിച്ചിട്ടുള്ളതു് എത്രമാത്രം വാസ്തവമാണെന്നു് അദ്ദേഹത്തിൻെറ പ്രവൃത്തികളും പ്രഖ്യാപനങ്ങളും വിശദമാക്കുന്നുണ്ടു്.

ഒരു പ്രസിദ്ധപത്രലേഖകനും അമേരിക്കൻ പ്രോട്ടസ്റ്റൻറു് സമുദായാംഗവുമായ മി: എഡ്വർഡ് പ്രൈസ്ബൽ, താൻ മാർപ്പാപ്പായുമായി നടത്തിയ ഒരു സ്വകാര്യസന്ദർശനത്തെക്കുറിച്ചു് എഴുതിയതിൽ ഇങ്ങനെ പറയുന്നു:—

"മനുഷ്യലോകത്തിൻെറ അഭിവൃദ്ധിക്കു് അത്യന്താപേക്ഷിതമായ എല്ലാത്തരം സമാധാനങ്ങളും ആക്രമിക്കപ്പെട്ടിരിക്കുന്നതായി അദ്ദേഹം കാണുന്നു. ഉഗ്രവും സ്വാർത്ഥപരവുമായ ദേശീയത്വം ഒരുതരം സാമ്പത്തികഭ്രാന്താണെന്നാണു് അദ്ദേഹത്തിൻെറ അഭിപ്രായം. തിന്മയേയും ആക്രമത്തേയും സമ്മതിച്ചു കൊടുക്കുന്ന സമാധാനശീലമല്ലാ ആ മഹാത്മാവിനുള്ളതു്. ആയുധസജ്ജീകരണത്തെപ്പററി ഇന്നത്തെ പ്രധാനരാജ്യതന്ത്രജ്ഞർ പറയുന്നതുതന്നെയാണു അദ്ദേഹവും പറയുന്നതു്. നിയമവും ക്രമവും പരിപാലിക്കുകയും, യുദ്ധം മൂലമുള്ള ഭയങ്കരനാശത്തിലും കഠിനസങ്കടങ്ങളിലും

വന്നു

നിന്നു നാഗരികതയേയും മനുഷ്യവർഗ്ഗത്തേയും കാത്തുരക്ഷിക്കുകയും ചെയ്യുകയെന്നുള്ളതാണ് ആയുധസജ്ജീകരണത്തിന്റെ ധാർമ്മികമായ കർത്തവ്യമെന്ന് അദ്ദേഹം പറയുന്നു. പതിനൊന്നാം പീയൂസ് മാർപ്പാപ്പാ ഈ സംഗതിയെപ്പററി തീക്ഷ്ണമായും പൂർണ്ണമായും ചിന്തിച്ചിട്ടുണ്ട്. ഞാൻ സന്ദർശിച്ച മഹാപുരുഷന്മാരിൽ (ഏഷ്യായിലേയും യൂറോപ്പിലേയും എല്ലാപ്രധാനമന്ത്രിമാരെയും വിദേശകാര്യമന്ത്രിമാരേയും ഞാൻ സന്ദർശിച്ചിട്ടുണ്ട്) ആരും മാർപ്പാപ്പായ്ക്കുള്ളതുപോലെ ഊർജ്ജസ്വലതയോ ആകർഷണശക്തിയോ ഉള്ളതായി എനിക്കനുഭവപ്പെട്ടിട്ടില്ല. എന്നു മാത്രമല്ല, അവരിൽ ആരുംതന്നെ, അദ്ദേഹത്തേക്കാൾ കൂടുതലായ അനാഡംബരതയോ അകൃത്രിമതയോ മനുഷ്യത്വമോ ഉള്ളതായിട്ടും എനിക്കു കാണ്മാൻ കഴിഞ്ഞിട്ടില്ല.''

---

V

## പാപ്പായും കേരളവും.

പീയൂസ് പതിനൊന്നാമൻ തൻെറ ആദ്ധ്യാത്മികപുത്രന്മാരെ ഒരുപോലെ വീക്ഷിക്കുകയും, ഒരേ മനോഭാവത്തോടുകൂടി അവരോടു പെരുമാറുകയും ചെയ്യുന്നു. ഒരു സാവ്വത്രികസഭയുടെ പരമാദ്ധ്യക്ഷനെന്ന നിലയിൽ അദ്ദേഹത്തിന് ഇതിൽനിന്നു വ്യത്യസ്തമായ രീതിയിൽ വത്തിക്കുവാൻ സാധിക്കുന്നതല്ലല്ലൊ. എന്നാൽ ഭാരതീയരോട്, പ്രത്യേകിച്ചു കേരളീയരോട്, അദ്ദേഹത്തിന് അന്യാദൃശമായ ഒരു സ്നേഹമുണ്ടെന്നുള്ളതു പരമാത്ഥമാണ്. ഇതു പല അവസരങ്ങളിലും പ്രത്യക്ഷപ്പെട്ടിട്ടുമുണ്ട്. 1934-മാച്ചുമാസത്തിൽ ഇൻഡ്യയിൽനിന്നു പോയ 400 പേരടങ്ങിയ രണ്ടാമത്തെ തീത്ഥകസംഘക്കാരോടു മാർപ്പാപ്പാ ഇങ്ങനെയാണു പ്രസംഗിച്ചതു്:—

"പ്രിയപ്പെട്ട പുത്രന്മാരേ, പുത്രിമാരേ, നിങ്ങൾക്കെല്ലാവക്കും, നിങ്ങളിൽ ഓരോരുത്തക്കും, ഹാദ്ദവും സ്നേഹമസൃണവുമായ സ്വാഗതം! ക്രിസ്തുവിൻെറ പ്രതിനിധിയായ നിങ്ങളുടെ പൊതുപിതാവിനെ കാണുന്നതിനായി നിങ്ങൾ വന്നിരിക്കുന്നു. നിങ്ങളിൽ ഓരോരുത്തരുടേയും ഹൃദയത്തിന് അത്യന്തം പ്രിയപ്പെട്ട അതിവിദൂരമായ ഒരു രാജ്യത്തുനിന്ന്, നിങ്ങളുടെ

വാത്സല്യപിതാവായ നമുക്ക് അത്യന്തം പ്രിയപ്പെട്ട ഒരു രാജ്യത്തുനിന്ന്, നിങ്ങൾ വന്നിരിക്കുന്നു. ഈ ജൂബിലിവർഷത്തിൽ ലോകത്തിന്റെ നാനാഭാഗങ്ങളിൽ നിന്നുമായി 2,000 തീർത്ഥയാത്രാസംഘക്കാർ ഈ നഗരത്തിൽ വന്നിട്ടുണ്ട്. അവയിൽ നിങ്ങളുടെ സംഘമാണ് ഏററവും ഉത്തമമെന്നും, അതിനെയാണു നാം അത്യധികം വിലമതിക്കുന്നതെന്നും പറയുന്നതിൽ നാം അല്പംപോലും ശങ്കിക്കുന്നില്ല. പ്രിയ മക്കളേ, നിങ്ങൾക്കു നമ്മുടെനേരെയുള്ള സ്നേഹത്തെ നാം ഹൃദയപൂർവ്വം അഭിനന്ദിക്കുന്നു. നാമും അത്യധികമായി നിങ്ങളെ സ്നേഹിക്കുന്നുണ്ടെന്നു നിങ്ങൾ മനസ്സിലാക്കണം. നിങ്ങളെ എല്ലാവരേയും, നിങ്ങളിൽ ശിശു മുതൽ വൃദ്ധൻ വരെയുള്ള ഓരോരുത്തരേയും, നാം ഹാർദ്ദമായി സ്നേഹിക്കുന്നു. ഇതുകൊണ്ടാണ്, നാം നിങ്ങളിൽ ഓരോരുത്തരുടേയും അടുക്കൽ ചുററിനടന്നത്. നിങ്ങളുടെ ഭക്തിസ്നേഹങ്ങളുടെ സൂചകമായി നിങ്ങൾ കൊണ്ടുവന്നിരിക്കുന്ന ഉപഹാരങ്ങൾ നാം കണ്ടു. അവ അമൂല്യങ്ങളായ കാഴ്ചകൾതന്നെയാകുന്നു. അവയ്ക്കു നാം നിങ്ങളോടു നന്ദിപറയുന്നു. നിങ്ങളുടെ സന്ദർശനത്തിന്റെ ഒരു സ്മാരകമായി നാം അവയെ ഭദ്രമായി സൂക്ഷിച്ചുവെക്കുന്നതാണ്."

കേരളീയരോടു തനിക്കുള്ള വാത്സല്യത്തെ മററു പല സന്ദർഭങ്ങളിലും മാർപ്പാപ്പാ പ്രകടമായി പ്രദർശിപ്പിച്ചിട്ടുണ്ട്. വരാപ്പുഴ മെത്രാപ്പോലീത്തായായ ഡോ

ക്ടർ അട്ടിപ്പെററിയെ സ്വന്തം കൈകൊണ്ടുതന്നെ അ ഭിഷേകം ചെയ്യതിൻെറ കാരണം കേരളീയരോടു തനി ക്കുള്ള പ്രത്യേക വാത്സല്യമാണെന്നു കൊച്ചി മഹാ രാജാവു തിരുമനസ്സിലേയ്ക്കയച്ച ഒരു സന്ദേശത്തിൽ പാപ്പാ തുറന്നു പ്രസ്താവിച്ചിട്ടുണ്ട്. പ്രൊപ്പഗാന്താ തി രുസംഘത്തിൽനിന്നയച്ച പ്രസ്തുതസന്ദേശത്തിലെ ആ ഭാഗം ഇവിടെ ഉദ്ധരിക്കാം:—"പൂർവ്വകാലത്തു വലിയ പ്രതാപവാന്മാരായിരുന്നവരും ഭാവിയിൽ പല പ്രതാ പങ്ങൾക്കും പാത്രമാകുമെന്നു പ്രതീക്ഷിക്കപ്പെടുന്നവരു മായ ഭാരതീയരോടു തനിക്കുള്ള പ്രത്യേകസ്നേഹത്തെ പ്രദർശിപ്പിക്കുവാൻ വേണ്ടിയാണ്, പരിശുദ്ധപിതാ വുതന്നെ ഡോക്ടർ അട്ടിപ്പെററിയെ നേരിട്ട് അഭിഷേ കം ചെയ്യുതു്. ചരിത്രപ്രാധാന്യമുള്ള ഈ കൃത്യത്തെ പ്പററി മഹാരാജാവു തിരുമനസ്സുകൊണ്ടു സന്തോഷംപ്ര ദർശിപ്പിച്ചതിനായി മാർപ്പാപ്പാതിരുമനസ്സുകൊണ്ടു വ ളരെ കൃതജ്ഞനായിരിക്കുന്നു." അഭിഷേകസമയത്തു മാർപ്പാപ്പാ ഡോക്ടർ അട്ടിപ്പെററിയെ സ്വന്തം സിം ഹാസനത്തിൽ പിടിച്ചിരുത്തി തൻെറ ആ പ്ര ത്യേകസ്നേഹത്തെ പരസ്യമായി പ്രത്യക്ഷപ്പെടുത്തി എന്നുള്ളതും ഇവിടെ പ്രസ്താവാർഹമായ ഒരു സംഗതി യാകുന്നു

ഇങ്ങനെ ഭാരതീയരോടും, വിശിഷ്യ, കേരളീയ രോടുമുള്ള പ്രത്യേകമായ സ്നേഹത്തെ വിവിധമാർഗ്ഗങ്ങ ളിൽക്കൂടി മാർപ്പാപ്പാ പ്രവൃത്തിപഥത്തിൽ വരുത്തീട്ടു

ണ്ടു്. കേരളത്തിലെ വൈദികഭരണാദ്ധ്യക്ഷക്രമത്തിൽ വരുത്തിയിരിക്കുന്ന പരിഷ്കാരങ്ങൾ ഇതിനു് ഉദാഹരണങ്ങളാകുന്നു. കാലത്തിൻെറ ക്രമമനുസരിച്ചു് അവയെ ഓരോന്നായി ഇവിടെ പ്രസ്താവിക്കാം:—

പതിനൊന്നാം പീയൂസ് മാർപ്പാപ്പാ കേരള സഭയ്ക്കു ചെയ്തിട്ടുള്ള അവിസ്മരണീയമായ ഒന്നാമത്തെ സംഗതി മലയാളസുറിയാനി ഹയരാർക്കിയുടെ പുനഃപ്രതിഷ്ഠാപനമാകുന്നു. കേരളത്തിലെ കൽദായ സുറിയാനിക്കാർ ഒരു കാലത്തു് അവരുടെ ജാതീയവൈദികമേലദ്ധ്യക്ഷന്മാരാൽ ഭരിക്കപ്പെട്ടിരുന്നുവെന്നുള്ളതു് അനിഷേദ്ധ്യമായ ചരിത്രവസ്തുതയത്രെ. എന്നാൽ കാലാന്തരത്തിൽ ആ ഭരണം പാശ്ചാത്യ മിഷ്യനറിമാരിൽ ലയിക്കുകയും, അതു ചില അതൃപ്തിപ്രകടനങ്ങൾക്കു കാരണമായിത്തീരുകയും ചെയ്തു. തങ്ങൾക്കു സ്വദേശീയമെത്രാന്മാരെ ലഭിക്കണമെന്നു് അവർ തുടർച്ചയായി ആവലാതി ബോധിപ്പിച്ചതിൻെറ ഫലമായി ഒടുവിൽ അവർക്കു സ്വജാതീയരായ മെത്രാന്മാരെ (വികാരി അപ്പോസ്തോലിക്കമാരെ). ഭരണാദ്ധ്യക്ഷന്മാരായി ലഭിച്ചുവെങ്കിലും, ഒരു ഹയരാർക്കിഭരണം അവർക്കു സിദ്ധിച്ചിരുന്നില്ല. അതു് 1923-ൽ വീണ്ടും അനുവദിച്ചുകൊടുത്തതു പതിനൊന്നാം പീയൂസ് മാർപ്പാപ്പായാകുന്നു. ഈ അനുവാദം ഔദ്യോഗികമായി പ്രഖ്യാപനം ചെയ്യുന്നതിലേയ്ക്കു് അദ്ദേഹം സ്വന്തം പ്രതിനിധിയായി ലപ്പീസിയേ മെത്രാപ്പോലീത്തായെ (പിന്നീട

കട്ടിനാൽ) ഇൻഡ്യയിലേയ്ക്കയച്ചു. അതേവരെ 'വികാരി അപ്പോസ്തോലിക്ക'മാരായിരുന്ന സുറിയാനി വൈദികമേലദ്ധ്യക്ഷന്മാരെ മെത്രാൻസ്ഥാനത്തേയ്ക്കുയർത്തി; മെത്രാപ്പോലീത്തായായി എറണാകുളം വൈദികമണ്ഡലത്തിന്റെ അദ്ധ്യക്ഷനായ കണ്ടത്തിൽ മാർ അഗസ്റ്റീനോസ് നിയമിക്കപ്പെട്ടു. ഏഴു ലക്ഷത്തോളംവരുന്ന മലയാള (കൽദായ) സുറിയാനിക്കാർ ആചന്ദ്രതാരം കൃതജ്ഞതയോടുകൂടി അനുസ്മരിക്കുന്ന—അവരുടെ ചരിത്രത്തിൽ സുവർണ്ണലിപികളാൽ ലേഖനം ചെയ്യപ്പെടുന്ന —ഒരു മഹാകൃത്യമാണ് ഇതെന്നുള്ളതിനു സംശയമില്ല.

കേരളത്തിലെ ലത്തീൻ ഹയരാർക്കി ഏതദ്ദേശീയമാക്കുന്നതിനു ചെയ്ത ഏർപ്പാടുകളാണു കാലക്രമമനുസരിച്ച് അടുത്തു പ്രാധാന്യത്തെ അർഹിക്കുന്നത്. 1930—ലെ ഒരു തീരുമാനമനുസരിച്ചു വിസ്തൃതമായ കൊല്ലം രൂപതയെ രണ്ടായി വിഭജിക്കുകയും ഏതദ്ദേശീയനായ ഡോക്ടർ ലോറൻസ് പെരേര കോട്ടാർ മെത്രാനായി നിയമിക്കപ്പെടുകയും ചെയ്തു. 1930-ജൂലായി 14-ാംനു-യിലെ അപ്പോസ്തോലികലേഖനംവഴി, വരാപ്പുഴ അതിരൂപതയുടെ ദക്ഷിണഭാഗങ്ങളെ ചേർത്തു വിജയപുരം എന്നൊരു രൂപത ഏർപ്പെടുത്തുകയും ഡോക്ടർ ബൊനവന്തുര അതിന്റെമെത്രാനായി നാമകരണം ചെയ്യപ്പെടുകയുമുണ്ടായി. അതോടുകൂടിത്തന്നെ വരാപ്പുഴ അതിരൂപതയെ ഏതദ്ദേശീയ



തിരുവനന്തപുരം മെത്രാപ്പോലീത്താ

നിതാന്തവന്ദ്യ ദിവ്യശ്രീ മാർ ഇവാനിയോസ്

എം. എ. ഡി. ഡി.

(മലങ്കര സുറിയാനി ഹയരാർക്കിയുടെ മേലദ്ധ്യക്ഷൻ.)

ഭരണത്തിൽ ഏല്പിക്കേണ്ടതാണെന്നു മാർപ്പാപ്പാ നിശ്ചയിച്ചു. ഈ നിശ്ചയമനുസരിച്ചു ഡോക്ടർ ജോസഫ് അട്ടിപ്പേററി പിഎച്ച്. ഡി. ഡി. ഡി. വരാപ്പുഴയിലെ ഒന്നാമത്തെ ഏതദ്ദേശീയമെത്രാപ്പോലീത്തായായി 1932 നവംബറിൽ നാമകരണം ചെയ്യപ്പെട്ടു. കേരളീയരോടുള്ള നിസ്സീമമായ സ്നേഹത്തിൻെറ ലക്ഷ്യമായി ഡോക്ടർ അട്ടിപ്പേററിയെ സ്വന്തംകൈകൊണ്ടുതന്നെ അഭിഷേകം ചെയ്യുന്നതിനു മാർപ്പാപ്പാ തീരുമാനിച്ചു. 1933 ജൂൺമാസത്തിൽ അതു നടക്കുകയും ചെയ്തു. ഒരു ഭാരതീയവൈദികാദ്ധ്യക്ഷൻ പാപ്പായുടെ കൈയിൽനിന്നു നേരിട്ട് അഭിഷേകം സ്വീകരിക്കുന്നതു് ഇദംപ്രഥമമായിട്ടാകുന്നു. വരാപ്പുഴ അതിരൂപതയിലെ ആബാലവൃദ്ധം ജനങ്ങൾക്ക് ഈ നിയമനം അത്യന്തം ആനന്ദപ്രദവും ആഹ്ലാദജനകവുമായി ത്തീർന്നുവെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ.

മാർപ്പാപ്പാ ചെയ്ത മറെറാരു സ്മരണീയകൃത്യം മലങ്കര (അന്ത്യോഖ്യോ) സുറിയാനി ഹയരാർക്കിയുടെ സ്ഥാപനമാകുന്നു. കത്തോലിക്കസഭയിൽനിന്നു വേർപിരിഞ്ഞുനില്ക്കുന്ന ഒരു സമൂഹത്തിലെ—കേരളത്തിലെ യാക്കോബായസഭയിലെ—രണ്ടു വൈദികാദ്ധ്യക്ഷന്മാരും അനേകം വൈദികരും ഒരു സന്ന്യാസിസമൂഹവും ഒരു കന്യകാഗണവും, അവൈദികരിൽ പലരും, 1930-ൽ പാപ്പാധിപത്യത്തെ ശരണം പ്രാപിക്കുകയുണ്ടായി; സാർവലൗകികമായ കത്തോലിക്കസഭയിലെ

അനേകം സംഭവങ്ങളിൽ ഒന്നു മാത്രമാണ് ഇതു് എന്നു വരികിലും, "ഏറെനാൾ വേർപെട്ടിരുന്നിട്ടുമ്മതൻ ചാരത്തേയ്ക്കെത്തുന്ന" ശിശുവിനെ ആ മാതാവു് എങ്ങനെയോ, അതുപോലെ വാത്സല്യമസൃണമായ ഔദാര്യത്തോടുകൂടി മാർപ്പാപ്പാ അവരെ സ്വീകരിച്ചു. അവരുടെ ആദ്ധ്യാത്മികജീവിതത്തിന്റെ പരിപോഷണത്തിനും ഏകീകരണത്തിനും ഉതകുന്ന എല്ലാ ആനുകൂല്യങ്ങളും അദ്ദേഹം ചെയ്തുകൊടുത്തു. എന്നുമാത്രമല്ല, അവർ പുതുതായി സഭയെ ആശ്ലേഷം ചെയ്തവരായിരുന്നിട്ടും അവക്കുവേണ്ടി ഒരു ഹയരാക്കി സ്ഥാപിച്ചുകൊടുക്കുവാനും അദ്ദേഹം കാലതാമസം വരുത്തിയില്ല. വഞ്ചിനാടിന്റെ തലസ്ഥാനമായ തിരുവനന്തപുരം കേന്ദ്രമാക്കി മലങ്കരസുറിയാനിഹയരാക്കി ഏർപ്പെടുത്തുകയും പുനരൈക്യപ്പെട്ട മഹാനായ മാർ ഇവാനിയോസ് എം. ഏ. ഡി. ഡി. യെ തിരുവനന്തപുരം മെത്രാപ്പോലീത്തായായി അവരോധിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ സഹഗാമിയായ മാർ തിയോഫിലോസ് തിരുവല്ലാ മെത്രാനായും നിയമിക്കപ്പെട്ടു. വളരെ ദീർഘദൃഷ്ടിയോടുകൂടിചെയ്ത ഈ തീരുമാനം മലങ്കരസുറിയാനിസമുദായത്തിന് എത്രമാത്രം പ്രയോജകീഭവിച്ചിട്ടുണ്ടെന്നുള്ളതിന് അതിന്റെ ഇന്നത്തെ അഭിവൃദ്ധിതന്നെ തെളിവാകുന്നു.

കേരളീയരായ വൈദികരിലും അവൈദികരിലും യോഗ്യന്മാരെ പ്രോത്സാഹിപ്പിക്കുന്നതിലും അവരുടെ

ആദ്ധ്യാത്മികവും ഭൗതികവുമായ ഉൽകൎഷത്തിനവേണ്ടി സഹായിക്കുന്നതിലും മാർപ്പാപ്പാ അത്യന്തം ശ്രദ്ധാലുവായിട്ടാണിരിക്കുന്നതു്. കേരളത്തിലെ പല വൈദികമാന്യന്മാരിൽ ചിലരെ ഡൊമസ്റ്റിക് പ്രിലേററ് മുതലായ സ്ഥാനങ്ങൾ പ്രദാനംചെയ്തു് അദ്ദേഹം ബഹുമാനിച്ചിട്ടുണ്ടു്. അവൈദികരിൽതന്നെ ചിലൎക്ക മാടമ്പിസ്ഥാനങ്ങളും ബഹുമതിമുദ്രകളും കല്പിച്ചുകൊടുത്തിട്ടുണ്ടു്. വിദ്യാഭ്യാസസ്ഥാപനങ്ങളുടെ നടത്തിപ്പിലേയ്ക്കായി ഗണ്യമായ ധനസഹായം ചെയ്യുന്നതിലും അദ്ദേഹം ഉത്സുകനായിരിക്കുന്നു.

പാപ്പാധിപത്യവും കൊച്ചി-തിരുവിതാംകൂർ രാജകുടുംബങ്ങളുമായി പണ്ടു മുതൽ തന്നെ ശ്രേയസ്കരമായ മൈത്രീബന്ധത്തോടുകൂടിയാണു കഴിഞ്ഞുപോന്നിട്ടുള്ളതു്. പതിനൊന്നാം പീയൂസിൻെറ കാലത്തു് ആ മനോഭാവം ഒന്നുകൂടി ദൃഢീഭവിച്ചിട്ടുണ്ടു്. തിരുവിതാംകൂർമഹാരാജാവായ ശ്രീചിത്തിരതിരുനാൾ തിരുമനസ്സിലേയും, കൊച്ചി മഹാരാജാവായ സർ രാമവൎമ്മ തിരുമനസ്സിലേയും കിരീടധാരണസന്ദൎഭങ്ങളിൽ മാർപ്പാപ്പാ അയച്ചിരുന്ന മംഗളാശംസാപരമായ സന്ദേശങ്ങളിൽനിന്നുതന്നെ ഈ സംഗതി സുവ്യക്തമാകുന്നുണ്ടു്. തിരുവിതാംകൂർ മഹാറാണിമാർ തനിച്ചും, ആ തിരുമേനിമാരും ശ്രീചിത്തിരതിരുനാൾ തിരുമേനിയും ഒരുമിച്ചും, നടത്തിയ പാശ്ചാത്യപൎയ്യടനങ്ങളിൽ അവരെല്ലാം വത്തിക്കാനിലെത്തി പതിനൊന്നാം

പീയൂസ് മാർപ്പാപ്പായെ സന്ദർശിക്കുകയും ദൃഢമായിരുന്ന പൂർവ്വമൈത്രിബന്ധത്തെ ദൃഢതരമാക്കിത്തീർക്കുകയും ചെയ്തിട്ടുള്ള വസ്തുത എല്ലാവർക്കും അറിവുള്ളതാണല്ലോ.

ചുരുക്കിപ്പറഞ്ഞാൽ പതിനൊന്നാം പീയൂസ് കേരളീയരുടെ നിത്യസ്മരണയ്ക്കു പാത്രമായ ഒരു മഹാപുരുഷനത്രേ! കാലത്തിന്റെ അവിരതമായ പരിഭ്രമണം ആ സ്മരണയെ ഒന്നുംകൂടി ശാശ്വതമാക്കിത്തീർക്കുകയേ ഉള്ളു.

---

# VI

## മഹാനായ പാപ്പാ.

ഇന്നു ലോകത്തിൽ ജീവിച്ചിരിക്കുന്ന മഹാപുരുഷന്മാരിൽ ഒരാളാണു പതിനൊന്നാം പീയൂസ് എന്നുള്ളതു് അദ്ദേഹത്തിന്റെ പ്രവൃത്തികളാൽ ഇതിനകം തെളിഞ്ഞുകഴിഞ്ഞിരിക്കുന്നു. തനിക്കു് അഭിമുഖീകരിക്കേണ്ടിവരുന്ന വിവിധങ്ങളായ പരിതഃസ്ഥിതികളെ

പ്പററിയുള്ള വിശദജ്ഞാനത്താൽ മാത്രമല്ല, കാര്യങ്ങളെ തീരുമാനിക്കുന്നതിലുള്ള സ്വാതന്ത്ര്യത്താലും അദ്ദേഹം ലോകത്തെ അത്ഭുതപ്പെടുത്തിയിട്ടുണ്ട്. തന്റെ ജീവിതത്തിന്റെ മുക്കാൽഭാഗവും വിശ്വവിഖ്യാതങ്ങളായ രണ്ടു മഹാഗ്രന്ഥശാലകളുടെ നിശ്ശബ്ദമായ അന്തരീക്ഷത്തിൽ കഴിച്ചുകൂട്ടി, വിജ്ഞാനവും വിവേകവും വദ്ധിപ്പിച്ച ഒരു പണ്ഡിതരത്നത്തിന് ഇതരന്മാരുടെ വീക്ഷണകോണത്തേയും വിധിയേയും ആശ്രയിക്കേണ്ട അവസരങ്ങൾ വളരെ വിരളമായിരിക്കുമല്ലോ. വിശദവും വിശാലവുമായ വീക്ഷണചതുരത, സുനിശ്ചിതവും പരാനപേക്ഷവുമായ തീരുമാനം, സ്വന്തം വിധിയുടെ ഫലമായി സംഭവിക്കാവുന്ന ഭവിഷ്യത്തുകളേയും അതിന്റെ ഉത്തരവാദിത്വത്തേയും സ്വയം കയ്യേല്ക്കുവാനുള്ള സന്നദ്ധത—ഇവ ഈ മഹാത്മാവിൽ സവിശേഷം വിളങ്ങുന്ന അപൂർവ്വഗുണങ്ങളാകുന്നു. ഏതു മഹാപ്രശ്നത്തേയും ശരിയായി ഗ്രഹിക്കുന്നതിനും സൂക്ഷ്മമായി വിശകലനം ചെയ്യുന്നതിനും തനിക്കുള്ള അത്ഭുതകരവും അന്യാദൃശവുമായ പാടവത്തെ അദ്ദേഹം ഇതിനകം പ്രത്യക്ഷപ്പെടുത്തിയിട്ടുണ്ട്. കാര്യത്തിന്റെ നിസ്സാരമായ അംശംപോലും സൂക്ഷ്മമായി ഗ്രഹിക്കുന്നതിനുള്ള ആസക്തിയും ശക്തിയും പ്രശംസാവഹമായവിധം അദ്ദേഹം തെളിയിച്ചിട്ടുമുണ്ട്. ഈ രണ്ടു ഗുണങ്ങളാണ് അദ്ദേഹത്തിന്റെ ധിഷണാവിലാസത്തെ പ്രകടമായി പ്രകാശിപ്പിക്കുന്നത്.

തന്റെ ആലോചനയ്ക്കു വിഷയമാകുന്ന സംഗതിയിലേയ്ക്കു മാർപ്പാപ്പാ തന്റെ സകല ശ്രദ്ധയും പതിപ്പിക്കുന്നു. വാദപ്രതിവാദത്തിനു വിധേയമായ വിഷയത്തെ അദ്ദേഹം ഒരിക്കലും ധൃതിപ്പെട്ടു ചിന്തിച്ചു തള്ളിക്കളയാറില്ല, ഒരു സന്ദർശനത്തിനിടയ്ക്കുതന്നെ വിവാദവിഷയത്തെപ്പററി പറയാനുള്ളതു മുഴുവൻ അദ്ദേഹം പറഞ്ഞുതീർക്കുന്നു. ഇതുമൂലം അടുത്ത സന്ദർശനത്തിന്റെ സമയം ചിലപ്പോൾ നീളുവാൻ സംഗതിവരാറുണ്ടെങ്കിലും, അതു വിചാരിച്ച് അദ്ദേഹത്തിനു യാതൊരു വ്യഗ്രതയുമുണ്ടാകാറില്ല. വിവാദത്തിനു വിഷയമായ സംഗതിയിൽ മാർപ്പാപ്പാ തന്റെ ശ്രദ്ധ മുഴുവൻ പതിപ്പിക്കുന്നുവെന്നൊരു ബോദ്ധ്യം അതു നിമിത്തം സന്ദർശകന്മാർക്കുണ്ടാകുന്നു. ഒരു വിഷയം ശ്രദ്ധയിൽ പെട്ടിരിക്കുമ്പോൾ, അന്യവിഷയത്തിൽ അദ്ദേഹത്തിന്റെ മനസ്സു വ്യാപിച്ചുകൊണ്ടിരിക്കുന്നതായ ഒരു സൂചനപോലും നമുക്കു കാണുവാൻ സാധിക്കുന്നതല്ല. ദ്രുതഗതി അദ്ദേഹത്തിനു തീരെയില്ല. ആലോചനാവിഷയമായ സംഗതിയെ ശാന്തനായും, അക്ഷുബ്ധനായും, സഹനശീലത്തോടുകൂടിയും, അദ്ദേഹം ശ്രദ്ധിക്കുന്നു; അതു കണ്ടാൽ ആ ദിവസത്തിൽ അദ്ദേഹത്തിനു മററൊന്നിനെപ്പററിയും ആലോചിക്കുവാനില്ലെന്നു തോന്നിപ്പോകും.

മാർപ്പാപ്പായെ ഔദ്യോഗികമായി സന്ദർശിക്കുവാൻവരുന്ന മെത്രാന്മാർ, അദ്ദേഹത്തിനു തങ്ങളുടെ

രൂപതകളെ സംബന്ധിച്ച കാര്യങ്ങളിൽ വിശാലമായ അറിവുണ്ടെന്നു കണ്ടു വിസ്മയിക്കുന്നു. സൂക്ഷ്മങ്ങളും കാര്യാവബോധസൂചകങ്ങളുമായ ചോദ്യങ്ങളെ കേൾക്കുകയും തങ്ങളുടെ ഭരണത്തിനായി ഏല്പിച്ചിരിക്കുന്ന അജഗണങ്ങളുടെ സുഖക്ഷേമാദികളെ സംബന്ധിക്കുന്ന കാര്യങ്ങളിൽ അദ്ദേഹത്തിനുള്ള അസാധാരണമായ താൽപര്യത്തെ കാണുകയും ചെയ്യുമ്പോൾ അത്ഭുതമൂകരാകാത്തവർ ചുരുങ്ങും.

ആധുനികകാലത്ത് എല്ലാ ജാതിയിലും മതത്തിലും പെട്ടവരായ ജനസാമാന്യത്തിനു മാർപ്പാപ്പായുടെ നേർക്ക് എന്തെന്നില്ലാത്ത ഒരാദരവും ഭക്തിയും ഉണ്ടായിട്ടുണ്ട്. പതിനൊന്നാം പീയൂസുമായി നടന്ന ഒരു സന്ദർശനത്തിൽ തനിക്കുണ്ടായിട്ടുള്ള അഭിപ്രായങ്ങളെ വിവരിക്കുമ്പോൾ ഹെലീനാ നോർമൻടൺ എന്ന പ്രോട്ടസ്റ്റൻറുമതാനുസാരിയായ ഒരു ഗ്രന്ഥകർത്രി ഇപ്രകാരം പറഞ്ഞിരിക്കുന്നു:— "പരിശുദ്ധപിതാവിനെപ്പോലെ ഉന്നതനിലയിലിരിക്കുന്ന ഒരാൾക്കുണ്ടായിരിക്കണമെന്നു നാം ആഗ്രഹിക്കുന്ന എല്ലാ സൽഗുണങ്ങളും അദ്ദേഹത്തിനുണ്ട്. ഒരു രഹസ്യസന്ദർശനം കരുണാപൂർവ്വം അനുവദിക്കപ്പെട്ടിരുന്ന ഒരു സംഘവുമൊരുമിച്ചു ഞാൻ പോയപ്പോൾ ഭാഗ്യവശാൽ അവിടുത്തെ അടുത്താണു ഞാൻ നിലയുറപ്പിച്ചത്. പരിശുദ്ധപിതാവിന്റെ അജഗണത്തിൽ പെട്ടവരല്ലായിരുന്നു ഞങ്ങളിൽ അധികംപേരും; എങ്കിലും അവിടുന്നു

കരുണയുടെ മൂൎത്തീകരണമായിരുന്നുവെന്നു ഞങ്ങൾക്കു തോന്നി. വിശുദ്ധതയുടേയും ഔദാൎയ്യത്തിന്റേയും ചൈതന്യത്തോടുകൂടിയ അവിടുത്തെ ലളിതവും പ്രസാദവുമായ സ്വാഗതാശംസ എല്ലാ മതക്കാരേയും സമാകൎഷിച്ചിരുന്നു."

അമേരിക്കയിൽ ബ്രൂക്കിളിനിലെ ഒരു രാഷ്ട്രീയ പത്രമായ "ഡെയിലി ഈഗിൾ" ഇങ്ങനെ പറയുന്നു:— "പതിനൊന്നാം പീയൂസ് സാൎവ്വത്രികസമാധാനത്തിന്റേയും, സന്മനസ്സിന്റേയും, ഒരു പ്രേഷിതനായിരിക്കുന്നു. തന്റെ സ്വന്തം സഭയിലെ അംഗങ്ങൾക്കു മാത്രമല്ല, ലോകത്തിനു മുഴുവനായിട്ടാണു് അവിടുന്നു പ്രബോധനം നല്കുന്നതു്. ആദ്ധ്യാത്മികവും സാമ്രാജ്യകവുമായ അധികാരത്തോടും, സ്വാൎത്ഥതയാലും ധനാശയാലും ഏതാണ്ടു് അന്ധീകൃതമായിരിക്കുന്ന ലോകത്തിന്റെ ദൃഷ്ടിയിൽ അത്യുന്നതാദൎശങ്ങൾ ഉയൎത്തിപ്പിടിക്കുകയെന്ന ഉദ്യോഗത്തോടുംകൂടിയ ഒരു ഭരണാധികാരിയേയാണു്, ലോകം അദ്ദേഹത്തിൽ കാണുന്നതു്."

മി: കൊർണീലിയസ് വാൽഡർബിൽററു് എന്ന അമേരിക്കൻ പ്രോട്ടസ്റ്റൻറു് പത്രപ്രവൎത്തകന്റെ ഒരു പ്രസ്താവനയും അറിഞ്ഞിരിക്കേണ്ടതാകുന്നു. മാർപ്പാപ്പായുമായുണ്ടായ ഒരു സന്ദൎശനത്തെപ്പററി മി: വാൽഡർബിൽററു് എഴുതുന്നു:—"ഒരു മണിക്കൂറിൽ കുറയാതെ അവിടുന്നു സംസാരിക്കുകയും ഞാൻ അതു ശ്ര



മാൎപ്പാപ്പാ
വായനമുറിയിൽ.

ധിക്കുകയും ചെയ്തു. സുദീർഘങ്ങളല്ലാത്ത ആ വാചകങ്ങളിൽ പ്ര.സംഗത്തിൻെറ മട്ടൊന്നം ഉണ്ടായിരുന്നില്ല. അവിടുത്തെ ചിന്താപരമ്പരകളിൽ 'നിന്നെക്കാൾ മിടുക്കൻ ഞാൻ' എന്നുള്ള യാതൊരു ഭാവവും ഉണ്ടായിരുന്നില്ല. രാജ്യതന്ത്രജ്ഞന്മാരിലും ധനതത്വശാസ്ത്രജ്ഞന്മാരിലുംനിന്ന് അവിടുന്നു വ്യത്യസ്തനായിരിക്കുന്നതു്, അവിടുത്തെ പദവിയോ വൈദികവസ്ത്രങ്ങളോ കൊണ്ടല്ല; പ്രത്യുത, സമകാലികലോകത്തിലെ യാതൊരു രാജ്യതന്ത്രജ്ഞനും ചരിത്രകാരനും ധനതത്വശാസ്ത്രജ്ഞനും പൊതുക്കാര്യപ്രസക്തനും അവിടുത്തോളം ജ്ഞാനസമ്പത്തിയോ, സഹിഷ്ണുതയോ ഇല്ലെന്നുള്ള വസ്തുതകൊണ്ടത്രെ.

അവിടുന്ന് ആ സന്ദർശനത്തിൽ എന്നോടു പറഞ്ഞ ചില സംഗതികൾ ദീർഘദർശനങ്ങളായി ഭവിച്ചു. 'സമരോത്സുകമായ ദേശീയതത്വത്തിൻെറ ശക്തിയായ പൊട്ടൽ' ജർമ്മനിയിലും, 'സഭയ്ക്കു അദൃഷ്ടപൂർവ്വമായ ഞെരുക്കങ്ങൾ' സ്പെയിനിലും, 'കാന്തസമാനമായ ആകർഷണശക്തിയുള്ള ഒരു നേതാവിൻെറ ആവിർഭാവം' ഐക്യനാടുകളിലും ഉണ്ടാകുമെന്ന് അന്ന് അവിടുന്നു പ്രസ്താവിച്ചപ്പോൾ, കോർപൊറൽ ഹിററ്ലർ ജർമ്മനിയിലെ പ്രധാനമന്ത്രി ആകുമെന്നോ, പതിമൂന്നാം അൽഫോൻസോ മഹാരാജാവു ഫോണ്ടേൻ ബ്ളൂവിലെ ഒരു പ്രാദേശികഹോട്ടലിൻെറ ഉടമസ്ഥനാകുമെന്നോ, ഗവർണർ റൂസ്‌വെൽററ് ഐക്യനാടുകളുടെ പ്രസി

ഡൻറാകുമെന്നോ ആരും സ്വപ്നേപി വിചാരിച്ചിരുന്നില്ല. വത്തിക്കാൻമതിൽക്കെട്ടിനുള്ളിലിരിക്കുന്ന അവിടുത്തേയ്ക്കു റാംസേ മാക്ഡൊണാൾഡിനെക്കാൾ അധികമായി ഇംഗ്ലണ്ടിലെ തൊഴിലില്ലായ്മയേക്കുറിച്ചും, മെല്ലൺ, ഹെറിയോ എന്നിവക്കൊരുമിച്ചുള്ളതിനേക്കാൾ അധികമായി സാർവ്വലൗകികമായ ഋണപദ്ധതിയേക്കുറിച്ചും, അമേരിക്കൻതലസ്ഥാനനഗരിയിലെ അതിവിദഗ്ദ്ധനായ രാജ്യതന്ത്രജ്ഞനേക്കാൾ അധികമായി അമേരിക്കൻ കൃഷകൻെറ ദയനീയസ്ഥിതിയേക്കുറിച്ചും അറിയാം.

"ഇത്ര അധികം ഭൂഖണ്ഡങ്ങളെക്കുറിച്ചും ജാതികളെക്കുറിച്ചും പ്രശ്നങ്ങളെക്കുറിച്ചും അറിവുസമ്പാദിക്കുവാൻ പുറത്തിറങ്ങി സഞ്ചരിക്കാത്ത ഒരു മനുഷ്യന് എങ്ങനെ സാധിക്കും?" എന്ന് അത്ഥഗർഭമായ ആശ്ചര്യത്തോടുകൂടി ഞാൻ ചോദിച്ചു. "നമ്മുടെ മക്കളെ ഗാഢമായി സൂക്ഷിക്കേണ്ടതു നമ്മുടെ കടമയാണ്" എന്നാണ്, ഗാംഭീര്യവും വിനയവും കലന്ന സഹജസ്വരത്തിൽ അവിടുന്ന് അതിനു മറുപടി പറഞ്ഞതു്. യാത്ര പറയാൻഒരുങ്ങിയപ്പോൾ യൂറോപ്പിലുള്ള ഒരു യുവാവിനെ സംബന്ധിച്ച ചില വിവരങ്ങൾ അറിയുന്നതു് എനിക്ക് ഒരനുഗ്രഹമായിരിക്കുമെന്നു ഞാൻ പറഞ്ഞു. അവിടുന്ന് അല്പനേരം മൗനമായിരുന്നശേഷം ഒരാളുടെ പേരു കുറിച്ചുതന്നു. എന്നിട്ട്, 'നമ്മുടെ ഗ്രന്ഥശാലയിൽച്ചെന്ന് ഈ മനുഷ്യനെ കാണുക; അദ്ദേഹത്തിനു പക്ഷേ

നിങ്ങളെ സഹായിക്കുവാൻ കഴിയും' എന്നു പറഞ്ഞു. അദ്ദേഹത്തിനുകഴിഞ്ഞു. ഞാനുദ്ദേശിച്ച യുവാവിൻെറ കുടുംബത്തിൽ ഏ. ഡി. 1400–നുശേഷമുണ്ടായിട്ടുള്ള ഒരു സംഭവവും വത്തിക്കാനെൻെറ അറിവിൽപെടാതെ പോയിട്ടില്ലത്രെ."

"സിലോൺ ഡെയിലി ന്യൂസ്" എന്ന രാഷ്ട്രീയ പത്രം പതിനൊന്നാം പീയൂസിനെപ്പററി 1935 ഫെബ്രുവരിയിൽ എഴുതിയിട്ടുള്ള മുഖപ്രസംഗത്തിലെ ഒരു ഭാഗം ഉദ്ധരിച്ചുകൊണ്ട് ഈ ഘട്ടം അവസാനിപ്പിക്കാം:—

"മാർപ്പാപ്പായുടെ അസംഖ്യമായ ശിഷ്യസംഘത്തിനു വെളിയിലും അദ്ദേഹത്തിൻെറ ശ്രേഷ്ഠത അനുഭവപ്പെടുകയും, ലോകത്തെ മുഴുവൻ അതു് ആകർഷിക്കുകയും ചെയ്യുന്നു. പന്ത്രണ്ടു കൊല്ലംകൊണ്ട് അവിടുന്നു നമ്മുടെ യുഗത്തിലെ അത്യന്തം ബഹുമാന്യരായ പുരുഷന്മാരിൽ ഒരാളായിത്തീന്നിരിക്കുന്നു. പാപ്പാധിപത്യത്തെ അനുകൂലിക്കാത്ത ആളുകൾപോലും വ്യക്തിപരമായ നിലയിൽ പതിനൊന്നാം പീയൂസിനു് എതിരായി പറയുന്നതിനു് ഒന്നും കാണുന്നില്ല. അത്യന്തം രസാവഹവും, തീക്ഷ്ണവുമായ പ്രവൃത്തനങ്ങളോടുകൂടിയതാണു് അദ്ദേഹത്തിൻെറ വ്യക്തിവിലാസം. തന്മൂലം ലോകമാസകലം അദ്ദേഹത്തിൻെറ സ്വരം കേൾക്കുന്നു. സാമ്രാജ്യികതാൽപര്യങ്ങൾ, നീതി, സ്വാതന്ത്ര്യം, ഇവയെപ്പററി സൂക്ഷ്മമായ ബോ

ധത്തോടുകൂടിയ ഒരു മദ്ധ്യസ്ഥനാണ് അദ്ദേഹം.

"ഇന്നു ലോകത്തിൽ കാണുന്ന ശൂന്യതയുടെ മദ്ധ്യത്തിൽ, യൂറോപ്പിലെ ബുദ്ധിമാനായ ഒരു മാർഗ്ഗദർശിയായി വർത്തിക്കേണ്ടതെങ്ങനെയെന്ന് അദ്ദേഹത്തിനു നല്ലപോലെ അറിയാം. ഒരു രാജ്യത്തിലെ രാഷ്ട്രീയമോ സാമുദായികമോ ആയ ഗവർമെൻറിനേയോ, രാജ്യങ്ങൾ തമ്മിലുള്ള ബന്ധത്തേയോ സംബന്ധിക്കുന്ന ഏതെങ്കിലും സിദ്ധാന്തത്തെ സംരക്ഷിക്കുന്നതിനായി മാർപ്പാപ്പാ മുൻപോട്ടു വരുന്നില്ല. സാമ്രാജ്യികക്രമം നശിപ്പിക്കപ്പെടുമ്പോഴോ, ദൈവികനീതിയുടെ തത്വങ്ങൾ അവഗണിക്കപ്പെടുമ്പോഴോ മാത്രമേ അവിടുന്നു സംസാരിക്കുന്നുള്ളു. എല്ലാ സംഗതികളിലുമുള്ള അദ്ദേഹത്തിൻെറ പരിപൂർണ്ണമായ പരമാത്ഥത സംശയാതീതമാകുന്നു. പത്രോസിൻെറ സിംഹാസനത്തെ ആരോഹണംചെയ്തപ്പോൾ അദ്ദേഹം സ്വീകരിച്ച പീയൂസ് (ഭക്തൻ) എന്ന നാമംതന്നെ അദ്ദേഹത്തിൻെറ ഭക്തിക്ക് ഒരു ഉത്തമമാതൃകയായിരിക്കുന്നു. എന്നാൽ അദ്ദേഹത്തിൻെറ പേരു് അച്ചില്ലി റാത്തി എന്നാണെന്നും അതു വീരത്വത്തിൻെറ പര്യായമാണെന്നും ലോകം അനുസ്മരിക്കുന്നു."

ലോകത്തിലെ അതിപ്രശസ്തങ്ങളായ സംഭവങ്ങളോട് അനുബന്ധിച്ചുകൊണ്ട്, ആ സംഭവങ്ങൾക്കു കാരണഭൂതരായ മഹാന്മാരുടെ മഹനീയമായ വ്യക്തിവിലാസംകൂടി നിലകൊള്ളുന്നതായി ചരിത്രത്തിൽ

മനുഷ്യപുത്രൻ=ക്രിസ്തു. അദ്ദേഹം മനുഷ്യപുത്രൻ (Son of Man) എന്നു തന്നെപ്പററിത്തന്നെ പറയുകയുണ്ടായിട്ടുണ്ട്.

മുമ്മുടി=മാൎപ്പാപ്പാമാരുടെ കിരീടം. ഇതിന്നു് ഇംഗ്ലീഷിൽ Tiara എന്നു പറയുന്നു. കിരീടത്തിന്റെ മൂന്നു നിലകളുള്ളതുകൊണ്ടു് ഈ പേരുണ്ടായി.

മെത്രാൻ=അപ്പോസ്തോലന്മാരുടെ പിൻഗാമി. ഇടയൻ എന്നു പദാൎത്ഥം. രൂപത എന്നു വിളിക്കപ്പെടുന്ന ഓരോ വൈദികമണ്ഡലത്തിന്റെയും ഭരണാധികാരി.

മെത്രാപ്പോലീത്താ=പല രൂപതകൾ ചേൎന്നുള്ള സംസ്ഥാനത്തിലെ പ്രധാനമെത്രാൻ.

മൈക്കൾ ആഞ്ചലോ=(1474—1563) ഇററലിയിൽ ജീവിച്ചിരുന്ന വിശ്വവിഖ്യാതനായ ഒരു കലാകാരൻ. ശില്പവിദ്യയിലാണ് അധികം പേരു കേട്ടിട്ടുള്ളതു്.

മോൺ:=മോൺസിഞ്ഞോർ മാൎപ്പാപ്പായിൽനിന്നു ചില പ്രത്യേകസ്ഥാനമാനങ്ങൾ ലഭിച്ചിട്ടുള്ള വൈദികൎക്കു സാമാന്യമായി ഉപയോഗിക്കുന്ന ഒരു സ്ഥാനനാമം.

യൂണിയററു്=കത്തോലിക്കസഭയുമായി പുനരൈക്യപ്പെട്ടു.

രക്തസാക്ഷി=ക്രിസ്തുമതത്തിനുവേണ്ടി സ്വജീവനെ ബലികഴിച്ചിട്ടുള്ള ക്രിസ്ത്യാനി.

രൂപത=മെത്രാന്റെ ഭരണത്തിനു വിധേയമായ പ്രദേശം.

റീത്തു്=Rite. കത്തോലിക്കസഭയിൽ ആരാധനക്രമത്തിലും അനുഷ്ഠാനങ്ങളിലും മററും വ്യത്യസ്തതയോടുകൂടിയ ഓരോ വിഭാഗങ്ങളെ സൂചിപ്പിക്കുന്ന പദം.

ലബ്ലിൻ=പോളണ്ടിലെ ഒരു നഗരം.

വത്തിക്കാൻ=മാൎപ്പാപ്പാമാരുടെ വാസസ്ഥലം.

വികാരി അപ്പോസ്തോലിക്ക=രൂപതകൾ സ്ഥാപിക്കപ്പെട്ടിട്ടില്ലാത്ത സ്ഥലങ്ങളിൽ മാൎപ്പാപ്പായുടെ പ്രതിനിധിയെന്ന നിലയിൽ ഭരണംനടത്തുന്ന വൈദികാദ്ധ്യക്ഷൻ.

വിയാ സാക്രാ=പരിശുദ്ധമായ വഴി. ക്രിസ്തു മരണത്തിനു വിധിക്കപ്പെട്ടതുമുതൽ മരിച്ചു സംസ്കരിക്കപ്പെട്ടതുവരെ ഉണ്ടായ പതിനാലു പ്രധാനസംഭവങ്ങളെ സൂചിപ്പിക്കുന്ന ചിത്രങ്ങൾ ദേവാലയത്തിന്റെ ചുമരുകളിൽ സ്ഥാപിച്ച്, അവയിൽ ഓരോന്നിനേയും സന്ദൎശിച്ച്, അവയെക്കുറിച്ചു ധ്യാനിച്ചു ചെയ്യുന്ന പ്രാൎത്ഥന.

വിശുദ്ധ കുർബ്ബാന=അപ്പത്തിന്റെ രൂപത്തിൽ സന്നിഹിതനായിരിക്കുന്ന ക്രിസ്തു. ദിവ്യപൂജയ്ക്കും വിശുദ്ധ കുർബ്ബാന എന്നു പറയും.

വിശുദ്ധൻ=മോക്ഷസിദ്ധി പ്രാപിച്ചുവെന്നു വിശ്വസിക്കേണ്ടതാണെന്നു സാക്ഷീകരിച്ചുകൊണ്ടു പരേതനായ ഒരു കത്തോലിക്കനു സഭ കൊടുക്കുന്ന പേര്.

വിസ്തുലാ=പോളണ്ടിലെ ഒരു നദി.

വേദസാക്ഷി=രക്തസാക്ഷി നോക്കുക.

ശിമയോൻ=ശീമോൻ; സൈമൺ. പത്രോസിന്റെ പഴയ പേര്. പത്രോസ് എന്നപേരു ക്രിസ്തുവാണു കൊടുത്തത്.

ശീശ്മസഭ=മാൎപ്പാപ്പായുടെ പരമാധികാരത്തെ സ്വീകരിക്കാത്ത ക്രിസ്തീയസഭ.

ശ്ലീഹാ=അപ്പോസ്തോലൻ.

സിദ്ധൻ=മോക്ഷസിദ്ധി പ്രാപിച്ചുവെന്നു വിശ്വസിക്കാവുന്ന താണെന്നു സാക്ഷീകരിച്ചുകൊണ്ടു പരേതനായ ഒരു കത്തോലിക്കാസഭ കൊടുക്കുന്ന പേരു്.

സുവിശേഷകന്മാർ=സുവിശേഷം എഴുതിയിട്ടുള്ളവർ. മത്തായി, മാർക്കോസ്, ലൂക്കോസ്, യോഹന്നാൻ എന്നിവരാണു സുവിശേഷകന്മാർ.

സെമ്മിനാരി വൈദികവിദ്യാലയം.

സ്നാപകയോഹന്നാൻ=ക്രിസ്തുവിന്റെ വഴി ഒരുക്കുന്നതിനായി മുന്നോടിയായിവന്ന വിശുദ്ധൻ. ജലംകൊണ്ടു ജ്ഞാനസ്നാനം (ക്രിസ്തീയജ്ഞാനസ്നാനമല്ല) നൽകിയിരുന്നതുകൊണ്ടാണു് ഈ പേരു ലഭിച്ചതു്.

Domus Mea, Domus Orationis Vacabitur=എന്റെ ഗൃഹം പ്രാൎത്ഥനാഗൃഹമാകുന്നു.

Raptim transit=ക്ഷണഭംഗുരം.

